മുക്കാപ്പീരത്തിൻ വേർകൊണ്ട കഷായംവച്ചപഞ്ചസാരമെ
പ്പൊടിചേത്ത സേവിപ്പിക്ക. മദ്യപാനംകൊണ്ടുണ്ടായ മദംമു
തലായ ഉപദ്രവങ്ങൾ ശമിക്കും.

(കഞ്ചാവ തിന്നാൽ)

൬൯. ബൃഹതീമൂലസംസിദ്ധഃകഷായോമധുസിതാന്വിതഃ।
മദയന്തീമദംഹന്തിവീരാമൂലശൃതൊപിവാ॥

ചെറുവഴുതിനവേർകൊണ്ട കഷായം വച്ച തേനും പഞ്ച
സാരയും മേപ്പൊടി ചെത്ത സേവിപ്പിക്ക. കഞ്ചാവ തിന്നാ
ലുണ്ടാകുന്ന ഉപദ്രവങ്ങൾ ശമിക്കും. കോപക്കിഴങ്ങുകൊണ്ടും
മേൽപ്രകാരം കഷായംവച്ച സേവിപ്പിക്കാം.

(കറപ്പ തിന്നാൽ)

൭൦. ബിംബീഫലാനിസംപിഷ്യമഥിതെനപ്രപായയെൽ।
നാഗഫെനാശനൊൽഭൂതാൻവിനിഹന്തുമുപദ്രവാൻ॥

കൊരക്കാ അരച്ച മോരിൽ കലക്കി സേവിപ്പിക്കുക. കറ
പ്പ തിന്നാലുണ്ടാകുന്ന ഉപദ്രവങ്ങൾ ശമിക്കും.

൭൧. ദ്രാക്ഷാകല്ക്കംപ്രയുഞ്ജീതനവനീതെനവായുതം।
കഷായഃഖർജ്ജൂരസംസിദ്ധഃപാതവ്യോവാഘൃതാന്വിതഃ॥

മുന്തിരിങ്ങപ്പഴം അരച്ച വെണ്ണനെയ്യ ചേത്ത സേവിപ്പിക്ക
ഈത്തപ്പഴംകൊണ്ട കഷായംവെച്ച നെയ്യ മേപ്പൊടിചേത്ത
സേവിപ്പിക്ക.

(പുകയില തിന്നാൽ)

൭൨. നാളികേരഫലക്ഷീരെകേതകസ്യരജഃപിബെൽ।
ശാന്തയെധൂപപത്രൊത്ഥവികാരാണാംതഥാസിതാം॥

തോറാമ്പരൽ തേങ്ങാപ്പാലിലരച്ച ചെത്ത സേവിപ്പിക്ക
അല്ലായെങ്കിൽ പഞ്ചസാര തേങ്ങാപ്പാലിൽ സേവിപ്പിക്ക.

(തേൻ കുടിച്ചാൽ)

൭൩. ഐലെയകരസൊദ്ഗശ്ധയുക്തഃപാതവ്യഇഷ്യതെ।
മാക്ഷികാധ്യശനെതദ്വത്ത്രായന്തീപത്രജൊരസഃ॥

മുക്കാപ്പീരകത്തിൻനീര പാലുകൂട്ടി സേവിപ്പിക്കുക. അല്ലാ
യെങ്കിൽ ബ്രഹ്മിനീര പാൽകൂട്ടി സേവിപ്പിക്കുക. തേൻ അ
ധികമായി കുടിച്ചാലുണ്ടാകുന്ന ഉപദ്രവങ്ങൾ ശമിക്കും.

(ജാതിക്ക തിന്നാൽ)

൭൪. പയസൊന്മദംദദ്യാൽപാതുംജാതിഫലാശനെ।
പിഷ്ട്വാവാവാരിണാലൊധ്യശൈവലസ്യതുപല്ലവംഃ

കന്നാരം പൊടിച്ച പാലിൽകലക്കി സേവിപ്പിക്കുക. അല്ലായെങ്കിൽ കുഴിതാളച്ചുണ്ടിയുടെ ഇളയതളിര അരച്ച പച്ചവെള്ളത്തിൽ കലക്കി സേവിപ്പിക്കുക. ജാതിക്ക അധികമായി തിന്നാലുണ്ടാകുന്ന ഉപദ്രവങ്ങൾ ശമിക്കും.

(കൊള്ളിക്കിഴങ്ങ തിന്നാൽ)

൭൫. കൂടശന്മലികന്ദസ്യഭുക്തൌമഥിതലൊളിതം।
ധാത്രീചൂൎണ്ണംവിശാലായാഃകല്ക്കംവാബാലകഃപിബെൽ॥

നെല്ലിക്കയുടെ പൊടിമോരിൽ സേവിപ്പിക്കുകയോ കാട്ടുവെള്ളരിവേരരച്ച മൊരിൽ സേവിപ്പിക്കുകയോ ചെയ്ക. എന്നാൽ കൊള്ളിക്കിഴങ്ങ അധികമായി തിന്നാലുണ്ടാകുന്ന ഉപദ്രവങ്ങൾ ശമിക്കും.

(മുളയുടെആണ്ടൽ തിന്നാൽ)

൭൬. ഗൃഹധൂമരജഃക്ഷൌദ്രഘൃതയുക്തംവിലെഹയെൽ।
കരീരഭുക്തിസംഭൂതാൻവിനിഹന്തുമുപദ്രവാൻ॥

ഉള്ളടക്കരി തേനും നെയ്യും ചേൎത്ത് സേവിപ്പിക്ക.

൭൭. അഥവാമക്കടീമൂലമമൃതായാരജൊപിവാ
ശീതൊദകെനപാതവ്യംനാളികെരജലെനവാ॥

അല്ലായെങ്കിൽ നായ്ക്കരണവെരൊ ചിററമൃതൊ പൊടിച്ച പച്ചവെള്ളത്തിലൊ ഇളനീര വെള്ളത്തിലൊ കലക്കി സേവിപ്പിക്കാം. എന്നാൽ മുളയുടെ ആണ്ടൽ തിന്നാലുണ്ടാകുന്ന ഉപദ്രവങ്ങൾ ശമിക്കും.

(അടയ്ക്കതിന്ന ചൊരുക്കിയാൽ)

൭൮. ത്വചംപൂഗതരൊഃപിഷ്ട്വാശീതതൊയെനപായയെൽ। ക്രമുകാദ്ധ്യശനൊൽഭൂതസ്സവ്വൊപദ്രവശാന്തയെ॥

കവുങ്ങിൻ മൊരി അരച്ച പച്ചവെള്ളത്തിൽ സേവിപ്പിക്ക. (വളുത്ത മൊരി നീക്കി ചുവന്ന മൊരി എടുക്കണം) എന്നാൽ അടയ്ക്കതിന്ന ചൊരുക്കിയാലുണ്ടാകുന്ന ഉപദ്രവങ്ങൾ ശമിക്കും.

൭൯. എഭിഃപ്രയുക്തൈൎതാശെഷമദ്യപാനാദിഹെതവഃ।
വികാരാനൊത്ഭവിഷ്യന്തിനൊചെന്മദ്യാന്മദാത്യയഃ।
൮൦. സ്യാദെവദാരുണൊവ്യാധിസ്സൂത്രകുൎയ്യാദ്യഥൊചിതം॥
മാത്രയാതല്പയാദൈവെദ്യൊമദാത്യയചികിത്സിതം॥

മേല്പറഞ്ഞ ഔഷധങ്ങൾ ഉടനെപ്രവൃത്തിച്ചാൽ മദ്യപാനാദികൾ ഹേതുവായിട്ടുണ്ടാകുന്നഉപദ്രവങ്ങളൊക്കെയുംശമിക്കും.

ആയതിന സംഗതിയായീലാഎങ്കിൽ മദ്യംമുതലായതുകളിൽ ചിലത അധികമായി ചെന്നുപോയാൽ മദാത്യയമെന്ന മഹാ വ്യാധിഉണ്ടാകും. അവിടെ ഉചിതത്തിന്നതക്കവണ്ണം മദാത്യയത്തിന്നുള്ള ചികിത്സകളെ മരുന്നുകളുടെ മാത്രാഭെദത്തെ കല്പിച്ച ബാലന്മാൎക്കും പ്രവൃത്തിക്കുക.

ഇതി വാഗ്ദാസൊപനാമകരാമാനന്ദനാഥപണ്ഡിത പാരശവെന്ദ്രകൃതാവാരൊഗ്യകല്പദ്രുമെ ബാലചികിത്സായാം പഞ്ചമസ്തബകൊനാമപഞ്ചമൊദ്ധ്യായഃ

---

## ആരോഗ്യകല്പദ്രുമെ ബാലചികിത്സായാം ഷഷ്ഠാദ്ധ്യായപ്രാരംഭഃ

---

### അൎശശ്ചികിത്സാ

൧. അഥാൎശസാംചികിത്സാത്രതത്രശ്ലേഷ്മസുയോജയേൽ ।
ബഹിൎഭവെഷ്വപ്രസപിന്നഃസ്നു ദീപത്രമഹന്നിശം ॥
൨. ദിനത്രയെണഭിന്നാനിസ്യുരൎശാംസിനസംശയഃ ।
കൃമികണ്ഡൂതിശൊഫാനാംയൊഗൊയംശമനഃപരം ॥

ഇനി അൎശസ്സിന്റെ ചികിത്സയെ പറയുന്നു. അൎശസ്സ എന്നത മലദ്വാരത്തിങ്കലുള്ള വലികളിൽ ഉണ്ടാകുന്ന മാംസകീലമാകുന്നു. ആയത ശുഷ്കമായിട്ടും ആൎദ്രമായിട്ടും രണ്ടുപ്രകാരമിരിക്കും. അതുകളിൽവെച്ച ശുഷ്കാൎശസ്സ പുറത്ത കാണ്മാൻതക്കവിധത്തിലാകുന്നു എങ്കിൽ അതിന്മേൽ കള്ളിയില വാട്ടിപതിക്കുക. മൂന്നുദിവസംകൊണ്ട ആ കീലം പൊട്ടിപ്പോകും അത്രയുമല്ല പുഴക്കടി, ചൊറിച്ചിൽ, നീര ഠരംവക ഉപദ്രവങ്ങളും ശമിക്കും

൩. ഇക്ഷ്വാകുരജനീനക്തമാലപൂതികപല്ലവൈഃ ।
ഗുഞ്ജാലാംഗലികാകുന്ദതാമ്രചൂഡശകൃല്ലതൈഃ ॥
൪. പിഷ്ടൈൎമ്മെഷസ്യമൂത്രെണലെപൊത്രപരമൌഷധം ।
അൎക്കക്ഷീരെണലിംപെദ്വാപിഷ്ട്വാപപ്ഫണപല്ലവാൻ

പെരത്തളിര, വരട്ടുമഞ്ഞള, ഉങ്ങിൻതൊല, ആവിൽതളിര, കുന്നിക്കുരു, മെത്തൊന്നിക്കിഴങ്ങ, കൊഴികാഷ്ഠം ഇവ ആ

ട്ടിൻമൂത്രത്തിലരച്ചുപുരട്ടുക. അൎശ്ശസ്സ ശമിക്കും. അല്ലായെങ്കിൽ പാവിട്ടത്തളിര എരിക്കിൻപാലിലരച്ച പുരട്ടുക.

൭. പിഷ്ട്വാലാംഗലികാകന്ദംശൈരീഷേണരസേനതു ।
സമ്യൿഗാലെപനംകുൎയ്യാദൎശസാമുപശാന്തയെ ॥

വാകത്തളിര തിരുംബിപ്പിഴിഞ്ഞ നീരിൽ മെത്തോന്നിക്കിഴങ്ങ അരച്ച പുരട്ടുക. അൎശ്ശസ്സ ശമിക്കും.

(ശുണ്ഠ്യാദി തൈലം)

൮. ശുണ്ഠീസിന്ധൂത്ഥകൃഷ്ണാഭിഃപത്ഥ്യാലാംഗലികാഭ്രകൈഃ ।
വിദാരികന്ദഗോജിഹ്വാവിളംഗൈഃപിഷ്ടകല്കിതൈഃ ॥
൯. സ്നുൿക്ഷീരസംയുക്തംഗോമൂത്രെതിലജംപചേൽ ।
സ്നേഹമെതെനലിംപെദ്ദാതെഷാംസമ്യൿപ്രശാന്തയെ ॥

ചുക്ക, ഇന്തുപ്പ, തിപ്പലി, കടുക്ക, മേത്തൊന്നിക്കിഴങ്ങ, അഭ്രകം, മുതക്കിൻകിഴങ്ങ, മരമഞ്ഞത്തൊലി, വിഴാലരി ഇവ അരച്ച ആട്ടിൻമൂത്രത്തിൽകലക്കി കള്ളിപ്പാലും എരിക്കിൻപാലും എണ്ണയോട സമംകൂട്ടി കാച്ചി അരിച്ച ആ എണ്ണ പുരട്ടുക. അൎശ്ശസ്സ ശമിക്കും.

൧൦. ആന്തരെഷ്വപിയൊജ്യോയംലെപൊൎശ്ശസുമഹൎമ്മുഹുഃ ।
ക്ഷാരാദീനാംപ്രയൊഗൊപിനചൈനമതിവൎത്തതെ ॥

മേല്പറഞ്ഞ ലേപം അകത്തെ വലികളിലുള്ള അൎശ്ശസ്സിന്നും ചെയ്യാൻ കഴിയുന്നതാകുന്നു. ക്ഷാരം മുതലായതിന്നും ഇതിനെക്കാൾ അധികമായ ശക്തി ഇല്ല എന്ന പ്രസിദ്ധമാകുന്നു.

൧൧. തൈലഞ്ചകൎക്കടീപത്രരസെകുഷ്ഠാവകല്കിതം ।
സിദ്ധംസമാനംപൂൎവ്വേണസ്നുഹീക്ഷീരസമന്വിതം ॥

കാട്ടപ്പയില ഇടിച്ചുപിഴിഞ്ഞ നീരിൽ കൊട്ടം അരച്ചുകലക്കി എണ്ണയോട സമം കള്ളിപ്പാല ചേൎത്ത കാച്ചിയരിച്ച പുരട്ടുക. ഈ എണ്ണയും മേല്പറഞ്ഞ എണ്ണയ്ക്കു ശരിയാകുന്നു.

൧൨. വനസൂരണകൂശ്മാണ്ഡഗുഞ്ജാബീജനിശാഭയാഃ ।
സമ്മൎദ്യകൎക്കടീസാരെവസ്ത്രേലിപ്ത്വാപ്രകല്പയെൽ ।
൧൩. വൎത്തിംപ്രാഗുക്തതൈലെനശുഷ്കാമാസിച്യതാംപുനഃ ।
ഗുദെനിധാപയെദ്ദൈദ്യസ്സദ്യസ്തദുപശാന്തയെ ॥

കാട്ടുചേന, കുമ്പളങ്ങവിത്ത, കുന്നിക്കുരു, വരട്ടമഞ്ഞൾ, കടുക്ക ഇവ കാട്ടപ്പനീരിലരച്ച തുണിയിൽ തേച്ച തിരിയാക്കി ഒണക്കി മുൻപറഞ്ഞ എണ്ണകളിൽ നനച്ച മലദ്വാരത്തിങ്കൽ തിരുകുക. അൎശ്ശസ്സ ശമിക്കും.

(വനസൂരണകന്ദാദിഘൃതം)

൧൬- വനസൂരണകന്ദാഗ്നിചവ്യാദിഭിഃ കഥിതൈർജ്ജലൈ,
പഞ്ചകോലസ്യകല്ക്കേന സതക്രം സാധിതം ഘൃതം॥
൧൭- പീതം തദർശസാം ശാന്ത്യൈ ഘോരാണാമപി ദന്ത്യഥാ।
പുനർന്നവകഷായേ വാ സിദ്ധം ലശുനകല്കിതം॥

കാട്ടുചേന കൊട്ടവെലിക്കിഴങ്ങ പാടക്കിഴങ്ങ ഇവ കഷായംവെച്ച കാട്ടുമുളകിൻവേര കാട്ടുതിപ്പലിവേര കൊട്ടവെലിക്കിഴങ്ങ തിപ്പലി ചുക്ക ഇവ അരച്ചുകലക്കി നെയ്യും മോരുംസമം ചേൎത്ത കാച്ചിയരിച്ച സേവിപ്പിക്ക. അൎശസ്സു ശമിക്കും തമിഴാമവേര കഷായംവെച്ച വെളുത്തുള്ളി അരച്ചുകലക്കി നെയ്യു കാച്ചി സേവിപ്പിക്കുകയുമാം.

൧൮- ആർദ്രേഷു പാഠാസംസിദ്ധകഷായോ മധുസമന്വിതഃ।
പ്രശസ്തഃ കൗടജൈർവ്വീജൈസ്സിദ്ധോ വാ സഹമുസ്തയാ॥

ആൎദ്രാൎശസ്സിന്ന പാടക്കിഴങ്ങുകൊണ്ട കഷായംവെച്ച തേൻ മേമ്പൊടിചേൎത്ത സേവിപ്പിക്ക. കടകപ്പാലയരിയും മുത്തങ്ങക്കിഴങ്ങും കൂട്ടി കഷായംവെച്ച തേൻ മേമ്പൊടിചേൎത്ത സേവിപ്പിക്കുകയുമാം

(ധന്വയാസാദികഷായം)

൧൯- ധന്വയാസകണാബില്വമസ്താജീരകജാതിഭിഃ।
വിശ്വാജമോജസംയുക്തൈഃ കഥശ്ച മധുമാൻ ഹിതഃ॥

കൊടിത്തൂവവേര തിപ്പലി കൂവളത്തിൻവേര മുത്തങ്ങക്കിഴങ്ങ ജീരകം ജാതിക്ക ചുക്ക അയമോതകം ഇവകൊണ്ട കഷായംവെച്ച തേൻമേമ്പൊടി ചേൎത്ത സേവിപ്പിക്ക.

(കുടജാദികഷായം)

൨൦- കുടജത്രിഫലാബില്വശുണ്ഠീചിത്രകദാരുഭിഃ।
ദുസ്പൎശാതിവിഷാംഭോദരജനീഭിശ്ച സാധിതഃ॥
൨൧- കഷായോ മധുനാ മിശ്രഃ പ്രാതഃ പീതോ നിയച്ഛതി।
സൎവ്വാണ്യൎശാംസി സിദ്ധോ വാ ലവലീഫലദാഡിമൈഃ॥

കടകപ്പാലയരി ത്രിഫല കൂവളത്തിൻവേര ചുക്ക കൊട്ടവെലിക്കിഴങ്ങ ദേവതാരം കൊടിത്തൂവവേര അതിവിടയം മുത്തങ്ങക്കിഴങ്ങ വരട്ടുമഞ്ഞൾ ഇവകൊണ്ട കഷായംവെച്ച തേൻ മേമ്പൊടിചേൎത്ത സേവിപ്പിക്ക. അല്ലായെങ്കിൽ വെള്ളി

യിലത്തിന്റെ വെള്ളത്തിയില മുത്തങ്ങക്കിഴങ്ങ- താളിമാതളക്കായുടെ തോട ഇവകൊണ്ട കഷായംവച്ച തേൻമെമ്പൊടി ചെത്ത സെവിപ്പിക്ക-

(ദാഡിമാദികഷായം)

൫൭- ദാഡിമത്വങ്നിശാപാഠ്യകണാമൂലപുനർന്നവൈഃ।
പാഠാവാസാകാരംഭോദവില്വജാതീഫലാന്വിതൈഃ॥
൫൮- സാജമോദൈഃ കൃതഃ ക്വാഥോ മധുമാൻ വാ പ്രയോജിതഃ।
പാഠാക്രാഗസിദ്ധോ വാ പട്ടക്ഷൗദ്രസമന്വിതഃ॥

താളിമാതളക്കായുടെതോട മരമഞ്ഞൾ കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര തമിഴാമവെര പാടക്കിഴങ്ങ കൊടിത്തൂവവെര മുത്തങ്ങക്കിഴങ്ങ കൂവളത്തിൻവെര ജാതിക്ക അയമോദകം ഇവകൊണ്ട കഷായംവച്ച തേൻ മെമ്പൊടിചെത്ത രാവിലെ സെവിപ്പിക്ക- അല്ലായെങ്കിൽ പാടക്കിഴങ്ങ അക്കാരിതെങ്ങ ഇവകൊണ്ട കഷായംവച്ച ഇന്തുപ്പും തേനും മെമ്പൊടിചെത്ത സെവിപ്പിക്ക - അൎശ്ശസ്സ ശമിക്കും.

(പാഠാദിമുക്കുടി)

൫൯- പാഠാവൃശ്ചീവശ്ചിന്നാഗ്രന്ഥികാവ്യാഘ്രീദാഡിമൈഃ।
കൈഡൎയ്യദളസംയുക്തൈഃ ഖലസ്സ്യാൽ പക്വജീരകഃ॥
൬൦- നിഹന്ത്യൎശാംസ്യജാസദ്യഃ പഞ്ചകോലകൃതോപി വാ।
യദ്വാ ദാഡിമപഞ്ചാംഗസിദ്ധോഥവാ സംയുതഃ॥

പാടക്കിഴങ്ങ തമിഴാമവെര കൊടിത്തൂവവെര കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര താളിമാതളക്കായുടെതോട കറുവെപ്പില ഇവകൊണ്ട മുക്കുടിവച്ച ഇന്തുപ്പും ജീരകവും പൊടിച്ചിട്ട സെവിപ്പിക്ക- അല്ലായെങ്കിൽ കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര കൊടുവെലിക്കിഴങ്ങ തിപ്പലി ചുക്ക ഇവകൊണ്ടും മുക്കുടിവച്ച സെവിപ്പിക്ക- മാതളനാരകത്തിന്റെ വെര- തൊലി പൂവ്വ ഇല കായ ഈ പഞ്ചാംഗങ്ങൾകൊണ്ടും മുക്കുടിവച്ച സെവിപ്പിക്ക അൎശ്ശസ്സ ശമിക്കും.

(ആൎദ്രകാദിമുക്കുടി)

൬൧- ആൎദ്രകാംബുദപൂതീസഥിവാവ്യാഘ്രീദാഡിമധാന്യകൈഃ।
സാജഗന്ധാകൈഡൎയ്യജാതീഭിസ്സാധിതഃ ഖലഃ॥

ഇഞ്ചി മുത്തങ്ങക്കിഴങ്ങ മാങ്ങയണ്ടിപ്പരുപ്പ കാട്ടുമുളകിൻവെര താളിമാതളക്കായുടെതോട കൊത്തമ്പാലയരി മാങ്ങനാറിപ്പുല്ല കറുവെപ്പില ജാതിക്ക ഇവകൊണ്ട മുക്കുടിവച്ച സെ

ചിപ്പിക്ക അർശ്ശസ്സു ശമിക്കും.

(അജമോദാദി മുക്കുടി)

൫൩.– അജമൊദാജഗന്ധാചവ്യമൂലധാന്യാഗ്നിജാതിഭിഃ।
മാതുലുംഗാംബുദവ്യോഷചാംഗേരീലാജധാന്യകൈഃ॥
൫൪.– രസാലശുണ്ഠീമൂത്രാമ്ലലവലീപല്ലവാന്വിതൈഃ।
സതൈലകാഞ്ജികാഗ്നേ മന്ദസിദ്ധശ്ചാഖിലഃ പടുയുതോഹിതഃ॥

അയമൊദകം കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര താളി മാതളക്കായുടെതൊട ജാതിക്ക ചെറുകടലാടി മുത്തങ്ങക്കിഴങ്ങ ത്രികട്ടു പുളിയാരില- മലര കൊത്തമ്പാലയരി മാങ്ങനാറിപ്പുല്ല മാങ്ങയണ്ടിപ്പരുപ്പ തുമ്പപ്പൂവ്വ മുഞ്ഞയില ഇവകൊണ്ട മുക്കുടിവെച്ച ഇന്തുപ്പ പൊടിച്ചിട്ട സെവിപ്പിക്ക- അർശ്ശസ്സു ശമിക്കും.

(പുനർന്നവാദി മുക്കുടി)

൫൫– പുനൎന്നവരസാലാഗ്നി മന്ഥായൂതികാദളൈഃ।
ശുണ്ഠീബില്വതസാംബഷ്ഠലവലീപത്രകൈസ്സഹാ।
൫൬– കൈഡൎയ്യബദരീശിഗ്രുചാംഗേരീദാഡിമല്ലകൈഃ।
രസാലഗന്ധാവെതസാമ്ലദന്തൈരഭിസ്സകൈരപി॥
൫൭– ശൃംഗിവേരനിശാദന്തീധാനകീവാഹ്രീധാന്യകൈഃ॥
അജമോജവരാളാഗ്നിവൈകങ്കതകസൂപമെസ്സഹാ॥
൫൮. ഏലാലവംഗപൂതനാസാദ്ധീരകാംബുദകൈരപിതൈഃ।
മല്ലകപുഷ്പയുക്തൈത്വ്വാസതൈല്ലാളിശ്ചവാസകൈഃ॥
൫൯– തക്രവത്കൃതണ്ണാപാകൈഃ ചിതൈല്ലസ്വാദുതിലൊളി
തൈഃ। പാഠഷീനാവാഖ്യസ്സിദ്ധഃ പടുമാനാർശസാംഹിതഃ॥

തഴുതാമ്മുല മാവിൻതളിര മുഞ്ഞയില ചെറുകടലാടിയില മുത്തങ്ങ തൈരിഞ്ഞാമ്പുളിയില അമ്പഴത്തിൻതളിര വെള്ളിയിലത്തിൻഇല കരുവേപ്പില ചാഴയില മുരിങ്ങയില പുളിയാരില താളിമാതളത്തിൻകൂമ്പ മാങ്ങനാറിപ്പുല്ല പറങ്കിമാവിൻകൂമ്പ ഇഞ്ചി മഞ്ഞൾ മരമഞ്ഞൾ നൊച്ചില താതിരിപ്പൂവ്വ കായം കൊത്തമ്പാലയരി അയമൊദകം കരയാമ്പൂവ്വ കൊട്ടവെലിക്കിഴങ്ങ തുമ്പപ്പൂവ്വ ഏലത്തരി ഏലവങ്ഗത്തൊലി മാങ്ങയണ്ടിപ്പരുപ്പ ജീരകം മുത്തങ്ങാക്കിഴങ്ങ കൊടകപ്പാലയരി ഇരുപ്പപ്പൂവ്വ ഇവസമം നാലിരട്ടി മൊരിൽ പുഴുങ്ങിപ്പറിച്ചു നാലിരട്ടി മൊരിൽ കലക്കി നാലിൽ ഒരുഭാഗം കുറുക്കി

ഇന്തുപ്പ പൊടിച്ചിട്ട സെവിപ്പിക്ക- മെല്പറഞ്ഞ മരുന്നുകളിൽ വെള്ളിയിലത്തിൻ ഇലവരെ എടുത്ത ഇഞ്ചിമുതൽ തുമ്പപ്പൂവ്വ വരെയുള്ള മരുന്നുകൾ കൂട്ടിയിട്ടും കരുവെപ്പിലമുതൽ പറങ്കിമാവിൻകുമ്പുവരെയുള്ള മരുന്നുകളിൽ മെല്പറഞ്ഞ മരുന്നുകൾ കൂട്ടിയിട്ടും മെല്പറഞ്ഞ രണ്ട യൊഗങ്ങളിലും ഏലത്തരി മുതലായ മരുന്നുകൾ കൂട്ടിയിട്ടും ഇങ്ങിനെ പലവിധമായിട്ടുംരം യൊഗംകൊണ്ടുതന്നെ മുക്കുടിയുണ്ടാക്കി സെവിപ്പിക്കാം (മുക്കുടിയുടെ മരുന്ന ഒരുപലം പുഴുങ്ങുവാൻ നാഴിമൊര മതി ആയത അരച്ച നാഴി മൊരിൽ കലക്കി തിളപ്പിച്ച മുഴക്കാകുമ്പൊൾ വാങ്ങി അതിൽ ന.ന്ന വെണ്ണത എടുത്ത സെവിപ്പിക്ക- ഇങ്ങിനെ ക്രമമാകുന്നു.

(കുടചഫാണിതം)

ന.ഠ- പലാനിദശബീജാനാംകുടചസ്യാഷ്ടഭിസ്ത്വചഃ।
പലെലെശ്ചിശ്വമൂലസ്യപത്രൾഃകസുമസ്യച॥
ന.൧- ദ്വാഭ്യാംപലാഭ്യാംപത്രസ്യസഥിതാനിചതുഷ്ടയെ।
ജലാഢകാനാംസംക്ഷുദ്യനിക്ഷിപ്യാഗ്നാവധിശ്രയെൽ॥
ന.൨- പാദശെഷെകഷായെസ്മിൻപൂതവസ്ത്രാവഗാളനാൽ।
പലാനിഷൊഡശക്ഷിപ്ത്വാപുരാണസ്യഗുളസ്യതു॥
ന.൩- വിപച്യമാനെസാന്ദ്രത്വംപ്രാപ്തെപ്യാഷാമ്പുധാന്യകൈഃ। ജംബൂപല്ലവചൂതാസ്ഥിഡാഡിമത്വഗ്ബാലകൈഃ॥
ന.൪- പാഠാജാതിഫലാജാജീഫിംഗുളാതിവിഷാഗുഫഃ।
തികൊശന്മലിനിര്യ്യാസനാഗഫെനയജൊപിച॥
ന.൫- പൃഥക്കർഷമിതാസ്സമ്യക്ചൂർണ്ണീകൃത്യാത്രതല്ലജ।
അവകീര്യ്യാവതൊഡ്യാന്തസംയൊജ്യാഥാവതാരയെൽ।
ന.൬- ഭക്ഷ്യാച്ചശീതെക്ഷൌദ്രസ്യപ്രസ്ഥമസ്മിൻസുഭാജനെ।
ആധായസമ്യഗ്രക്ഷെച്ചയഥാകാലംസശീലിതഃ॥
ന.൭- ഫാണിതഃകൌടചഃഫെളമുനിനാവിഫിതൊർശസാം।
സർവ്വെഷാംശമനൊയലംബാലെഷപപ്യനിവാരിതഃ॥
ന.൮- മാത്രയാതുലഘീയസ്യാശീലയെതതമെവാ।
താന്ത്യമുംനാതിവർത്തന്തെതമാംസിവാരുണൊദയം॥

കുടകപ്പാലയുടെ അരി പലം പത്ത തൊലിപലം എട്ട വെരപലം ആറ പൂവ്വ പലം നാല തളിര പലം രണ്ട കൊള്ളിട്ടിപ്പൊടിച്ച പതിനാറ ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ച നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ച ആ കഷായത്തിൽ പതിനാറ പലം പഴശർക്കര കലക്കികുറുക്കി സാന്ദ്രപാകമായാൽ ത്രികട

കൊത്തമ്പാലയരി ഞാവൽതളിര മാങ്ങയണ്ടിപരിപ്പ താളി മാതളക്കായയുടെതൊട വയമ്പ കട്ടക്ക പാടക്കിഴങ്ങ ജാതിക്ക ജീരകം മായിലേ്യം അതിവിടയം മുവ്വിലവെര പുത്തരിച്ചുണ്ടവെരിന്മെൽതൊലി പൂളപ്പശ കരപ്പ ഇവമുമ്മൂന്നു കഴഞ്ചു നല്ലവണ്ണം പൊടിച്ച ആപ്പൊടി വിതറി ഇളക്കി യൊജിപ്പിച്ചുവാങ്ങി ആറിയാൽ നാനാഴി തെൻ ചെൎത്ത നല്ലപാത്രത്തിലാക്കി വെക്കുക- ഇതത്രെ ഭെളമുനിയാൽ വിധിക്കപ്പെട്ട കുടജഫാണിതമാകുന്നു ഇതു സെവിച്ചാൽ എല്ലാ അൎശസ്സുകളും ശമിക്കും. ബാലന്മാൎക്കും വിരൊധമില്ലെന്ന മെല്പറഞ്ഞമുനിയുടെ വചനമുണ്ടു- അതുകൊണ്ടു വളരെ ശക്തിയുള്ള അൎശസ്സുകൾക്ക ഈ ലെഹം തന്നെ ഉണ്ടാക്കി ശീലിപ്പിക്കാം. സൂൎയ്യൊദയംകൊണ്ടു ഇരുട്ട നശിക്കുന്നതുപൊലെ ഇതുകൊണ്ടു അൎശസ്സ നശിക്കും.

(രക്താൎശസ്സിന്ന ചന്ദനാദികഷായം)

൩൯- ചന്ദനദ്വയഭൂനിംബധന്വയാസകവത്സകൈഃ।
രക്താൎശസാം പ്രയൊക്തവ്യഃ കഷായൊയമധുസംയുതഃ॥

ചന്ദനം രക്തചന്ദനം പുത്തരിച്ചുണ്ടവെരുമ്മൽതൊലി കൊടിത്തൂവവെര കുടകപ്പാലരി ഇവകൊണ്ടു കഷായം വച്ചു തെൻ മെമ്പൊടിചെൎത്ത സെവിപ്പിക്ക.

(ഉശീരാദി കഷായം)

൪൦- ഉശീരദാൎവ്വീനിംബത്വങ്മുസ്താപാഠാവൃഷൈഃകൃതഃ।
ശതാവധീഃക്ഷൌദ്രയുക്തഃകഷായൊത്രപരമൌഷധം॥

രാമച്ചം മരമഞ്ഞത്തൊലി വെപ്പിൻതൊലി മുത്തങ്ങക്കിഴങ്ങ പാടക്കിഴങ്ങ ആടലൊടകത്തിൻവെര ഇവകൊണ്ടു കഷായംവച്ചു സഹസ്രവെധി മെമ്പൊടിചെൎത്ത സെവിപ്പിക്ക. രക്താൎശസ്സിന്ന ഈ കഷായം പരമൌഷധമാകുന്നു.

൪൧- കൌടജഃ ഫാണിതസ്തദ്വച്ഛ്രൂയതെരക്തസ്രവെഖിലഃ।
ഉപക്രമൊത്രപ്രാഗുക്തഇതിശാസ്ത്രസ്യപദ്ധതിഃ॥

മെല്പറഞ്ഞ കുടജഫാണിതവും രക്താൎശസ്സിന്ന പരമൌഷധമാകുന്നു- രക്തസ്രാവം ശമിച്ചാൽ അൎശസ്സുകൾക്ക പറഞ്ഞ ചികിത്സകൾ ഒക്കെയും രക്താൎശസ്സിന്ന പറയുന്നതാകുന്നു.

(അതിസാരചികിത്സാ

(വാതാതിസാരത്തിന്ന സമംഗാദികഷായം)

൪൨- സമംഗാമൂലബില്വാബ്ദധാതകീകുസുമൈഃകൃതഃ। കഷാ
യൊവാതാതിസാരഘ്നൊമാക്ഷികെണസമന്വിതഃ॥

പറച്ചുണ്ടവെര കൂവളത്തിൻവെര മുത്തങ്ങക്കിഴങ്ങ താതി

നെയ്യിൽ നാഴിരട്ടി മോരിൽ ത്രികടു അയമോദകം ഇന്തുപ്പ ജീരകം കരിഞ്ജീരകം കായം ഇവ അരച്ചുകലക്കി നെയ്യോളം പുളിയാരിലനീർക്കൂട്ടി കാച്ചിയ നെയ്യ് അന്നത്തോടുകൂടി ഉപയോഗിപ്പിച്ചാൽ ബാലാതിസാരശമനമാകുന്നു.

(ദാഡിമാദി ഗുളിക)

൯൩- ദാഡിമവ്യോഷചവ്യാഗ്നിചപലാമൂലഹിംഗുഭിഃ।
ചന്ദനദ്വയഭൃംഗനിംബവചാജാതിഫലൈസ്സമൈഃ॥
൯൪- വിശ്വാവിഷാചതുർഭാഗസഹിതൈഃകടുകാരസേ।
സമ്യക്പിഷ്ടൈസ്സ്വരേണസമ്മിതാഗ്ഗുളികാഃകൃതാഃ॥
൯൫- ഛായാശുഷ്കാഃപ്രയോക്തവ്യാസ്തക്രേണമധുനാപിവാ।
അതിസാരേഷുസർവ്വേഷുകാഥേനജലദസ്യവാ॥

താളിമാതളക്കായുടെതോട ത്രികടു കാട്ടുമുളകിൻവേര കൊടുവേലിക്കിഴങ്ങ കാട്ടുതിപ്പലിവേര ചായില്യം ചന്ദനം രക്തചന്ദനം പുത്തരിച്ചുണ്ടവേരുമ്മൽതൊലി വയമ്പ ജാതിക്ക ഇവ സമം നാലിൽ ഒരുഭാഗം അതിവിടയം കൂട്ടി കരുവേപ്പിലനീരിൽ അരച്ച വലിയ പയററിൻമണി പ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി മോരിലോ തേനിലോ മുത്തങ്ങക്കഷായത്തിലോ സേവിപ്പിക്ക- അതിസാരം ശമിക്കും.

(യവാന്യാദിഗുളിക)

൯൬- യവാനീമരിചാംബഷ്ഠധാതകീപുഷ്പദാഡിമൈഃ।
വചാദീപ്യകനിർഗ്ഗുണ്ഡീമൂലവില്വഫലാസ്ഥിഭിഃ॥
൯൭- തക്കോലകോലഭാർങ്ഗ്യബ്ദശതചധീത്രിജാതകൈഃ।
അക്രാഗകണാമൂലചവ്യൈശ്ച സമഭാഗകൈഃ॥
൯൮- അജഗന്ധാരസേപിഷ്ടൈർഗ്ഗുളികാഃകോലസമ്മിതാഃ
കൃതാസ്തക്രേണവാപേയാസ്സർവ്വാതീസാരശാന്തയേ॥

ജീരകം മുളക അമ്പഴത്തിൻതൊലി താതിരിപ്പൂവ ദേവതാരം വയമ്പ അയമോദകം കരുനൊച്ചിവേര കൂവളക്കായുടെ അകത്തെക്കുരുവിന്റെപരിപ്പ തക്കോലപ്പുട്ടിൽ ലന്തക്കുരു ചെറുതേക്കിൻവേര മുത്തങ്ങക്കിഴങ്ങ സഹസ്രവേധി ഏലത്തരി ഏലവങ്ങത്തൊലി പച്ചില അക്കാരിതെങ്ങ കാട്ടുതിപ്പലിവേര കാട്ടുമുളകിൻവേര ഇവസമം വെളുത്തവേളയുടെ നീരിൽ അരച്ച ലന്തക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി മോരിൽ സേവിപ്പിക്ക- എല്ലാ അതിസാരവും ശമിക്കും.

൯൯- യാനിചാസ്മിംശ്ചികിത്സായാമുക്താനിഗ്രഹണീഗദേ। വ

കല്പ്യന്തെയാനിവാതാനിയഥാവസ്ഥംപ്രയോജയെൽ॥

അർശസ്സിൻെറ ചികിത്സകളിൽ പറയപ്പെട്ട പ്രയോഗങ്ങളും ഗ്രഹണി ചികിത്സയിൽ ഇനി പറവാൻ പോകുന്ന ചികിത്സകളും അവസ്ഥയ്ക്കു തക്കവണ്ണം അതിസാരത്തിന്നും പ്രവൃത്തിക്കാം.

൩൨- പാചനംഗ്രഹണീരോഗെപ്രാക്സംഗ്രാഹിതുമദ്ധ്യതഃ।
അന്തെഗ്നിദീപനംസൎവ്വമെവംകാൎയ്യഉപക്രമഃ॥

ഗ്രഹണിക്ക ആദിയിൽ ദഹിക്കാതെ കിടക്കുന്ന വസ്തുക്കളെ പാകം ചെയ്യുന്നതായിട്ടുള്ള ഔഷധങ്ങളെയും മദ്ധ്യത്തിങ്കൽ മലത്തെ ബന്ധിക്കുന്ന ഔഷധങ്ങളെയും അവസാനത്തിങ്കൽ അഗ്നിദീപനങ്ങളായ ഔഷധങ്ങളെയും പ്രവൃത്തിക്കുക ഇങ്ങിനെ ക്രമമാകുന്നു.

(പാഠാദി കഷായം)

൩൩- പാഠാകഞ്ജകൈഡൎയ്യപഞ്ചകോലശൃതംജലം।
കണാചൂൎണ്ണയുതംദദ്യാൽപാചനംഗ്രഹണീഗദെ॥

പാടക്കിഴങ്ങ ഉങ്ങിൻതൊലി കരുവേപ്പിൻതൊലി കാട്ടുതിപ്പലിവേര കാട്ടുമുളകിൻവേര കൊടുവേലിക്കിഴങ്ങ തിപ്പലി ചുക്ക ഇവകൊണ്ട കഷായം വെച്ച തിപ്പലിമെല്പ്പൊടി ചേൎത്ത സേവിപ്പിക്ക

(ശരപുംഖാദി കഷായം)

൩൪- ശരപുംഖാജമൊജാബ്ദയവാഷനാഗരസാധിതഃ । കഷാ
യൊവാസംപ്രയൊക്തവ്യഃപാചനാൎത്ഥംകണാന്വിതഃ॥

കൊഴിഞ്ഞിലിൻവേര അയമോദകം മുത്തങ്ങക്കിഴങ്ങ കൊടിത്തൂവവേര ചുക്ക ഇവകൊണ്ട കഷായംവെച്ച തിപ്പലി മെല്പ്പൊടിചേൎത്ത സേവിപ്പിക്ക.

(കിരാതപുംഖാദി കഷായം)

൩൫- കിരാതമൂലകൈഡൎയ്യമുസ്താധാന്യകനാഗരൈഃ।
ചപലാചവ്യമൂലാദ്യൈഃകഷായോവാപടുസംയുതഃ॥

പുത്തരിച്ചുണ്ടവേരുമ്മൽതൊലി കരുവേപ്പിൻതൊലി മുത്തങ്ങക്കിഴങ്ങ കൊത്തമ്പാലയരി ചുക്ക കാട്ടുതിപ്പലിവേര കാട്ടുമുളകിൻവേര ഇവകൊണ്ട കഷായം വെച്ച ഇന്തുപ്പ മെല്പ്പൊടിചേൎത്ത സേവിപ്പിക്ക.

(കൈഡൎയ്യപത്രാദി കഷായം)

൩൬- കൈഡൎയ്യപത്രത്വങ്നിംബകാരവീശരപുംഖകൈഃ।
ശൃംഗിവേരചതുൎഭാഗസഹിതൈൎവ്വാകണാന്വിതഃ॥

കുരുവെപ്പില പുത്തരിച്ചുണ്ടവെരുമ്മൽ തൊലി കരിഞ്ചീരകം കൊഴിഞ്ഞിലിൻവെര ഇവ നാലിൽ ഒരു ഭാഗം ഇഞ്ചി ചെൎത്ത കഷായം വച്ച തിപ്പലി മെപ്പൊടി ചെൎത്ത സെവിപ്പിക്കം·

൩൮– ഏതെകഷായാസ്സൎവ്വെപ്രൊക്താപാചനാഃസൎവ്വഏവഹി।
ഏതെഷാമന്യതമംതത്രയഥാവസ്ഥംപ്രയൊജയെൽ॥

മെല്പറഞ്ഞ കഷായങ്ങൾ ഒക്കയും പാചനങ്ങളാകുന്നു– അതഹെതുവായിട്ട അതുകളിൽവെച്ച ഏതെങ്കിലും ആദിയിൽസെവിപ്പിക്കണം·

൩൯· കണാമൂലെനസംസിദ്ധംഖളംവാപ്രാങ്നിഷെവയെൽ।
അജമൊജകിരാതാഭ്യാംസിദ്ധംവാപടസംയുതം॥

കഷായംസെവിപ്പിക്കുന്നതിന്റെസ്ഥാനത്ത കാട്ടുതിപ്പലിവെർകൊണ്ടൊ അയമൊതകം പുത്തരിച്ചുണ്ടവെരുമ്മൽ തൊലി ഇവകൊണ്ടൊ മുക്കുടിവച്ച ഇന്തുപ്പ മെപ്പൊടിചെൎത്ത സെവിപ്പിക്കാം·

൪൦– അൎശ്ശശ്ചികിത്സാഭാഗെപ്രൊക്തായെഖളാസ്സമുദീരിതാഃ।
തെഷാന്തുപാചനംദദ്യാദെകംവാദീപ്യകാദികം॥

അൎശസ്സിന്റെ ചികിത്സയിൽ മുൻപറകപ്പെട്ട മുക്കുടികളിൽ വച്ച പാചനമായത ഏതെങ്കിലും സെവിപ്പിക്കാം– അതിസാര ചികിത്സയിൽ പറഞ്ഞ ദീപ്യകാദിയും സെവിപ്പിക്കാം·

൪൧– സംഗ്രാഹീണ്യൌഷധാന്യത്രപ്രവക്ഷ്യന്തെതദുത്തരം।
താന്യൎശസ്യതിസാരെചയച്ചൊക്താന്തത്സമാചരെൽ॥

ഇനിമെൽ സംഗ്രാഹികളായിരിക്കുന്ന ഔഷധങ്ങളെ ഇവിടെ പറയും– അതുകളിൽ ചിലതൊ അൎശസ്സിന്റെയും അതിസാരത്തിന്റെയും ചികിത്സകളിൽ പറയപ്പെട്ട ഔഷധങ്ങളിൽ സംഗ്രാഹികളായിട്ടുള്ളതുകളെയൊ അനന്തരം പ്രവൃത്തിക്കെണ്ടതാകുന്നു·

(മുസ്താതക്രം)

൪൨– സംയൊജ്യമുസ്താനിഷ്ക്വാഥംശ്രുതെനപയസാസമം।
സിദ്ധംതക്രന്തുസംഗ്രാഹിഗ്രഹണീദൊഷനാശനം॥

പാലിൽ മുത്തെങ്ങ കഷായം സമമായി ചെൎത്ത കുറുക്കി പാലൊളമായാൽ വാങ്ങി ഉറ വീഴ്ത്തിവെച്ച പിറ്റെന്നാൾ അതിൽ നാലിലൊരുഭാഗം മുത്തെങ്ങ കഷായം ചെൎത്ത കലക്കി നെയ്യെടുത്ത ഉണ്ടാക്കിയ മൊര സെവിപ്പിച്ചാൽ ഗ്രഹണീദൊഷമുള്ളവൎക്ക മലം ഇളകി പൊകുന്നത ശമിക്കും.

(വിശാലാദികഷായം)

൩൨- വിശാലാവിഷാമുസ്താംബുജോശീരമധൂകതലനാഗകേസരൈഃ।
ലാജധാന്യകസംയുക്തൈഃ കഷായസ്ത്വഥ മധുമാൻ ഹിതഃ॥

അതിവിടയം മുത്തങ്ങക്കിഴങ്ങ ഇരുപ്പപ്പൂവ്വ പച്ചില ചുക്ക മലര കൊത്തമ്പാലയരി ഇവകൊണ്ടു കഷായം വച്ച തെൻ മെമ്പൊടി ചെൎത്ത സെവിപ്പിച്ചാലും മെല്പറഞ്ഞ ഫലം സിദ്ധിക്കുന്നതാകുന്നു.

(മധൂകപുഷ്പാദികഷായം)

൩൩- മധൂകപുഷ്പഭൂനിംബമധുകാതിവിഷാംബുദൈഃ। ലാജാഗ്നിമന്ഥമൂലാദ്യൈര്യുക്തോ ബാലാതിസാരനാശനഃ॥

ഇരുപ്പപ്പൂവ്വ പുത്തരിച്ചുണ്ടവെരുമ്മൻതൊലി ഏരട്ടിമധുരം അതിവിടയം മുത്തങ്ങക്കിഴങ്ങ മലര മുഞ്ഞവെര ഇവകൊണ്ടു കഷായം വച്ച തെൻ മെമ്പൊടി ചെൎത്തിട്ടും സെവിപ്പിക്കാം.

(അക്കരാഗാദി കഷായം)

൩൪- അക്കരാഗകണാമൂലവല്യാവിശാലാവിഷാഘനൈഃ।
ഭൂനിംബകലശീബില്വധാന്യദാഡിമജീരകൈഃ॥
൩൫- ലാജാജമോദസംയുക്തൈഃ സതക്രസ്സംപ്രസാധിതഃ।
പടുജീരകസംയുക്തഃ കഷായസ്സർവ്വകൊഷ്ഠഗൈഃ।

അക്കാരത്തെങ്ങ കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര അതിവിടയം മുത്തങ്ങക്കിഴങ്ങ പുത്തരിച്ചുണ്ടവെരിമ്മൻ തൊലി മുവ്വിലവെര കൂളത്തിൻവെര കൊത്തമ്പാലയരി താളിമാതളക്കായുടെ തൊട ജീരകം മലര അയമൊതകം ഇവകൊണ്ടു കഷായം വച്ച ഇന്തുപ്പും ജീരകവും മെമ്പൊടി ചെൎത്ത സെവിപ്പിക്ക- കഷായം വയ്ക്കുമ്പൊൾ നാനാഴി വെള്ളത്തിൽ ഉഴക്കാഴക്കമൊര ചെൎക്കയും വെണം- ഈ കഷായം മുൻപറഞ്ഞ കഷായങ്ങളെക്കാൾ അധികം ഗുണമുള്ളതാകുന്നു.

(ചൂൎണ്ണരാജം പൊടി)

൩൬- വ്യോഷാജമോദഹിംഗുഗ്നികാഗ്നിമന്ഥൈസ്സസൈന്ധവം। വിളങ്ഗാവല്ഗുജാചൂൎണ്ണീകൃത്യാതിവിഷാന്വിതൈഃ॥
൩൭- ചൂൎണ്ണരാജ ഇതിഖ്യാതശ്ചൂൎണ്ണോയം തക്രസെവിതഃ।
കഫവാതാതിസാരശൂലനാശനോ വഹ്നിദീപനഃ॥

ത്രികടു അയമൊദകം കായം കൊടുവെലിക്കിഴങ്ങ ചെറുതെക്കിൻവെര കാട്ടുമുളകിൻവെര ഇന്തുപ്പ വിഴാലരി വപ

ക്കാരം ഇവ പൊടിച്ചു മോരിൽ സെവിപ്പിക്ക- കഫകൊപവും വായുകൊപവും വയററിൽ വെദനയും ശമിക്കും- അഗ്നിബലമുണ്ടാകയും ചെയ്യും.

(നാഗരാദി ചൂൎണ്ണം)

൯൯- നാഗരാതിവിഷാംഭോദപാഠാരസാഞ്ജനൈഃ।
കൌടജൈശ്ചത്വക്ഫലൈഃതിക്താധാതകീഭിശ്ചസമ്മിതൈഃ॥
൧൦൦- ചതാഗൊവിധിതഃക്ഷൌദ്രസംയുക്തൈൎഗ്രഹണീഗദെ।
പിത്തജെദീപനാൎത്ഥഞ്ചപ്രയൊജ്യാസ്സൎപ്പിഷാപിവാ॥

ചുക്ക അതിവിടയം മുത്തങ്ങക്കിഴങ്ങ കുളത്തിൻവെര പാടക്കിഴങ്ങ രസാഞ്ജനം കൊടകപ്പാലവെരുമ്മൽതൊലി കൊടകപ്പാലയരി പുത്തരിച്ചുണ്ടവെരുമ്മൽതൊലി താതിരിപ്പൂവ്വ ഇവ പൊടിച്ചു തെനിലൊ നെയ്യിലൊ ചെൎത്ത സെവിപ്പിക്ക പിത്തഗ്രഹണി ശമിക്കും.

(ജീരക രസായനം)

൧൦൧- അമ്ലവെതസജംബീരമാതുലുംഗശൃംഗിവെരജൈ।
കൈഡൎയ്യപത്രമാൎഗ്ഗീസുനിഷണ്ണദലൊദിതൈ॥
൧൦൨- വജ്രവല്ലീസമുത്ഥൈചരസൈൎവൃക്ഷധാന്യയൊഃ।
ഐരാവണ്യാശ്ചമൂലസ്യകഷായൈശ്ചക്രമഭാവിതൈഃ॥
൧൦൩- നിശായാംക്ഷെപണാദഹ്നിശൊഷണാച്ചകൃതംരജഃ।
മധുനാസെവിതംസദ്യൊഗ്രഹണീദൊഷനാശനം॥

ഞെരിഞ്ഞാംപുളിയില ചെറുനാരങ്ങ ചെറുകടലാടി ഇഞ്ചി കരുവെപ്പില പുളിയാരില നീരാലില ചങ്ങലംപരണ്ട ഈ എട്ടുമരുന്നുകൾ ഇടിച്ചുപിഴിഞ്ഞ നീരിലും അയമൊതകം കൊത്തമ്പാലയരി ഐരാണിവെര ഇവകൊണ്ടു വെവ്വെറെ വച്ച കഷായങ്ങളിലും ക്രമെണ ഓരൊരൊ ദിവസം രാത്രിനെരം ഇട്ടുവെക്കുകയും പിറെറന്നാൾ പകൽ മുഴുവൻ ഉണക്കുകയും ചെയ്യപ്പെട്ട ജീരകം പൊടിച്ചു തെനിൽ സെവിപ്പിച്ചാൽ ഗ്രഹണീദൊഷങ്ങൾ ഉടനെ ശമിക്കും- നീരുകളും കഷായങ്ങളും ജീരകം അതിൽ മുങ്ങിക്കിടക്കുവാൻ തക്കവണ്ണം വെണം ഉണക്കുമ്പൊൾ നീരുകളും കഷായങ്ങളും ഊററിക്കളഞ്ഞ പലകപ്പുറത്ത പരത്തി ഉണക്കുകയും വെണം.

(അഷ്ടാക്ഷരി ഗുളിക)

൧൦൪- നാഗഫെനഹിമാംബുജാതിഹിംഗുളമാഗധീഃ।
രാമഠാതിവിഷായുക്താസ്സമഭാഗാവിചൂൎണ്ണിതാഃ॥

൮൫- വിശ്വാജീരകഭൂസ്തർശമുസ്താദീപ്യകധാന്യകൈഃ।
സിദ്ധേകഷായെജംബീരസാരസെചയിമർദ്ദയെൽ॥
൮൬- കൃഷ്ണാച്ഛഗുളികാഃപശ്ചാൽഗുഞ്ജായാസ്സമ്മിതാഃഫലൈഃ।
അഷ്ടാക്ഷരീയംഗുളികാഗ്രഹണീരോഗിണാംഹിതാഃ॥
൮൭- തഥാർശസ്യതിസാരെചമദ്ധ്ന്നാവാമാക്ഷികെണവാ।
പഞ്ചകൃതാഃപ്രയുഞ്ജീതബലെസത്യനലസ്യച॥
൮൮- താപത്തെവപ്രശാമ്യേയുഃപ്രോക്താരോഗാനസംശയഃ।
പാചനെപഞ്ചകൊലസ്യകഷായെണൈവപായയെൽ॥
൮൯- ത്രിശ്യകവ്യാഥദീപ്യപ്രത്ഥംവഹ്നസ്യക്രാവലൊളിതാം।
പൂൎവ്വാദിഷ്ടാവിധിജ്ഞത്തയാമലസംഗ്രഹണൊഹിതഃ॥
൯൦- സാസ്രനളദഭ്രനിംബദാൎവ്വീസിദ്ധാംഭസാഥവാ।
ശാരിബാദിപ്യകാജാജീകഷായെണരസെനവാ॥
൯൧- മായൂരീപല്ലവൊതൈനശ്രൂലവത്സഗതൊജ്ജ്വു।
കലസ്ഥബദരാംഭൊദസാരെയശൃതവാരിണാ॥
൯൨- സാനാഥൊഷ്വപചാവിലപലനനാഗരദീപ്യകൈഃ।
സാധിതെനകഷായെണവിഷൂച്യാംചൈവ്യാഷലാജകൈഃ।
൯൩- ശരപുംഖവപാംഭൊദഷഡീകെകഡയ്യവാളകൈഃ।
നാളികെരശലാകാദ്യൈസ്സാധിതെനജലെനച॥
൯൪- പാതവ്യാഗുളികാസെയമഥവാതണ്ഡുലാംഭസാ।
നൈനാംപ്രാപ്യാതിവൎത്തന്തെകശ്ചിൽകുക്ഷ്യാമയഃക്വചിൽ॥

കറപ്പ ചന്ദനം രക്തചന്ദനം ജാതിക്ക ചായില്യാ തിപ്പലി കായം അതിവിടയം ഇവ പൊടിച്ച ചുക്ക ജീരകം കൊടുത്തൂവ്വവെര മുത്തെങ്ങകിഴങ്ങ അയമൊതകം കൊത്തമ്പാലയരി ഇവകൊണ്ട വെവ്വെറവെച്ച കഷായങ്ങളിലും ചെറുനാരങ്ങനീരിലും അരച്ച കുന്നിക്കുരുപ്രമാണം ഉരുട്ടി നിഴലിൽ ഉണക്കി സൂക്ഷിക്കുക — ഈ ഗുളികക്ക അഷ്ടാക്ഷരി എന്ന പെരാകുന്നു — തൈരിലൊ തെനിലൊ അഞ്ചുനെരം സെവിപ്പിച്ചാൽ ഗ്രഹണി അർശസ്സ അതിസാരം ഇവ ശമിക്കും — അതുകൊണ്ട ശമിച്ചില്ലാ എങ്കിൽ അജീർണ്ണാദിദൊഷം ശമിച്ചിട്ടില്ലെന്ന അറിഞ്ഞ കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര കൊടുവെലികിഴങ്ങ തിപ്പലി ചുക്ക ഇവകൊണ്ട കഷായംവച്ച അതിൽ ചെത്ത മൂന്നൊ നാലൊ നെരംസെവിപ്പിക്ക — അഗ്നിബലംപൊരാത്തവൎക്ക മൊരിൽ സെവിപ്പിക്ക — തൈരിലൊ തെനിലൊ സെവിപ്പിപ്പാൻ മുൻ പറയപ്പെട്ട വിധി മലാ ഇളകിപൊകുന്നവൎക്ക വെണ്ടതാകുന്നു — രക്തസംബന്ധം ഉണ്ട എങ്കിൽ രാമച്ചം പൂത്തരിച്ചുണ്ട

ലിവെര കാട്ടുമുളകിൻവെര താളിമാതളക്കായുടെ ഓട അയ മൊതകം ഇരിപ്പപ്പൂവ്വ തക്കൊലപ്പൊട്ടിൽ ജീരകം കരിഞ്ചീരകം സഹസ്രവെധി മാങ്ങയണ്ടിപ്പരുപ്പ താതിരിപ്പൂവ്വ കച്ചൂരിക്കിഴങ്ങ കൂളക്കായുടെപരിപ്പ അതിവിടയം അംക്കുരതെങ്ങ ഇരുവേലി രാമച്ചം മുവ്വിലവെര കൊടുവെലിക്കിഴങ്ങ കറപ്പ ഇവ സമം കരുവെപ്പില പുളിയാരില മുവ്വിലത്തളിര വെറകളൊടി താർതാവൽ താളിമാതളത്തിൻകൂമ്പ ഇവററിൻ നീരിൽ അരച്ചു പുത്തരിച്ചുണ്ടങ്ങ പ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി തയിരിൽ സെവിപ്പിക്ക– ഗ്രഹണി അതിസാരം അർശസ്സ അഗ്നിമാന്ദ്യം ഇവ ശമിക്കും.

## കൃമിചികിത്സാ

## (വിളംഗാദികഷായം)

൪൦൧– വിളംഗരജനീദാരുദാപലാശത്വചവല്കലൈഃ।
കൃതഃകഷായൊഹിംഗാഢ്യൊജഠരക്രിമിനാശനഃ॥

വിഴാലരി മഞ്ഞൾ മരമഞ്ഞൾത്തൊലി പ്ലാശിൻതൊലി ഇവകൊണ്ട കഷായം വച്ചു കായം മെമ്പൊടി ചെർത്ത സെവിപ്പിക്ക.

൪൦൨– ബാലകെതകിമൂലെനകെവലെനാസ്ഥവാഥവാ।
പാതവ്യഃകൃമിനാശായപടുഹിംഗുസമന്വിത॥

വെറകെത വെരുകൊണ്ട കഷായംവെച്ചു ഇന്തുപ്പും കായവും മെമ്പൊടിചെർത്ത സെവിപ്പിക്ക–

൪൦൩– കാരവല്ലീരസെചൂർണ്ണംപലാശകുസുമസ്യവാ।
വിളംഗമരീചാലംബുഷബീജചൂർണ്ണമഥാപിവാ॥

കയ്പയുടെ നീരിൽ പ്ലാശിൻപൂവ്വ ഉണക്കിപൊടിച്ചു പൊടി സെവിപ്പിക്ക– വിഴാലരി മുളക കയ്പവള്ളിയുടെ വിത്ത ഇവ പൊടിച്ചു മെൽപ്രകാരം സെവിപ്പിക്ക–

൪൦൪– ഗുളെനമക്ടിചൂർണ്ണമഥവാകിംശുകത്വചഃ।
കൃമിശത്രൊരജന്യാവാദയദ്വാഹിംഗുരജഃപരം॥

നാളികെരണക്കായയുടെ പുറമെയുള്ള തൊണ്ട ശർക്കരയുടെ അകത്താക്കി പൊതിഞ്ഞ സെവിപ്പിക്ക– മുരിക്കിൻ തൊലി ഉണക്കിപ്പൊടിച്ചതും കൃമിശത്രു പൊടിച്ചതും മഞ്ഞൾ പൊടിച്ച പൊടിയും ഇവ വെവ്വെറെ ശർക്കരയിൽ സെവിപ്പിച്ചാലും കൃമി ശമിക്കും– മെൽപ്രകാരം കായവുമാം.

(മൊക്കഞ്ഞിക്ക)

൧൭൫- കണാമൂലകണാശിഗ്രുവിളംഗമരിചൈഃകൃതാ।
യവക്ഷാരയുതാപെയായവാഗ്രസ്ക്രസാധിതാ॥
കാട്ടുതിപ്പലി വെരതിപ്പലി മുരിങ്ങവെര വിഴാലരി മുളക ഇവകൊണ്ട കഷായംവെച്ച അതിൽ മൊരും വീഴ്ത്തി കഞ്ഞിവെച്ച ചവക്കാരം പൊടിച്ചിട്ട സെവിപ്പിക്ക-

(മുക്കുടിക്ക)

൧൭൬- വന്യസൂരണകന്ദോത്ഥനിശയാസഹസാധിതഃ।
ഖളഃകൃമികുലം ഹന്തിതഥാധ്രുവന്നിശാകൃതഃ॥
കാട്ടുചെന മഞ്ഞൾ ഇവകൊണ്ട മുക്കുടിവെച്ച സെവിപ്പിക്ക- മഞ്ഞളിന്റെ സ്ഥാനത്ത കപ്പമഞ്ഞൾ കൂട്ടിയാൽ എറ്റവും നന്നു.

൧൭൭- ഗൊമൂത്രെണവചാചൂൎണ്ണംപായയെദ്ബാപ്രഗെതരാം।
കാരവല്ലീദലൊത്ഥംതുരസംവാതൈലസംയുതം॥
വയമ്പ പൊടിച്ച ഗൊമൂത്രത്തിൽ കലക്കി എറ്റവും കാലത്ത സെവിപ്പിക്ക- കയ്പന്റെ രസം എണ്ണകൂട്ടി സെവിപ്പിക്ക.

൧൭൮- ധാന്യാമ്ലെനകവൊഷ്ണെനഗുഡധൂമരജൊപിവാ।
കെവലെനവിളംഗെനസിദ്ധംവാപായയെൽഖളം॥
ഉള്ളടക്കരി പൊടിച്ച അല്പം ചൂടൊടുകൂടിയ കാടിയിൽ സെവിപ്പിക്ക- വിഴാലരി മൊരിൽ പുഴുങ്ങി അരച്ച മൊരിൽ കലക്കി തിളപ്പിച്ച വെറവെക്കയൊടെ സെവിപ്പിക്കം.

(കെതകിശൎക്കരാ)

൧൭൯- ബാലകെതകിമൂലസ്യപലാന്യംഭസിഷൊഡശ।
പക്ത്വാദ്രൊണെത്രപാദസ്ഥപൂതെ പസ്യാവശാലനാൽ।
൧൮൦- സിതാപലാഷ്ടകംദത്വാചിപകെത്സാന്ദ്രതാംഗതെ
വിളംഗവ്യൊഷഭൂനിംബപലാശകുസുമാഭയാഃ।
൧൮൧- കഷാംശാശ്ചൂൎണ്ണിതാക്ഷിപ്ത്വാസംയൊജ്യാഥാവതാരയെൽ। പ്രാശയിരെചനമാധായപശ്ചാദെതാംപ്രയൊജയെൽ।
൧൮൨- മസൂനാസഹസംയുക്താംമധുനാവാരസെനവാ।
ധാത്രീഫലാനാംമുസ്തായായദ്വാകെതകിശൎക്കരാം।
ചെറുകയിതവെര പലം പതിനാറ പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവെച്ച നാലിടങ്ങഴ യാക്കി പിഴിഞ്ഞരിച്ച എട്ടുപലം പഞ്ചസാര കലക്കി കുറുക്കി സാന്ദ്രപാകമായാൽ വിഴാലരി ത്രികട്ടു പുത്തരിച്ചുണ്ടവെമ്മൽതൊലി പ്ലാശിൻപൂവ് കടുക്ക ഇവ മുമ്മൂന്നുകഴഞ്ച പൊടിച്ചിട്ട ഇളക്കി വാങ്ങി ആറി

യാൽ അത വയറിളക്കിയതിന്റെ ശെഷം തയിററിൻ വെള്ളത്തിലൊ തെനിലൊ പച്ചനെല്ലിക്ക നീററിലൊ മുത്തങ്ങക്കഷായത്തിലൊ സെവിപ്പിക്ക - സകലവിധ ക്രിമികളും ശമിക്കും.

(സാരശക്കരാ)

൧൰൩ — അംഭസ്സു ഷഡ്വികാകാന്ധ ശിഗ്രുശൃംബെരവാരിണി।
ദ്രൊണെ പലാഷ്ടകം ദത്വാ സിതായാഃ സ്ഥാപയെദ്ധിയെൽ॥

൧൰൪ — ഫലന്ത്രിഭ്രതെ വതാഷ്ഠാധതസ്മിൻ സ്ഥൂൾ ക്ഷമെസതി।
കൊല പ്രമാണമുദപത്ത്യഭാജനെ സ്ഥാപയെ വ ഗ്ഗ്രു ളെ॥

൧൰൫ — ഏക്കൈകംമനൊരാത്രെശ്ചമുഖയൊഃ ഖാദയെച്ചതൽ।
ഏകപക്ഷപ്രയൊഗെണ നശ്യെയുഃക്രിമയൊഖിലാഃ

വെള്ള പുല്ലാനിയുടെ തണ്ട വെട്ടി അതിന്മെൽ നിന്ന ഒഴുകിവീഴുന്ന നീരും മുരിങ്ങയുടെ വെരും അത്തിവെരും മുറിച്ച പാത്രം വച്ച വാററി എടുത്ത നീരും സമമായി ചെൎത്ത ഇടങ്ങഴി നീരിന്ന രണ്ടു പലം വീതം പഞ്ചസാര കലക്കി കുറക്കിനീരുവററിയാൻ വാങ്ങി സഹിക്കത്തക്ക ചൂടുള്ളപ്പോൾ തന്നെ ലന്തക്കുരുപ്രമാണം ഉരുട്ടി നല്ലപാത്രത്തിൽ സൂക്ഷിച്ച ഓരോന്ന കാലത്തും വൈകുന്നെരവും തിന്നാൽ പതിനഞ്ചു ദിവസം കൊണ്ട എല്ലാ ക്രിമികളും ശമിക്കും.

൧൰൬ — കടുസ്തിക്തശ്ച ശസ്താത്രമധുരൊമൊഷ്യതെരസഃ।
ഉദിക്തകടുതിക്തൊഷ്ണമല്പസ്നെഹഞ്ചഭൊജനം॥

ക്രിമിയുള്ളവൎക്ക എരുവും കൈപ്പും ഈ രണ്ടു രസങ്ങൾ ഹിതങ്ങളാകുന്നു - മധുര രസംകൊണ്ട ക്രിമികൾ വൎദ്ധിക്കും മെഴുക്കുള്ള പദാൎത്ഥംകൊണ്ടും വൎദ്ധിക്കും എന്നാലും എരുവും കൈപ്പും അധികമായി ശീലിക്കപ്പെടുന്ന പക്ഷത്തിങ്കൽ നെയ്യമുതലായത അല്പമായി ഉപയൊഗിച്ചാൽ വിരൊധം കാണുകയുമില്ല.

൧൰൭ — മധുരാന്നഗുളക്ഷീരദധിശുക്തനവൊദനാൻ।
ശാകശാല്യകഫന്ദാംശ്ച ക്രിമിമാനതിവൎജ്ജയെൽ॥

പായസം ശൎക്കര പാല തയിര കാടി പുത്തരിച്ചൊറ ഇവ എല്ലാററവും അഹിതങ്ങളാകുന്നു - കാടിയിൽ മരുന്നസെവിപ്പാൻ വിധിക്കപ്പെട്ടിട്ടുള്ളതിനെ തടസ്ഥപ്പെട്ടിട്ടുമില്ല -

ഇതി വാഗ്ഭാസെച നാമകരാമാനന്ദനാഥപണ്ഡിതപാരശവെന്ദ്രകൃതാ ചാരൊഗ്യകല്പദ്രുമെ ബാലചികിത്സായാം ഷഷ്ഠസ്തബകൊനാമഷഷ്ഠൊദ്ധ്യായഃ

## ആരോഗ്യകല്പദ്രുമെ ബാലചികിത്സായാം

## സപ്തമാദ്ധ്യായ പ്രാരംഭഃ

### മൂത്രാഘാതചികിത്സാ

൧– മൂത്രാഘാതെഷ്വ കൊഷ്ണ്ണ നസെവ്യം യത്സമസപ്പിഷാ।
വസ്തിപ്രദെശെ തൈലെന മാണിമന്ഥമയൊയുജാ॥

മൂത്രാഘാതമുണ്ടായാൽ എണ്ണയും നെയ്യും സമം ചെൎത്തു ഇന്തുപ്പു പൊടിച്ചിട്ട അല്പം ചൂടപിടിപ്പിച്ച അതുകൊണ്ട വസ്തിപ്രദെശമായ പൂക്കിളിന്നതാഴെ പിഴിഞ്ഞ വീഴ്ത്തുക.

൨– കുശ്മാണ്ഡവല്ലീസംസിദ്ധഃ കഷായസ്സിതയാന്വിതഃ।
മൂത്രാഘാതെഷു പാതവ്യസ്സദ്യോമൂത്രപ്രവൃത്തയെ॥

കുമ്പളവള്ളികൊണ്ട കഷായം വെച്ച പഞ്ചസാര മെല്പൊടി ചെൎത്ത സെവിപ്പിച്ചാൽ ഉടനെ മൂത്രത്തിന്നുള്ള തടവ തീരും

(ശ്വദംഷ്ട്രാദി കഷായം)

൩– ശ്വദംഷ്ട്രാബൃഹതീദ്രാക്ഷാവീരൊഷണശൃതം ജലം।
സസിതം പായയെദ്വൃദ്ധജീരകൊത്ഥരജൊന്വിതം॥

ഞെരിഞ്ഞില ചെറുവഴുതിനവെര മുന്തിരിങ്ങാപ്പഴം വാലുമുളക ഇവകൊണ്ട കഷായം വെച്ച പഞ്ചസാരയും ജീരകത്തിൻപൊടിയും മെല്പൊടി ചെൎത്ത സെവിപ്പിക്ക

(ഗുഹാമൂലാദി കഷായം)

൪– ഗുഹാമൂലൈകഭാഗെന സ്ഥിരാഭാഗദ്വയെന ച।
ത്രിഭിൎബ്ബൃഹത്യാഭാഗൈശ്ച സൎവ്വതുല്യശ്ചഗൊക്ഷുരൈഃ॥

൫– തുല്യൈസ്സൎവ്വൈൎവ്വിപക്വെന കഷായെണ സസി
തൊപിതഃ। മൂത്രാഘാതെഷു സൎവ്വെഷ്വെതത്സിദ്ധക്ഷീ
രമെവ വാ॥

മൂവിലവെര ഭാഗം ഒന്ന ഓരിലവെര ഭാഗം രണ്ട ചെറുവഴുതിനവെര ഭാഗം ആറ ഇവകൊണ്ട കഷായം വെച്ച പഞ്ചസാരമെല്പൊടി ചെൎത്ത സെവിപ്പിക്ക ചെല്ലപ്പെട്ട മരുന്നുകളിൽ ഓരില മൂവില ചെറുവഴുതന ഇവ സമം ഇവ മൂന്നും കൂട്ടിട്ടുള്ളതിൽ ഇരട്ടി ഞെരിഞ്ഞില ഇങ്ങിനെയും കഷായം വെച്ച സെവിപ്പിക്കാം ഇതുകൾ തന്നെ പാൽക്കഷായമായിട്ടും സെവിപ്പിക്കാം.

൬– പിഷ്ട്വാകതകമൂലം വാ ശീതതൊയെന പായയെൽ।
ഫലം വാതസ്യ നിഷ്പിഷ്യ മൂത്രരൊധനിവൃത്തയെ॥

൭ - മൂലംപിഷ്ട്വാപ്രസാരണ്യാനാളികേരാംഭസാപിബേൽ।
ഗോക്ഷുരംപത്മമൂലംവാതേനൈവസസിതയായുതം॥

തലനീലിയുടെവേര അരച്ച ഇളന്നീർവെള്ളത്തിൽ കലക്കി സേവിപ്പിക്ക ഞെരിഞ്ഞിലൊ താമരക്കിഴങ്ങൊ അരച്ച ഇളനീർവെള്ളത്തിൽ കലക്കി പഞ്ചസാരയിട്ട് സേവിപ്പിക്ക.

൮ - ഉർവ്വാരുബീജയഷ്ട്യാഹ്വാകതകാശ്മഭിദേലജൈഃ।
പിഷ്ടൈഃപ്രലേപോവസ്തൗചമൂത്രരോധവിനാശനഃ॥

വെള്ളരിക്കുരു ഇരട്ടിമധുരം തേററാമ്പരല ഏലിക്കാഷ്ഠം ഇവ പച്ചവെള്ളത്തിലരച്ച പൊക്കിളിന്നകീഴെ എല്ലാടവും ലേപനം ചെയ്ക മൂത്രം സുഖമായി ഒഴിഞ്ഞുപോകും

(ഗോക്ഷുരാദിഗുളികാ)

൯ - ഗോക്ഷുരേന്ദ്രമദോർവ്വാരുബീജപത്മാപത്രഷകൈഃ।
ദ്രാക്ഷാകതകനിർഗ്ഗുണ്ഡീമൂലേന്ദുത്രുടികുങ്കുമൈഃ॥
൰ - വാംശീവസുകംഗാജിഫാപത്തൂരകഫാരേണകൈഃ।
ഏലാചകുല്യാശൈലേയശതാവരീഫലത്രയൈഃ।
൰൧ - സുനിഷണ്ണശതാവര്യ്യാസാരസപത്മകന്ദജൈഃ।
മത്സ്യാക്ഷീപല്ലവൈർവ്വാതൈഃപിഷ്ടൈഃകോലഫലോപമാഃ॥
൰൨ - വർത്തിതാഗുളികാശ്ശുഷ്കാശ്ഛായായാന്താംപയസാപ്രഗേ।
ധാരോഷ്ണേനാഥവാധാത്രീരസേനമധുനാപിവാ।
൰൩ - ഐക്ഷവേണരസേനാപിനാളികേരജലേനവാ।
പീതാഘ്നന്ത്യചിരാദേവമൂത്രാഘാതമശേഷതഃ॥

ഞെരിഞ്ഞില കന്നാരം വെള്ളരിക്കുരു ഓരിലത്താമര ചിററീന്തൽവേര മുന്തിരിങ്ങാപ്പഴം തേററാമ്പരല കുന്നൊച്ചിവേര പച്ചക്കർപ്പൂരം ഏലത്തരി കുങ്കുമം കുവപ്പൊടി താർതാവൽവേര മരമഞ്ഞൾത്തൊലി വട്ടക്കത്തിൻവേര അരേണുകം ചിററേലം തിപ്പലി കതകം സഥാസ്ത്രവെട്ടിക്കല്ല ത്രിഫല ഇവ നീററാൽ ശതാവരിക്കിഴങ്ങ താമരക്കിഴങ്ങ മീനങ്ങാണി ഇവററിൻനീരിൽ വെവ്വെറെ അരച്ച ലന്തക്കുരു പ്രമാണം ഉരുട്ടി നിഴലിലുണക്കി രാവിലെ കറന്ന ചൂടുമാറാത്ത പാലിലൊ പച്ചനെല്ലിക്കനീരിലൊ തേനിലൊ കരിമ്പിൻനീരിലൊ ഇളന്നീർവെള്ളത്തിലൊ സേവിപ്പിക്ക എല്ലാമൂത്രാഘാതവും ഉടനെശമിക്കും—

(മൂത്രാതിസാരത്തിന്നു)

൰൪ - കപാഠോഃഗ്ഗജപാമൂലസാധിതോമധുസംയുതഃ।
പേയോമൂത്രാതിസാരസ്യസദ്യഏവനിവൃത്തയേ॥

ചെറുപയറ ചെമ്പരത്തിവെര ഇവകൊണ്ടു കഷായംവെച്ചു തെൻ മെമ്പൊടിചെൎത്ത സെവിപ്പിക്ക മൂത്രം അധികമായിപൊകുന്നത ശമിക്കും

(നിശാമലകാദികഷായം)

൧൫- നിശാമലകപാഠാഭിസ്സമംഗൊശീരചന്ദനൈഃ।
വൈരിമൂലെനവാശ്യുതംജലംവാപായയെൽപ്രഗെ॥

വരട്ടുമഞ്ഞൾ നെല്ലിക്ക പാടക്കിഴങ്ങ പറച്ചുണ്ടവെര രാമച്ചം ചന്ദനം ഏകനായകത്തിൻവെര ഇവ കൊണ്ടു കഷായംവെച്ചു തെൻ മെമ്പൊടി ചെൎത്ത സെവിപ്പിക്ക മൂത്രം അധികമായി പൊകുന്നത ശമിക്കും.

(മൂത്രാളുവരുന്നതിന്നു)

൧൬- പിഷ്ട്വാശെഫാലജമൂലംപാരന്തീപുഷ്പമെവവാ।
കിംശുകസ്യത്വചംവാഫലംവാബകുളസ്യവ॥
൧൭- ഉദുംബരസ്യപത്രംവാപിഷ്ട്വാതക്രെണപായയെൽ।
ജൈസാസന്നമൂത്രസ്യപ്രവൃത്തിംനിരുണദ്ധിതൽ॥

വെളുത്ത ചെമ്പരത്തിയുടെവെരൊ തെച്ചിയുടെപൂവൊ മുരുക്കിൻതൊലിയൊ എരിഞ്ഞിക്കുരുവൊ അത്തിക്കുമ്പൊ അരച്ചു മൊരിൽ സെവിപ്പിക്ക ഉറക്കത്തിലൊട്ടുകൂടിയ മൂത്രംപൊക്ക ശമിക്കും.

പിടകാചികിത്സാ

൧൮- പിടകാഃക്ഷീരിവൃക്ഷസ്യനിഷ്ക്വാഥെനാഭിഷിച്യതു।
ക്ഷീരപിഷ്ടൈസ്തിലൈല്ലിംപെദമൃതാവിജയാന്വിതൈഃ॥

കുരുക്കൾഉണ്ടായാൽ നാല്പാമരത്തൊലി കഷായംവെച്ചു അതുകൊണ്ടുധാരയിട്ട എള്ളു ചിററമൃത കടുക്ക ഇവ പാലിൽ അരച്ചു പുരട്ടുക.

(കടുക്കവെണ്ണ)

൧൯- ഹരീതകിസ്സമുദ്ധൃത്യ ക്വാഥാദ്വിജമപാസ്യതു।
താസാംപുടാനിപൂൎണ്ണാനിതിലചന്ദനരെണുഭിഃ॥
൨൦- കൃതാമൃതായാഃപത്രാണാംപഞ്ചകെനാവകുണ്ഠ്യതു।
സൎവ്വാണിപരിബദ്ധ്വീയാത്ത്രിഭിസ്സൂത്രൈഃഗ്രന്ഥിഭിഃ॥
൨൧- പയസ്യഷ്ടഗുണെപക്ത്വാകിഞ്ചിച്ഛിഷ്ടെവതാംസ്ത്വതു।
ശിഷ്ടെനതെനസംപിഷ്യനവനീതെനയോജയെൽ॥
൨൨- മൎദ്ദനാന്ദിജ്ജലീകൃത്യലിംപെൽപിടകാമുഖെ।

നിവ്വാപണാത്ഥംശോഫസ്യപാകാത്ഥഞ്ചോദ്ധൃതാസൃജഃ॥

കടുക്ക കുരുവോടുകൂടി സമമായി മുറിച്ച തൊടിന്ന കെട്ടുവരാതെ കുരുവെടുത്ത കളഞ്ഞ ആ തൊടുകളിൽ ഒന്നിൽ എള്ളും മറെറതിൽ ചന്ദനത്തിൻപൊടിയും നിറച്ച തമ്മിൽ ചെൎത്ത ചിറെറമൃതിന്റെ അഞ്ചു ഇലകൊണ്ടു പൊതിഞ്ഞ മൂന്ന കരുകവള്ളികൊണ്ടു കെട്ടി ആയത തൂക്കിനൊക്കി പലത്തിന്ന ഇരുനാഴിപാലുവീതം വെണ്ടുന്ന പാലിൽ പുഴുങ്ങി അരച്ച ചെയ്പാൻ കണ്ടുള്ള പാകത്തിൽ വററിച്ച അരച്ച വെണ്ണനെയ്യകൂട്ടി ഉരസി നീരവത്ത കുരുവിന്മെൽ പുരട്ടുക- നീരു ശമിച്ച വററുകയും പൊട്ടെണ്ടുന്നത പൊട്ടുകയും ചെയ്യും.

(നന്ദ്യാവൎത്താദി പുഴുക്ക)

൮൩– നന്ദ്യാവൎത്തശിഫാവല്ക്കഗോപീശാരദികാതൃണൈഃ।
സ്ഥൌണേയഞ്ചാല്പതൊയേഭൃഷ്ടാക്ഷീരെപക്ത്വാചാത്രലേപയെൽ॥
൮൪– തൽപിഷ്ടംനവനീതാഢ്യംനിൎജ്ജലീകൃത്യലെപനാൽ।
ശോഫരാഗരുജാമുഖ്യപിടകാൎത്തിനിവൎത്തനം॥

നന്ത്യാൎവട്ടത്തിൻ വെരിന്മെൽതൊലി നന്നാറിക്കിഴങ്ങ കൊടിപ്പാലവെരിന്മെൽതൊലി ത്രുണിയാങ്കം ഇവ നെയ്യിൽ വറുത്ത പാലിൽ പുഴുങ്ങി അരച്ച വെണ്ണനെയ്യ കൂട്ടി ഉരസി നീരവത്ത പുരട്ടുക- കുരുക്കൾ ശമിക്കും.

(ശാലൂകാദിപുഴുക്ക)

൮൫– ശാലൂകഗോപികാകന്ദചന്ദനോശീരവാളകൈഃ।
ക്ഷീരിദ്രുവല്ക്കസംയുക്തൈഃപക്വപിഷ്ടൈഃപയോദ്രവെ॥
൮൬– ക്ഷൈരെയനവനീതാഢ്യൈൎദ്ദാഹാധിക്യവിലെപനം।
പിടകാനാംപ്രയുഞ്ജീതതല്യലംശോഫപാകയോഃ॥

ആമ്പൽ താമര നെയ്തൽ ചെങ്ങഴിനീർ കരിംകൂവളം നന്നാറി ഇവററിൻ കിഴങ്ങുകൾ ചന്ദനം രാമച്ചം ഇരുവെലി ഇവ പാലിൽ പുഴുങ്ങി അരച്ച പാൽ കടഞ്ഞെടുത്ത വെണ്ണ കൂട്ടി ഉരസി നീരവത്ത ചുട്ടുനീറൽ അധികമായിട്ടുള്ള കുരുക്കൾക്ക പുരട്ടുക- എന്നാൽ സുഖമാകയും ചെയ്യും.

(മൃണാളാദി പുഴുക്ക)

൮൭– മൃണാളമുസ്താത്രിഫലാരജനീമധുകഞ്ചികാഃ
പൂതികരഞ്ജനിംബാൎക്കസെവ്യസൎഷപകാമൃതാഃ॥
൮൮– ക്ഷീരിദ്രുദലദൂൎവ്വാഗ്രവടാങ്കുരകശാരിബാഃ।
ചന്ദനഭൂരാഗാരതിലസൈന്ധവലക്ഷ്മണാഃ॥
൮൯– കദളീപല്ലവൈരണ്ഡബീജൈഃപക്ത്വാപയോദ്രവെ

പിഷ്ട്വാഥ നവനീതാഢ്യാഃ । പ്രലിംപേൽ പിടകാമുഖെ
സ്നേഹാനന്യാനഥാവസ്ഥം വീക്ഷ്യ കഞ്ചാത്ര യോജയേൽ ॥

താമരവളയം മുത്തങ്ങക്കിഴങ്ങ ത്രിഫല വരട്ടുമഞ്ഞൾ ഞെട്ടാഞെരിങ്ങ നീരൊലിയില കടകപ്പാലവെരിന്മെൽ തൊലി വെപ്പിൻതൊലി രാമച്ചം കടുക ചിററമൃത നാല്പാമരത്തിൻകൂമ്പ കരകനാക്ക പെരാൽമൊട്ട നന്നാറിക്കിഴങ്ങ ചന്ദനം വെട്ടാളൻകൂട എള്ള ഇന്തുപ്പ തിരുതാളി തെങ്ങിൻപൂക്കുലയരി പപ്പടം അവണക്കിൻകുരു ഇവ പാലിൽ പുഴുങ്ങിയരച്ച വെണ്ണനെയ്യ ചെർത്ത ഉരസി നീരമത്ത പുരട്ടുക - എണ്ണ അവണക്കെണ്ണ തെൻ ഇവയും ദോഷകോപത്തെ അനുസരിച്ച ചെർത്ത പുരട്ടുകയുമാം എല്ലാക്കുരുവും ശമിക്കും.

(പൊട്ടിവാന്ന കുരുവിന്ന)

൩൦- ഭിന്നാഃ ക്ഷീരിദ്രുവല്കസ്യ കഷായേണ വിശോധ്യതാഃ ।
സിഞ്ചേൽ ജാത്യാദി തൈലേന രോപണാർത്ഥം മുഹുർമുഹുഃ ॥

പൊട്ടിവാന്ന കുരുക്കളെ നാല്പാമരത്തിൻ കഷായം കൊണ്ട ശുദ്ധിവരുത്തി ജാത്യാദി തൈലം കൂടക്കൂടെ പുരട്ടുക - എന്നാൽ ഉണങ്ങും.

(ജാത്യാദിതൈലം)

൩൧- ജാതീകിംശുകനിർഗ്ഗുണ്ഡീസുഷവീമുസ്തകഞ്ചികാഃ ।
മായൂരീഭല്ലികാദൂർവ്വാരജനീപപ്പടാമൃതാഃ ॥
൩൨- യുക്താഃ കടുകികാപത്രൈസ്സംക്ഷുദ്യ പരിപീഡനാൽ ।
തൈല്യോലബ്ധരസേ തൈലം യഷ്ടികല്കേന സാധയേൽ ॥
൩൩- ഇദം ജാത്യാദികം നാമ തൈലം പൂർവ്വൈർവ്വിനിശ്ചിതം ।
സ്നേഹം വാ നാളികേരസ്യ ദുഗ്ദ്ധം വാനേന സാധയേൽ ॥
൩൪- തദ്യോഗസമേതം തൈലം വാ യഥാദോഷം യഥാവയഃ ।
യഥാപ്രദേശം ദ്രവ്വായാഃ കേവലായാ രസേപി വാ ॥

പിച്ചകത്തില കരുമരിക്കില കരുനൊച്ചിയില പുല്ലാനിത്തളിര ഞൊട്ടാഞൊടിയൻ മൊരകടലാടി ചെറുപൂള കരുകപ്പച്ചമഞ്ഞൾ പപ്പടം കരുവെപ്പില ഇവ ഇടിച്ചുപിഴിഞ്ഞ നീരിൽ എരട്ടമധുരം അരച്ചുകലക്കി എണ്ണചെർത്ത കാച്ചിയരിക്കുക - ഇതിന്ന ജാത്യാദി തൈലമെന്ന പെരാകുന്നു - ഇപ്രകാരം വെളിച്ചെണ്ണയൊ നെയ്യൊ കാച്ചിയിട്ടും എണ്ണയിൽതന്നെ നെയ്യും വെളിച്ചെണ്ണയും ദോഷകോപത്തെയും വയസ്സിനെയും വ്രണപ്രദേശത്തെയും അനുസരിച്ച കൂട്ടി ആയത പുരട്ടുകയുമാം ക

റുകയുടെ നീരിൽതന്നെ എരട്ടിമധുരം അരച്ചുകലക്കി എണ്ണമുതലായത കാച്ചി പുരട്ടാം— എന്നതുകൊണ്ട ജാത്യാദി മരുന്നുകൾ കളൂടി ഇടിച്ചുപിഴിയുമ്പോൾ കറുകയുടെ ഭാഗം അധികമായി ചെയ്യുന്നത ഉത്തമമാകുന്നു എന്നറിക.

(ന്യഗ്രോധാദിതൈലം)

൩൫. ന്യഗ്രോധോദുംബരാശ്വത്ഥപ്ലക്ഷചൂതകപീതനൈഃ।
ലോധ്രദ്വയപ്രിയാളദ്വിജംബ്വാമ്രദ്രുമവഞ്ജുളൈഃ॥
൩൬- സോമവല്കപലാശദ്രുനന്ദിവിരളകോളിഭിഃ।
മധൂകമധുകാഭ്യാഞ്ചകദംബേന ച സാധിതേ।
൩൭- കഷായൈസ്സംക്ഷുദ്യജാത്യാദീനൌഷധീഃ പീഡിതം രസം।
യോജയിത്വാ പരിസ്രാവ്യ പൂതെസ്മിന്നവകല്പിതെ॥
൩൮- ഏലാദ്വയജലസ്പൃക്കാതുരുഷ്കഫലിനീദളൈഃ।
മാംസീകുഷ്ഠഷഡീചോചധ്യാമകാഗരുശുക്തിഭിഃ॥
൩൯- സുരാഹ്വയനഖവ്യാഘ്രനസ്ഥൌണേയജാതിഭിഃ।
ശ്രീവാസചന്ദനാഗേരദേവധൂപകകൌശികൈഃ॥
൪൦- പുന്നാഗചമ്പകാനാഗകുങ്കുമൈശ്ച പ്രസാധയെൽ।
തൈലം ചാനാളികേരസ്യ ദ്വേഷം ചാല്പതമേവ വാ॥
൪൧- അഥവ്രണോൽപലപാദീന്മൃദ്നാവന്ദധീത ച।
സദ്യശ്ശുദ്ധാഃ പ്രരോഹയുക്താസ്ഥാദാരുണാ അപി॥

പേരാലിൻതൊലി അത്തിത്തൊലി അരയാലിൻതൊലി ഇത്തിത്തൊലി മാവിൻതൊലി കല്ലാലിൻതൊലി വെട്ടിത്തൊലി പാച്ചോറ്റിത്തൊലി മുരുക്കത്തിൻതൊലി ഞാവൽത്തൊലി ഞാറവെരുന്താൻതൊലി നീർമരുതിൻതൊലി വഞ്ചിത്തൊലി തൊരായത്തിൻതൊലി പ്ലാശിൻതൊലി നന്ത്യാർവട്ടത്തിൻതൊലി കഞ്ഞിക്കൊട്ടത്തിൻതൊലി വെള്ളത്തചെലതൊലി ഇരുപ്പക്കാതൽ എരട്ടിമധുരം കടമ്പിൻതൊലി ഇവ കൊണ്ട കഷായംവെച്ച അതിൽ മുൻപറഞ്ഞ ജാത്യാദിയുടെ മരുന്നുകൾ ഇടിച്ചുപിഴിഞ്ഞനീർക്കൂട്ടി പിഴിഞ്ഞരിച്ച ഏലത്തരി ചിററേലം ഇരുവേലി ജൊനകപ്പുല്ല കന്നുരക്കം തൊഴൽപുവ്വ പച്ചില മാഞ്ചി കൊട്ടം കച്ചൂരിക്കിഴങ്ങ ഇലവങ്ങത്തൊലി നാഗകപ്പുല്ല അകില മുത്തശിപ്പി ദേവതാരം നാഗ്ഗണം പുലിച്ചുവടിൻവേര നറുമ്പശ ളുണിയാങ്കം ജാതിക്ക തിരുവട്ടപ്പശ ചണ്ണക്കിഴങ്ങ തക്കരം ചെഞ്ചല്യം ഗുല്ഗുലു പുന്നപ്പൂവ്വ കരിഞ്ഞാലിക്കാതല നാകപ്പൂവ്വ കുങ്കുമം ഇവ അരച്ചു കലക്കി മേൽപ്രകാരം എണ്ണമുതലായത കാച്ചിയരിച്ച അതു പു

രട്ടുകയൊ ധാരയിടുകയൊ ചെയ്യു- എല്ലാ വ്രണങ്ങളും ശുദ്ധി വന്ന ഉണങ്ങുകയും ചെയ്യും.

(നിംബാദികഷായം

൭൨- നിംബതാഗമൃതാവിശാനിശാവാശാഫലത്രയൈഃ।
പടൊലബൃഹതീമൂലസഹിതൈഃ ക്വഥിതംജലം॥
൭൩- ക്ഷൌദ്രഗുഗ്ഗുലുസംയുക്തംപിടകാസുപ്രശസ്യതെ।
ആരംഭമാത്രെഭിന്നാസുതൈഃ ക്ഷീരിദ്രുതാഗനപിതൈഃ॥

വെപ്പിൻതൊലി ചിററമൃത ചുക്ക വരട്ടുമഞ്ഞൾ ആടലൊടകത്തിൻവെര ത്രിഫല പടൊലം ചെറുവഴുതിനവെര ഇവ കൊണ്ടു കഷായംവച്ചു തെനും ഗുല്ഗുലുവും മെമ്പൊടി ചെർത്തു സെവിപ്പിക്ക- ഠരം പ്രവൃത്തി വലുതായിട്ടുള്ള കുരുക്കളുടെ ആരംഭത്തിങ്കൽ ചെയ്യെണ്ടതാകുന്നു- ആ കുരുക്കൾതന്നെ പൊട്ടിയാൽ മെല്പറഞ്ഞമരുന്നുകളിൽ നാല്പാമരത്തിൻ തൊലികൂടെ ചെർത്താൽ അധികം ഗുണമുണ്ടു- ഇങ്ങിനെ കുരുക്കളുടെ സാമാന്യചികിത്സ.

(തലയിലെകുരുക്കൾക്ക)

൭൪- പിടകാസുതുബാലാനാംജായമാനാസുമൂൎദ്ധ്നി।
നിമ്ബഖാസുഫിതൊലെഖഃപകപപിഷ്ടൈഃപയൊദവെ॥
൭൫- ഉദുംബരഫലതൊണകസുമെസ്തിലസംയുതൈഃ।
സംശ്ലൂഷ്ണനവനീതാഢ്യൈഃക്രിയമാണൊമുഹുമ്മുഹുഃ॥

കുട്ടികളുടെ തലയിൽ മുഴച്ചു കണ്ണു കൂടാതെ ഉണ്ടാകുന്ന കുരുക്കൾക്ക അത്തിക്കായ തുമ്പപ്പൂവു എള്ളു ഇവ പാലിൽ പുഴുങ്ങിയരച്ചു നീരററ വെണ്ണകൂട്ടി ഉരസിച്ചെർത്തു കൂടക്കൂടെ പുരട്ടുക- എന്നാൽ ശമിക്കും.

൭൬- അഥവാവിസിനീകന്ദദാൎവ്വീതിലഫലത്രയൈഃ।
ക്ഷീരപിഷ്ടൈസ്സുഗ്രാലെപശ്ശാല്മകാദിഭിരെവവാ॥

അല്ലായെങ്കിൽ താമരക്കിഴങ്ങു മരമഞ്ഞത്തൊലി എള്ളു ത്രിഫല ഇവ പാലിൽ പുഴുങ്ങിയരച്ചു നീരററവെണ്ണകൂട്ടി ഉരസി പുരട്ടുകയൊ മുൻപറഞ്ഞ ശാല്മകാദി പുരട്ടുകയൊ ചെയ്യു- എന്നാൽ ശമിക്കും.

(നിംബപത്രാദിഎണ്ണ।

൭൭- നിംബപത്രവരീകന്ദഭൃംഗരാജാമൃതാരസൈ।
മഞ്ജിഷ്ഠാകുഷ്ഠയഷ്ട്യാഹ്വചന്ദനൊശീരവാരിഭിഃ॥

൭൮– മുസ്താഗോപവധൂകന്ദകന്ദുരുഷ്ട്രത്രിജാതകൈഃ।
കല്കിതൈസ്സാധിതം തൈലം മൂർദ്ധ്നി പിടകാപഹം॥
൭൯– ഭൂയോഭൂയസ്സമുത്ഥാനേ തൈലമേതൽ പ്രയോജയേൽ।
ശിരസോഭ്യഞ്ജനേ തേന ശാന്താ നാന്നാന്യതോത്ഭവഃ॥
വെറ്റില ശതാവരിക്കിഴങ്ങ കഞ്ഞുണ്ണി സമൂലം ചിററമൃത ഇവ ഇടിച്ചുപിഴിഞ്ഞ നീരിൽ മഞ്ചട്ടിപ്പൊടി കൊട്ടം ഏരട്ടിമധുരം ചന്ദനം രാമച്ചം ഇരുവേലി മുത്തങ്ങക്കിഴങ്ങ നന്നാറിക്കിഴങ്ങ കന്നുരുക്കം ഏലത്തരി ഏലവങ്ങത്തൊലി പച്ചില ഇവ അരച്ചുകലക്കി എണ്ണ ചേർത്ത കാച്ചിയരിക്കുക– മെല്ലിറഞ്ഞ കുരുക്കൾ തലയിൽ കൂടക്കൂടെ പുറപ്പെട്ടുകണ്ടാൽ ഈ എണ്ണ തലയിൽ തേപ്പിക്ക– എന്നാൽ അപ്പൊഴുള്ള കുരുക്കൾ ശമിക്കുകയും ചെയ്യും പിന്നെ പുറപ്പെടുകയുമില്ല.

(അഷ്ടപത്ര തൈലം)

൮൦– ലോദ്ധ്രകിംശുകനിർഗ്ഗുണ്ഡീഭൃംഗരാജപയസ്വിനാം।
പത്രാണ്യാമർദ്ദ്യനിഷ്പീഡ്യ തേഭ്യസ്സമ്പാദിതേ രസേ॥
൮൧– കപിത്ഥൈലായഷ്ടിമഞ്ജിഷ്ഠാകുചന്ദനസുരാഹ്വയൈഃ।
മുസ്താനളദതക്കോലഗോപികാകന്ദചന്ദനൈഃ॥
൮൨– കല്കിതൈസ്സാധിതം തൈലം യഥാഫലൈസ്ത്രിഭിഃ। കല്കിതൈഃ ക്ഷീരിവൃക്ഷത്വക്കഷായേ പരമിഷ്യതേ॥
പാച്ചോററി കരുമുരുക്ക കരുനൊച്ചി കഞ്ഞുണ്ണി നാല്പാമരം ഇവററിന്റെ ഇലകൾ ഇടിച്ചുപിഴിഞ്ഞ നീരിൽ കൊട്ടം ഏലത്തരി എരട്ടിമധുരം രക്തചന്ദനം ദേവതാരം മുത്തങ്ങക്കിഴങ്ങ രാമച്ചം തക്കോലപ്പൊട്ടിൽ നന്നാറിക്കിഴങ്ങ ചന്ദനം ഇവ അരച്ചുകലക്കി എണ്ണ ചേർത്ത കാച്ചി തേപ്പിക്കുക– എന്നാലും തലയിലെ കുരുക്കൾ ശമിക്കും– നാല്പാമരക്കഷായത്തിൽ ത്രിഫല അരച്ചുകലക്കി എണ്ണ കാച്ചി തേപ്പിക്കുകയുമാം.

(കഴുത്തിൽ കുരുവിന്ന)

൮൩– ധാന്യാമ്ലശരപുംഖസ്യമൂലം പിഷ്ട്വാ പ്രലേപനം।
കണ്ഠാൽ ഗളോത്ഥവാസവാസ്സു സാമുദം പകാതവാ॥
കാടിയിൽ കൊഴിഞ്ഞിലിൻവേരോ സമുദ്രപ്പഴമൊ അരച്ചു പുരട്ടുക– കഴുത്തിലെ കുരുക്കൾ ശമിക്കും.

(ദൂർവ്വാദി തൈലം)

൮൪– ദൂർവ്വാകിംശുകനിർഗ്ഗുണ്ഡീപുണ്ഡരീകാദിമർദ്ദനീഃ।
സുഷവീനിംബശാണ്ഡില്യനാഗവല്ലീന്ദ്രവല്ലികാഃ॥
൮൫– അമൃതാഹരിപുഷ്പേന്ദ്ര്യാവപീഡയിത്വാ ഹതേ രസേ।

ഉഗ്രഗന്ധാഭയാകുഷ്ഠകട്കാനതചോരകൈഃ॥
൩൬- രാസ്നാപകുഞ്ചികാദാരുസരളൈലസ്ത്രിജാതകൈഃ।
കല്കിതൈസ്സാധിതംതൈലമഭ്യംഗാൽക്ത്രശസ്യതെ॥

കറുക കരുമുരുക്കില കരുനൊച്ചിയില പുണ്ഡരീകത്തില മലയമക്കി പുല്ലാനിക്കുമ്പ വെപ്പില കൂവളത്തില കൊടിത്തൊലി ഉഴിഞ്ഞ ചിററമൃത പൂവരശിൻകുമ്പ ഇവ സമം ഇടിച്ചു പിഴിഞ്ഞനീരിൽ വയമ്പ കടുക്ക കൊട്ടം കടുകരോഹണി തകരം കച്ചൂരിക്കിഴങ്ങ അരത്ത കരിഞ്ചീരകം ദെവതാരം ചരളം ഏലത്തരി ഏലവങ്ങത്തൊലി പച്ചില ഇവ അരച്ചുകലക്കി എണ്ണ ചെൎത്ത കാച്ചിയരിച്ചു തെപ്പിക്ക- കഴുത്തിലെ കുരുക്കൾ ശമിക്കും.

(കക്ഷത്തിൽ കുരുവിന്ന)

൩൭- കൂൎമ്മാസ്ഥികരിദന്തൈണശൃംഗൈൎമ്മഥിതപെഷിതൈഃ।
പ്രലെപൊബാഹുമൂലൊത്ഥപിടകാസുപ്രശസ്യതെ ॥

ആമയൊടു ആനപ്പല്ലു കലമാൻകൊമ്പ ഇവ മൊരിൽ അരച്ചുതെക്കുക- കക്ഷത്തിൽ കുരു ശമിക്കും.

൩൮- കരഞ്ജത്വരവല്പ്ലക്ഷചന്ദനദ്വിതയെസ്തിലാൻ।
ക്ഷീരെപക്ത്വാനുസംപിഷ്യലിംപെദാജ്യസമന്വിതാൻ॥

ഉങ്ങിൻതൊലി നീരട്ടിത്തൊലി ഇത്തിത്തൊലി ചന്ദനം രക്തചന്ദനം എള്ളു ഇവ പാലിൽ പുഴുങ്ങിയരച്ചു നെയ്യു ചെൎത്ത പുരട്ടുക- എന്നാലും കക്ഷത്തിൽ ഉള്ള കുരു ശമിക്കും.

(കയ്യിന്മെൽ കുരുവിന്ന)

൩൯- ബാഹൌപാഃകാശ്ചനജായെരന്ധ്രയാസ്സന്ധൌവിശെഷതഃ। പിടകാഗന്ധുതുല്യാശ്ചതാഘൊരിവവിഷൊത്ഭവാഃ॥
൪൦- ക്ഷീരിദ്രുദലയഷ്ടാഹ്വാതിലദൂൎവ്വാമൃതാവരാഃ।
ക്ഷീരെണപക്ത്വാസംപിഷ്യസൎപ്പിഷാലെപഇഷ്യതെ॥

കുട്ടികളുടെ കൈകളിൽ അവിടവിടെ വീങ്ങി എലിവിഷം കൊണ്ടു ഉണ്ടാകുന്ന മുഴപൊലെ പുറപ്പെടുന്ന കുരുക്കൾക്ക നാല്പാമരത്തിൻകുമ്പ ഇരട്ടിമധുരം എള്ളു കറുക ചിററമൃത ത്രിഫല ഇവ സമം പാലിൽ പുഴുങ്ങിയരച്ചു നെയ്യുചെൎത്ത പുരട്ടിയാൽ ശമനം വരും-

(മാറത്തെ കുരുവിന്ന)

൪൧- ഉരൊജെചാത്രബാലാനാംപിടകാഗന്ധുസന്നിഭാഃ।
നിൎമ്മുഖാഃകാശ്ചിദെതാസുകൎയ്യാദപചിവൽക്രിയാഃ॥

കുട്ടികളുടെ മാറത്ത മുഴപൊലെ കുന്നുകൂടാതെ വീങ്ങി ചി

ലകുരുക്കൾ പുറപ്പെട്ടും- എന്നാൽ അപചിയുടെ ചികിത്സകൾ ചെയ്താൽ ശമിക്കും.

൩൨.- നന്ദ്യാവൎത്താദിനാലേപൊമൂന്നാളാദിരഥവാ।
രോപണാൎത്ഥംചജാത്യാദിതൈലമത്രപ്രശസ്യതേ॥

നന്ദ്യാവൎത്താദിയോ മൂന്നാളാദിയോ ഉണ്ടാക്കി തേക്കുക- പൊട്ടിയാന്നാൽ ജാത്യാദി തൈലം പുരട്ടുക-

(കടുകാദി കഷായം)

൩൩.- കടുകാമധുകോശീരവിളംഗവ്യാധിഘാതകൈഃ।
യുക്തൈശ്ശിഗ്രുമധുസ്സാഹ്വാകഷായോത്രമധുമാൻഹിതഃ॥

കടുകരോഹിണി ഇരട്ടിമധുരം രാമച്ചം വിഴാലരി കൊന്നവേരിന്മേൽ തൊലി മുലപ്പാവ ഇവകൊണ്ടു കഷായം വെച്ചു തേൻ മേമ്പൊടി ചേൎത്ത സേവിപ്പിക്ക- മാറാത്ത കുരുക്കൾ ശമിക്കും.

(വയറ്റത്തെ കുരുക്കൾക്കു)

൩൪.- പിടകാസൂദരോത്ഥാസുഗോപികാകന്ദസംയുതൈഃ।
ക്ഷീരപിഷ്ടൈസ്തിലൈല്ലേപസ്സൎപ്പിഷാസഹിതൈൎഹിതഃ॥

നന്നാറിക്കിഴങ്ങ എള്ള ഇവ സമം പാലിൽ പുഴുങ്ങിയരച്ച നെയ്യുംചേൎത്ത പുരട്ടിയാൽ വയറ്റത്തെ കുരുക്കൾ ശമിക്കും.

൩൫.- സജാരാസുതൂളീമന്തിശാരിബായഷ്ടിചന്ദനൈഃ।
വാശാമൃതാപടോലാബ്ദനാഗരംബുഫലത്രയൈഃ॥

൩൬.- നിംബോശീരകലിംഗൈശ്ച നിഷ്കാഥോമധുമാൻ
ഹിതഃ। യദാജീൎണ്ണജ്വരോപേതാദാഹ്യാമാഹ്യാം
യുതാഥവാ॥

പനിയോടുകൂടിയ കുരുക്കൾക്കു അടപതിയൻകിഴങ്ങ നന്നാറിക്കിഴങ്ങ എരട്ടിമധുരം ചന്ദനം ആടലോടകത്തിൻവേര ചിറ്റമൃത പടോലം മുത്തെങ്ങക്കിഴങ്ങ ചുക്ക ഇരുവേലി ത്രിഫല വെപ്പിൻതൊലി രാമച്ചം കൊടകപ്പാലയരി ഇവ കൊണ്ടു കഷായം വച്ചു തേനൊ പഴയ ശൎക്കരയൊ രണ്ടുംകൂട്ടിയൊ മേമ്പൊടിചേൎത്ത സേവിപ്പിച്ചാൽ ശമനം വരും.

൩൭.- അന്യത്രാപിയഥാവസ്ഥംസാമാന്യാത്മചികിത്സയാ।
ഭിഷക്പ്രതിവിധിംകുൎയ്യാൽപിടകാസ്വഖിലാസ്വപി॥

മേൽപറഞ്ഞ സ്ഥലങ്ങൾ ഒഴികെ മറ്റുള്ള സ്ഥലങ്ങളിൽ കുരുക്കളുണ്ടായാൽ സാമാന്യ ചികിത്സതന്നെ ചെയ്താൽ ശമിക്കും- തലമുതലായസ്ഥലങ്ങളിലായാലും സാമാന്യ ചികിത്സ പറഞ്ഞതാകുന്നു- എങ്കിലും പ്രത്യേകം പറഞ്ഞ ചികിത്സകൾ ഗു

ണാധിക്യമുള്ളതുകളാകുന്നു- എന്നത്രെ ശാസ്ത്രസിദ്ധാന്തം.

ഇതി വാഗ്ഭടസോപനാമകരാമാനന്ദനാഥപണ്ഡിതപാരശവെന്ദ്രകൃതൌ ആരോഗ്യകല്പദ്രുമെ ബാലചികിത്സായാം സപ്തമസ്തബകൊനാമസപ്തമൊദ്ധ്യായഃ

---

## ആരോഗ്യകല്പദ്രുമെ ബാലചികിത്സായാം

### അഷ്ടമാദ്ധ്യായപ്രാരംഭഃ

---

### വൃദ്ധിചികിത്സാ

൧- വൃദ്ധൌവാതഘ്നൈരെരണ്ഡപ്രലെപശ്ചതഥാവിധഃ। ശസ്ത്രാത്രക്ഷിപാചകപായാംപ്രയോജ്യാവ്രണവൽക്രിയഃ॥

വൃദ്ധിക്ക വാതശമനങ്ങളായിരിക്കുന്ന ഔഷധങ്ങളിട്ട വെള്ളം തിളപ്പിച്ച അതുകൊണ്ട വിയൎപ്പിക്കയും വാതശമനങ്ങളായിരിക്കുന്ന ഔഷധങ്ങൾ അരച്ച പുരട്ടുകയും നല്ലതാകുന്നു- പഴുത്ത പൊട്ടിയാൽ വ്രണത്തിന്റെ ചികിത്സ ചെയ്കയും വെണം-

(ലശുനാദി കഷായം)

൨- ലശുനനൌഷധവൃശ്ചീവഥബൃഷാധനദാക്ഷിഭിഃ। ഉരുബൂകയുതൈഃകഥാഥൊഹിംഗ്വാൻവൃദ്ധിനാശനഃ॥

വെളുത്തുള്ളി ചുക്ക തഴുതാമവെര അടെക്കാമണിയൻവെര കഴഞ്ചിവെര ആവണക്കിൻവെര ഇവകൊണ്ട കഷായം വച്ച കായം മെമ്പൊടി ചെൎത്ത സെവിപ്പിക്ക-

(നിൎഗ്ഗുണ്ഡ്യാദി കഷായം)

൩- നിൎഗ്ഗുണ്ഡ്യരണ്ഡകൊരണ്ഡമൂലൈഃകഥിതമംബുചി
ഏരണ്ഡതൈലസംയുക്താപായയെദ്വൃദ്ധിശാന്തയെ॥

കരുനൊച്ചിവെര ആവണക്കിൻവെര കരിങ്കുറിഞ്ഞിവെര ഇവകൊണ്ട കഷായം വച്ച ആവണക്കെണ്ണ മെമ്പൊടി ചെൎത്ത സെവിപ്പിക്ക- വൃദ്ധിശമിക്കും.

(വാശാദി കഷായം)

൪- വാശെന്ദ്രവല്ലീദെവാഹ്വനിൎഗ്ഗുണ്ഡീവരണൌഷധൈഃ। കഥഃഏരണ്ഡതൈലാഢ്യോഹന്ത്യാമാരുതവൃദ്ധിജിൽ॥

ആടലോടകത്തിൻവെര ഉഴിഞ്ഞവെര ദെവതാരം കരു നൊച്ചിവെര നീർമാതളത്തിൻതൊലി ചുക്ക ഇവകൊണ്ട കഷായംവെച്ച ആവണക്കെണ്ണ മെമ്പൊടി ചെൎത്ത സെവിപ്പിക്ക മെദസ്സിന്റെ വൎദ്ധനകൊണ്ടും വായുകൊപംകൊണ്ടും ഉണ്ടാകുന്ന വൃദ്ധി ശമിക്കും.

(ആവണക്കെണ്ണ)

൬– പഞ്ചപത്രെന്ദ്രലതാമൃണ്ഡായകഷ്ടഗ്ഗുഗ്ഗുലുനൊത്തവെ।
രസവിപകമെരണ്ഡതൈലംവൃദ്ധിഹരംപരം॥

പാവിട്ടയില ഉഴിഞ്ഞ മുത്തിള കഴഞ്ചിയില വെളുത്തുള്ളി ഇവററിൻനീരിൽ ആവണക്കെണ്ണ ചെൎത്ത കാച്ചി പുരട്ടുകയൊ സെവിപ്പിക്കുകയൊ ചെയ്താൽ വൃദ്ധി ശമിക്കും.

(വരണാദിഘൃതം)

൭– വരണെരണ്ഡദെവാഹ്വകുലസ്ഥലചിത്രനെഷരെധൈഃ।
അമൃതായകഷ്ടകൎക്കടലതാമാഗധികാനഗിതൈഃ॥

൮– ഹബുഷാഗ്നിബലാമൂലസഹിതൈഃകഥിതെജലെ।
കല്കിതൈഃപട്ടദെവാഹ്വകണാത്രിതയഹിംഗുഭിഃ॥

൯– ജടാജീരകപയ്യൈവ്യശ്ചവചാമരിചദീപ്യകൈഃ।
വിപകംഘൃതമെരണ്ഡതൈലതുല്യാംശസംയുതം॥

൧൦– പാനെനവൃദ്ധിജിൽഗുന്മമഹൊദരഹരഞ്ചതൽ।
സൎവ്വാസാമപിവൃദ്ധീനാംശമായതദലംപരം॥

നീർമാതളത്തിൻതൊലി ആവണക്കിൻവെര ദെവതാരം മുതിര വെളുത്തുള്ളി ചുക്ക ചിററമൃത കഴഞ്ചിവെര ഉഴിഞ്ഞ വെര തിപ്പലി അടസ്സാമണിയൻവെര കൊടുവെലിക്കിഴങ്ങ കരന്തൊട്ടിവെര ഇവകൊണ്ട കഷായംവെച്ച ഇന്തുപ്പ ദെവതാരം തിപ്പലി അത്തിത്തിപ്പലി കാട്ടുതിപ്പലിവെര കായം മാഞ്ചി ജീരകം കാട്ടുമുളകിൻവെര വയമ്പ മുളക അയമൊതകം ഇവ അരച്ചുകലക്കി ആവണക്കെണ്ണയും നെയ്യും സമംചെൎത്ത കാച്ചിയരിച്ച സെവിപ്പിച്ചാൽ വൃദ്ധി ഗുന്മം മഹൊദരം ഇവ ശമിക്കും.

ആന്ത്രവായുചികിത്സാ.

൧൧– ആദായസ്വരസംദ്യാന്നിശ്ശീഡ്യമൂദകുഞ്ചികാം।
പാനാത്ഥതൈലസംയുക്തമാന്ത്രവായവിനാശനം॥

ഞൊട്ടാഞൊടിയൻ ഇല പിഴിഞ്ഞ നീരിൽ എണ്ണചെൎത്ത സെവിപ്പിക്ക— ആന്ത്രവായു ശമിക്കും.

൮൭- ശ്രോണീശിരീഷബീജാനാംവ്രീഹീണാഞ്ചാപിസപ്തകം।
ചൂർണ്ണയിത്വാഥതൈലേനലിഹ്യാദാന്ത്രാനിലാർത്തിമാൻ॥

ചിറിക്കക്കുരു നെന്മണി ഇവ ഏഴേഴ എണ്ണം എടുത്ത പൊടിച്ച എണ്ണയിൽ ചേർത്ത സേവിപ്പിക്ക- ആന്ത്രവായു ശമിക്കും.

൮൮- ഏരണ്ഡതൈലലിപ്തന്തുഭൃഷ്ടംയക്ഷദേശഃഫലം।
ത്വചംവിഹായസഞ്ചൂർണ്ണ്യപിബേൽകോഷ്ണാംബുനാപിവാ॥

കഴഞ്ചിക്കുരു ആവണക്കെണ്ണ പുരട്ടി വറുത്ത ഓടുകളഞ്ഞ പൊടിച്ച കാച്ചുവെള്ളത്തിൽ സേവിപ്പിക്ക- ആന്ത്രവായു ശമിക്കും.

൮൯- യക്ഷദേക്കുല്ലവൈസ്സുക്രൂവിപച്യവിഹിതഃഫലഃ।
പട്ടരാമാസംയുക്തആന്ത്രവായുനിബർഹണഃ॥

കഴഞ്ചിയുടെ തളിരുകൊണ്ട മോരിൽ മുക്കുടി വെച്ച ഇന്തുപ്പും കായവും പൊടിച്ചിട്ട സേവിപ്പിക്ക- ആന്ത്രവായു ശമിക്കും.

## (ഗുന്മചികിത്സാ

൯൦- ഗുന്മേഷ്വപൊയസ്സർവ്വേഷുരുചകഗ്രന്ഥികാന്വിതൈഃ।
സിദ്ധഃകഷായസ്സമ്മിശ്രോവിളസൈന്ധവഹിംഗുഭിഃ॥

ആവണക്കിൻവേര കാട്ടുതിപ്പലിവേര കൊടുവേലിക്കിഴങ്ങ ഇവകൊണ്ട കഷായംവെച്ച വിളയുപ്പ ഇന്തുപ്പ കായം ഇവ മെല്പ്പൊടിചേർത്ത സേവിപ്പിക്ക എല്ലാഗുന്മങ്ങളും ശമിക്കും.

## (സപ്തസാരകഷായം)

൯൧- വർഷാഭൂവില്വപലാഗ്നിമന്ഥൈരണ്ഡസ്സനാഗരൈഃ।
കോരണ്ഡമൂലസംയുക്തസ്സപ്തസാരഇതിസ്മൃതഃ॥

൯൨- കഷായഃപട്ടുഹിംഗ്വാഢ്യകണാചൂർണ്ണവമിശ്രിതഃ।
യഥാവസ്ഥംസപാതവ്യോഗുന്മേഗ്നൌമന്ദതാംഗതേ॥

൯൩- വസ്തിവങ്ക്ഷണകക്ഷിപൃഷ്ഠാർത്തിശ്രോണിശൂലേഷുചോദരേ।
അഷ്ഠീലായാഞ്ചവിഡ്ബന്ധപ്രത്യഷ്ഠീലാമയേതഥാ॥

൯൪- ജലകൂർമ്മേവതൂന്യാംചപ്രതിതൂന്യാംതഥാമയേ।
സ്ത്രീണാമുദാവൃതേശൂലേശസ്തോയംസർവ്വത്രാപ്യപരാജിതഃ॥

തഴുതാമവേര കൂവളത്തിൻവേര മുഞ്ഞവേര ആവണക്കിൻവേര ചുക്ക കരിങ്കുറിഞ്ഞിവേര ഇവകൊണ്ട കഷായംവെച്ച ദോഷകോപത്തിന്നു തക്കവണ്ണം ഇന്തുപ്പ കായം നെയ്യ തിപ്പ

ലി ഇവകൾ മെഴുപ്പൊടിച്ചെത്ത സെവിപ്പിക്ക- ഗുന്മം ശമിക്കം അഗ്നിമാന്ദ്യവം വസ്തി ഹൃദയം വയറ പുറം അരക്കെട്ട ഠരം പ്രദെശങ്ങളിലുള്ള വെദയും മഹൊദരവും അഷ്ഠീല മലബന്ധം പ്രത്യഷ്ഠീല ജലകുമ്മം തൂനി പ്രതിതൂനി പ്ലീഹഞ്ജവയും ശമിക്കും.

## ശൂലചികിത്സാ

൧൯- ശൂലെഘ്നമാന്നിമന്ഥസ്യരജഃകൊഷ്ണാംബസാഹിതം।
രാജവൃക്ഷാന്തരാധായപ്രതപ്തസ്യമൃദന്തരെ॥

വയററിൽവെദനക്ക കള്ളിയുടെ തണ്ട തുരന്ന അതിൽ ഇന്തുപ്പ നിറച്ച മണ്ണിൽ പൊതിഞ്ഞ ചുട്ട മണ്ണ വിണ്ടാൽ വാങ്ങി ഉള്ളിൽവെച്ച ഇന്തുപ്പ എടുത്ത പൊടിച്ച കാച്ചവെള്ളത്തിൽ സെവിപ്പിക്ക വയർവെദന ശമിക്കും.

൨൦- കൈഡര്യപല്ലവംപിഷ്ടാജീൎണ്ണതക്രണപായയെൽ।
ഉഷ്ണൊദകെനവാതദ്വദ്യവക്ഷാരാജമൊജകെ॥

കരുവെപ്പില അരച്ച പഴകിയ മൊരിലൊ ചൂടവെള്ളത്തിലൊ സെവിപ്പിക്ക- ചവക്കാരവും അയമൊദകവും സമം കൂട്ടിപ്പൊടിച്ച ചൂടുവെള്ളത്തിൽ സെവിപ്പിക്ക- വയർ വെദന ശമിക്കും.

## (ക്ഷാരത്തിന്ന)

൨൧- വനമായൂരികാഭസ്മജലമപ്ലൂംസസൈന്ധവം।
സൌവൎച്ചലയവക്ഷാരസഹിതംമന്ദവഹ്നിനാ॥

൨൨- പക്വംപാതൽഘനതാംനീതമാദായാദ്ധപണൊന്മിതം।
പായയെൽകൊഷ്ണതൊയെനബാലംശൂലസ്യശാന്തയെ॥

വലിയകടലാടിയുടെ ഭസ്മം കലക്കി ഉപ്പുവള്ളികൊണ്ട തെളിയിച്ച തെളിഞ്ഞവെള്ളം ഊററിയെടുത്ത അതിൽ ഇന്തുപ്പ തുവച്ചിലക്കാരം ചവക്കാരം ഇവപൊടിച്ച ചെൎത്ത കുറുക്കി നീരുവററിയാൽ വാങ്ങി ആ പാത്രത്തിലുള്ള ക്ഷാരം എടുത്ത അരപ്പണത്തൂക്കം ക്ഷാരം ചൂടുവെള്ളത്തിൽ കലക്കി സെവിപ്പിക്ക. വയററിൽഉള്ളവെദന ശമിക്കും.

൨൩- ദശമൂലശൃതംക്ഷീരംപിബെതശൎക്കരായുതം।
ശാമ്യന്തിശൂലാസ്സൎവ്വെപിക്ഷീരമാജമഥാപിവാ।

ദശമൂലമിട്ടപാലൊ ആട്ടിൻപാലൊ കുറുക്കി പഞ്ചസാരയിട്ട സെവിപ്പിക്ക- എല്ലാ വയററിൽ വെദനകളും ശമിക്കും.

൨൪- കുശ്മാണ്ഡവല്ലീപത്രസ്യപ്രസന്നസ്യരസൊഹിതഃ।

സൎവ്വശൂലേഷുഭേസ്യാപിശാരിബായാശ്ചഭേസ്യച॥
കുമ്പളത്തില പാലയില നന്നാറിയില ഇവകൾ വാട്ടിപ്പിഴിഞ്ഞനീര വെവ്വെറെ സെവിപ്പിച്ചാലും വയർവെദന ശമിക്കും—

(താംബൂലഭസ്മം

൨൫— താംബൂലവല്ലീപത്രാണിപയസാലിപ്യഭാസുതഃ।
സൎവ്വകൃതൊപിശുഷ്കാണിമൃൽപാത്രെദഗ്ദ്ധധൂമകം॥
൨൬— ദഗ്ദ്ധപാത്രദ്ഭസ്മസിന്ധൂത്ഥദീപ്യചൂൎണ്ണസമന്വിതം।
അശ്നീയാൻഗുളസംയുക്താംസൎവ്വശൂലനിവൃത്തയെ॥

വെററില ഏഴ പ്രാവശ്യം എരിക്കിൻപാലതെച്ച ഉണക്കി മൺപാത്രത്തിലിട്ട പുക പൊകാതെ ഭസ്മമാക്കി ആ ഭസ്മം ഇന്തുപ്പിൻെറ പൊടിയും അയമൊതകത്തിൻെറ പൊടിയും അല്പം ചെൎത്ത ശൎക്കരയിൽ കുഴച്ച സെവിപ്പിക്ക- വയററിൽ വെദന ശമിക്കും

(ഗൃഹധൂമാദിപൊടി)

൨൭— ഗൃഹധൂമകണാവിശ്വമരിചൈസ്സഹസിന്ധുജം।
രാമഠഞ്ചാപിസഞ്ചൂൎണ്ണ്യകൊഷ്ണതൊയെനവാപിബെൽ।
ഉള്ളടക്കരി തിപ്പലി ചുക്ക മുളക ഇന്തുപ്പ കായം ഇവ പൊടിച്ച ചൂടുള്ള വെള്ളത്തിൽ സെവിപ്പിക്ക.

(അഷ്ടചൂൎണ്ണം)

൨൮- വ്യൊഷാജമൊജസിന്ധൂത്ഥജ്ജീരകെദ്വെസരാമഠെ।
ചൂൎണ്ണീകൃത്യപിബെൽകൊഷ്ണവാരിണാഗുന്മശൂലവാൻ॥
ത്രികടു അയമൊതകം ഇന്തുപ്പ ജീരകം കരിഞ്ചീരകം കായം ഇവ പൊടിച്ച കാച്ചവെള്ളത്തിൽ സെവിപ്പിക്ക- ഗുന്മവും വയററിൽ വെദനയും ശമിക്കും

(സൈന്ധവാദിപൊടി)

൨൯— സൈന്ധവവ്യൊഷവൃശ്ചീവപത്രുഗന്ധാഭയാവചാഃ।
ഹബുഷാഗ്രന്ഥികാചവ്യജീരകദ്വയധാന്യകൈഃ॥
൩൦— സഹിതാശ്ചൂൎണ്ണയിത്വാതുതക്രെണൊഗുളസംയുതം।
അശ്നീയാൽകൊഷ്ണതൊയെനപിബെദ്വാശൂലശാന്തയെ॥
ഇന്തുപ്പ ത്രികടു തമിഴാമവെര വെളുത്തവെളവെര കടുക്കവയമ്പ അടക്കാമണിയൻവെര കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര ജീരകം കരിഞ്ചീരകം താളിമാതളക്കായുടെതൊട ഇവ പൊടിച്ച ആ പൊടി ശൎക്കര ചെൎത്ത സെവിപ്പിക്ക— അല്ലായെങ്കിൽ കാച്ചവെള്ളത്തിൽ സെവിപ്പിക്കം

(വൈശ്വാനര ഭസ്മം)

൩൧- വൈശ്വാനരസ്യമൂലാനിശുഷ്കാണിബദരീരസൈഃ।
പിഷ്ടാനിദിനത്രയംഭൂയസ്തൈലേനാഥതുസപ്പിഷാ॥
൩൨- തതശ്ചമധുനാഭൂയോജംബീരസാരസേനച।
പുനസ്തൈലേനമൃൽപാത്രേരുദ്ധധൂമംമുഹുർദ്ദഹേൽ॥
൩൩- ഏതദ്വൈശ്വാനരോനാമഭസ്മഹൈമവസമ്മതം।
സഗുളംസവ്വശൂലേഷുസേവ്യംപരമമൌഷധം॥

കൊടുവെലിക്കിഴങ്ങ ഉണക്കിലന്തയുടെ ഇലപിഴിഞ്ഞനീരിൽമൂന്നു ദിവസം അരച്ച മൺപാത്രത്തിലാക്കി പുക പോകാതെ ഭസ്മമാക്കി ആ ഭസ്മം എണ്ണയിൽ മൂന്നുദിവസം അരച്ച മൺപാത്രത്തിലാക്കി പുകപോകാതെ വെവിച്ചപിന്നെ നെയ്യിലും തേനിലും ചെറുനാരങ്ങനീരിലും മുമ്മൂന്നുദിവസം അരച്ച മേൽപ്രകാരം വെവിച്ച ഒടുക്കം എണ്ണയിൽ തന്നെ മൂന്നു ദിവസം അരച്ച മൺപാത്രത്തിലാക്കി പുകപോകാതെ വെവിച്ചെടുക്കുക- ഇത വൈശ്വാനരഭസ്മമെന്ന പേരോടുകൂടി ഹൈമവാചാര്യനാൽ വിധിക്കപ്പെട്ടതാകുന്നു- ഈഭസ്മം ശക്കരയിൽ സേവിപ്പിച്ചാൽ എല്ലാവയററിൽവേദനയും ശമിക്കും ശൂലവ്യാധിക്ക പരമൌഷധമാകുന്നു.

(ഇന്ദുകാന്തഘൃതം)

൩൪ - ദശമൂലകദേവാഹ്വപൂതീകക്വാഥകല്കിതൈഃ।
പഞ്ചകോലകസിന്ധൂത്ഥൈസ്സക്ഷീരംസാധിതംഘൃതം॥
൩൫- വാതജ്വരരാജയക്ഷ്മാംസ്താമുദരഞ്ചനിയച്ഛതി।
ഗുന്മശൂലേഷുജ്വരഞ്ചാശുനിമ്നോന്നതമപാസ്യതി

ദശമൂലം ദേവതാരം ആവിൽതോല ഇവകൊണ്ടു കഷായം വെച്ച കാട്ടുതിപ്പലിവേര കാട്ടുമുളകിൻവേര കൊടുവേലിക്കിഴങ്ങ തിപ്പലി ചുക്ക ഇന്തുപ്പ ഇവ അരച്ചുകലക്കി പാലും നെയ്യും സമംചേൎത്ത കാച്ചിയരിച്ച നെയ്യതന്നെ സേവിപ്പിക്കുകയോ അന്നത്തോടുകൂടെ ഉപയോഗിപ്പിക്കുകയോ ചെയ്താൽ വാതവ്യാധി രാജയക്ഷ്മാവ മഹോദരം ഗുന്മം വയററിൽവേദന വിഷമജ്വരം ഇവ ശമിക്കും.

(ശൂലാശനിഗുളിക)

൩൬- തുത്ഥടങ്കണബാണാഗ്നിമൂലചവ്യകടുത്രയൈഃ।
നാഗായസ്കാന്തഭൂനിംബജീരകദ്വയയഷ്ടിഭിഃ॥
൩൭- സഹിംഗുഭിഃസകർപ്പൂരൈഃപിഷ്ടൈസ്സ്വാദുലതാര
സൈസ്സപ്താഹംഗുളികാഃകാൎയ്യാൽനിംബഫലസമ്മിതാഃ॥

൩൮- ശൂലാശനയമാഖ്യാതാഗ്നിതാജ്ജീരകവാരിണാ।
പീതാനാതിചിരാദെവ ശൂലവ്യാധിഹരാഃപരം॥

ശുദ്ധപൊൻകാരം കൊഴിഞ്ഞിലിൻവെര കൊട്ടവെലിക്കിഴങ്ങ കാട്ടുമുളകിൻവെര ത്രികടു ശുദ്ധനാഗം അയസ്കാന്തം പുത്തരിച്ചുണ്ടവെരുമ്മത്തൊലി ജീരകം കരിഞ്ജീരകം എരിട്ടിമധുരം ചായില്യം പച്ചക്കർപ്പൂരം ഇവ എലിത്തടിയൻനീരിൽ ഏഴുദിവസം അരച്ച പുത്തരിച്ചുണ്ടങ്ങപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി ജീരകക്കഷായത്തിൽ സെവിപ്പിക്ക- എല്ലാ വയററിൽ വെദനയും ഉടനെ ശമിക്കും.

(മഹൊദര ചികിത്സാ

൩൯- അധഃപ്രതിഹതൊവായുന്നിഹത്യമലനിർഗ്ഗമം।
നാനൊപദ്രവസംയുക്താശിശൊരുദരമാചഹെൽ॥
൪൦- യൂനാംമഹൊദരൊനാമയദെഷകഥിതൊഗദഃ।
തസ്മാൻമഹൊദരസ്യാത്രചികിത്സാപ്രായശൊഹിതാ॥

കീഴ്പ്പൊട്ട ഗതിമുടങ്ങുകഹെതുവായിട്ട വായു മലത്തെ തടുത്ത വയററിന്ന വീർപ്പ ഉണ്ടാകും- ഇത വലുതായവർക്കായാൽ മഹൊദരമെന്ന പറയപ്പെടുന്നു- ബാലന്മാർക്കായാൽ അപ്രകാരം വ്യവഹാരമില്ലാ എങ്കിലും ചികിത്സകൾ മിക്കതും മഹൊദരത്തിന്ന പറഞ്ഞതുതന്നെ.

(പത്ഥ്യാദി കഷായം)

൪൧. പത്ഥ്യാവൃഷിവപൂതികപല്ലവൈഃകഥിതംജലം।
സസൈന്ധവഗുളംദദ്യാച്ഛ്വരസ്യപ്രശാന്തയെ॥

കടുക്ക തമിഴാമവെര ആവൽത്തുമ്പ ഇവകൊണ്ട കഷായം വച്ച ഇന്തുപ്പും ശർക്കരയും മെമ്പൊടിചെർത്ത സെവിപ്പിക്ക- ഉദരം ശമിക്കും.

(പുനൎന്നവാദി കഷായം)

൪൨- പുനൎന്നവാഭയാകുംഭൈഃപഞ്ചകൊലസമന്വിതഃ।
കഷായശ്ശർക്കരാമിശ്രഃപീതൊജഠരനാശനഃ

തമിഴാമവെര കടുക്ക ത്രികൊല്പക്കൊന്ന ഇവമൂന്നുംകൂടി പകുതിഭാഗം കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര കൊട്ടവെലിക്കിഴങ്ങ തിപ്പലി ചുക്ക ഇവ അഞ്ചുംകൂടി പകുതി ഭാഗം ഇങ്ങിനെകൂട്ടി കഷായംവച്ച പഞ്ചസാരമെമ്പൊടിചെർത്ത സെവിപ്പിക്ക ഉദരം ശമിക്കും.

(ത്രിഫലാദി കഷായം)

൩൰൩– ത്രിഫലാരജനീകുംഭഗവാക്ഷീവിശാലാഭേഷജൈഃ।
സാജമോദൈഃകൃതഃകാഥസ്സിതാഢ്യശ്ചതഥാവിധഃ॥

ത്രിഫല വരട്ടുമഞ്ഞൾ ത്രികൊല്പക്കൊന്ന ശംഖുപുഷ്പത്തിൻവേര ചുക്ക അയമോദകം ഇവകൊണ്ടു കഷായംവെച്ചു പഞ്ചസാരമേമ്പൊടി ചേൎത്ത സേവിപ്പിക്ക.

(ആർദ്രകാദി ഘൃതം)

൩൰൪– ആർദ്രകവ്യാധിഘാതാക്സ്നുഹീത്രായന്തികാരസൈ।
വ്യോഷത്രിജാതകാംഭോദധാത്രീകുംഭവിഡംഗകൈഃ॥
൩൰൫– കല്കിതൈസ്സാധിതംസർപ്പിരുദരാമയനാശനം।
പീതമന്നേനയുക്തംവാപ്രാതസ്സമുപയോജിതം॥

ഇഞ്ചി കൊന്നത്താളി ഏരിക്കിലെ കള്ളിയില ബ്രഹ്മി ഇവ ഇടിച്ചുപിഴിഞ്ഞനീരിൽ ത്രികടു ഏലത്തരി ഏലവങ്ങത്തൊലി പച്ചില മുത്തങ്ങക്കിഴങ്ങ നെല്ലിക്ക ത്രികൊല്പക്കൊന്ന വിഴാലരി ഇവ അരച്ചുകലക്കി നെയ്യ ചേൎത്ത കാച്ചിയരിച്ചു രാവിലെ സേവിപ്പിക്കുകയോ അന്നത്തോടുകൂടെ ഉപയോഗിപ്പിക്കയോ ചെയ്താൽ ഉദരം ശമിക്കും.

(ഗവാക്ഷ്യാദി ഗുളിക)

൩൰൬– ഗവാക്ഷീകടുകാപഥ്യാനികുംഭാഖ്യനീലിനീഃ।
നാഗദന്തീതഥാധാത്രീഫലാനിബദരാണിച॥
൩൰൭– പിഷ്ടാസപഞ്ചകോലാനിഗോമൂത്രത്രിഫലാരസൈ।
അമൃതായാഃകഷായേണത്രായമാണാരസേനച॥
൩൰൮– കടുത്രയകഷായേണകുംഭേനചശൃതേജലെ।
തിലകസാരസേനാപിഗുളികാമാഷസമ്മിതാഃ॥
൩൰൯– കൃതാവിശോഷ്യച്ഛായായാംകൊഷ്ണതോയേനപായയേൽ।സിതാഢ്യാസ്താഃപ്രശാമ്യന്ത്യുദരാണിനസംശയഃ॥

ശംഖുപുഷ്പത്തിൻവേര കടുകരോഹണി കടുക്ക നാഗദന്തിക്കുരു വെള്ളരിക്കിൻവേര താളിയരി നാഗദന്തിവേരിന്മേൽതൊലി നെല്ലിക്ക ലന്തക്കുരു കാട്ടുതിപ്പലിവേര കാട്ടുമുളകിൻവേര കൊടുവേലിക്കിഴങ്ങ തിപ്പലി ചുക്ക ഇവസമം ഗോമൂത്രം ത്രിഫലക്കഷായം ചിററമൃതിൻകഷായം ബ്രഹ്മിനീര ത്രികടുകഷായം ത്രികൊല്പക്കൊന്നകഷായം കുമ്മട്ടിനീര ഇവററിൽ വെവ്വെറെ അരച്ചു ഉഴുന്നിൻമണിപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി കാച്ചുവെള്ളത്തിൽ ചേൎത്ത പഞ്ചസാരയുമിട്ടു സേവിപ്പിക്ക ഉദരം ശമിക്കും.

൧൦- പ്രായേണോദരതുല്യവ്യസമ്മതഃ കുംഭകാമിലാ। തസ്മാ
ത്തത്രാപി യോജ്യോയം വിധിഃ പ്രായേണ സാധകൈഃ॥

കുംഭകാമില എന്ന രോഗം പ്രായേണ മഹോദരത്തോടു സദൃശമാകയാൽ മഹോദരത്തിന്നു പറകപ്പെട്ട ചികിത്സകൾ മിക്കതും കുംഭകാമിലെക്കു പറവന്നതാകുന്നു.

## പാണ്ഡു ചികിത്സാ

### (ശതാവര്യാദി കഷായം)

൧൧- ശതാവരീവിദാരീന്ദ്രവല്ലീഭൂനിംബനിംബജഃ।
കഷായസ്സർപ്പിഷായുക്തഃ പാണ്ഡുരോഗനിബർഹണഃ॥

ശതാവരിക്കിഴങ്ങു മുതക്കിൻകിഴങ്ങു ഉഴിഞ്ഞവേര പുത്തരിച്ചുണ്ടവേരുമ്മൽതൊലി വെപ്പിൻതൊലി ഇവകൊണ്ടു കഷായം വെച്ച നെയ്യു മെമ്പൊടി ചെത്ത സേവിപ്പിക്ക പാണ്ഡുരോഗം ശമിക്കും.

### (കരന്ധപത്രാദി കഷായം)

൧൨- കരന്ധപത്രനക്താഹ്വാമുണ്ഡാപുണ്ഡ്രകമൂലകൈഃ।
കൂശ്മാണ്ഡവല്ലീസംയുക്തൈഃ കഷായശ്ചാജ്യസംയുതഃ॥

കരന്താളിയില ഉങ്ങിൻതൊലി മുത്തങ്ങ പുണ്ഡരീകകരിമ്പിൻവേര കുമ്പളവള്ളി ഇവകൊണ്ടു കഷായം വെച്ച നെയ്യു മെമ്പൊടി ചെത്ത സേവിപ്പിക്ക.

### (പടോലാദി കഷായം)

൧൩- പടോലദാർവ്വീഭൂനിംബപിചുമന്ദശൃതസാധിതഃ। സ
സർപ്പിഷാമിശ്രിതഃ ക്വാഥഃ പാതവ്യഃ പാണ്ഡുരോഗിഭിഃ॥

പടോലം മരമഞ്ഞൾതൊലി പുത്തരിച്ചുണ്ടവേരുമ്മൽതൊലി വെപ്പിൻതൊലി ഇവകൊണ്ടു കഷായം വെച്ച നെയ്യുമെമ്പൊടി ചെത്ത സേവിപ്പിക്ക- പാണ്ഡുരോഗം ശമിക്കും.

### (അമൃതാദി കഷായം)

൧൪- അമൃതാവൃഷയഷ്ട്യാഹ്വപത്രികൈലാപിചുമന്ദജഃ।
കഷായോ മധുമാൻ ഹന്തി പാണ്ഡുപിത്താസ്രകാമിലാഃ॥

ചിററമൃത ആടലോടകത്തിൻവേര എരട്ടിമധുരം പുത്തരിച്ചുണ്ടവേരുമ്മൽതൊലി ഏലത്തരി വെപ്പിൻതൊലി ഇവകൊണ്ടു കഷായം വെച്ച തേൻ മെമ്പൊടി ചെത്ത സേവിപ്പിക്ക- പാണ്ഡുരോഗം രക്തപിത്തം കാമില ഇവ ശമിക്കും.

(അജമോജാദിമുക്കുടി)

൫൫- അജമോജകമസ്യൂഷമൂണ്ഡാതിലമധുപ്ലതെഃ।
ഫലത്രയത്രിക്രസംസിദ്ധഃപാണ്ഡുരോഗംനിയച്ഛതി॥

അയമോതകം പുരാണകിട്ടം മുത്തിള എള്ള കഞ്ഞുണ്ണി ഇവകൊണ്ട മോരിൽ മുക്കുടിവച്ച സെവിപ്പിക്ക- പാണ്ഡുരോഗം ശമിക്കും.

(ഭൃംഗരാജാദിപൊടി)

൫൬- ഭൃംഗരാജസ്യപത്രാണാംമരിചസ്യചചൂർണ്ണഃ।
കിട്ടസ്യചക്രമാൽപാദഹീനൈർഭാഗൈഃകൃതംരജഃ॥
൫൭- ദീപ്യകൌഷധസംസിദ്ധതക്രസംയോജ്യപായയെ
ൽ। പ്രാതഃപാണ്ഡുവിനാശായരഹസ്യമിദമൌഷധം॥

കഞ്ഞുണ്ണിയില കഴഞ്ച നാല കുരുമുളക കഴഞ്ച മൂന്ന കൊട്ടവെലിക്കിഴങ്ങ കഴഞ്ച രണ്ട പുരാണകിട്ടം കഴഞ്ച ഒന്ന ഇങ്ങിനെ കൂട്ടിപ്പൊടിച്ച അയമോതകവും ചുക്കും ഇട്ട മോരു കാച്ചി അതിൽ സെവിപ്പിക്ക- പാണ്ഡുരോഗം ശമിക്കും- ഒരു ഔഷധം രഹസ്യമാകുന്നു.

(പുനൎന്നവാദി കഷായം)

൫൮- പുനൎന്നവാമൃതാനിംബോഭൂനിംബൈബരയോനചിതൈഃ॥
ദാൎവ്വീവിശാചപടോലാഭ്യാംഭ്യഃകഷായസ്സിദ്ധസ്സിതാ
നചിതഃ॥
൫൯- സൎവ്വാംഗശോഫസംയുക്തെസജ്വരശ്വാസകാസിനി।
സശൂലെപാണ്ഡുരോഗെതുവിശെഷെണപ്രശസ്യതെ॥

തമിഴാമവെര ചിറമൃത വെപ്പിൻതൊലി പുത്തരിച്ചുണ്ട വെരുങ്ങൽതൊലി കടുക്ക മരമഞ്ഞൾതൊലി ചുക്ക പടൊലം ഇവകൊണ്ട കഷായംവച്ച പഞ്ചസാര മേമ്പൊടിമേത്ത സെവിപ്പിക്ക- സൎവ്വാംഗം നീരൊട്ടം പനി കാസം ശ്വാസം വയററിൽവെദന ഇവയൊടുംകൂടിയ പാണ്ഡുരോഗത്തിന്ന ഒരു കഷായം ഏററവും നല്ലതാകുന്നു.

(ഇന്ദ്രാശനിപൊടി)

൬൦- ഏകന്തിലാനാംക്വൎണ്ണായാബദരസ്യാപിചാംശകം।
ദെവഭാഗൌതാൎക്ഷ്യശൈലസ്യത്രീനയോരജസോംശകാൻ॥
൬൧- ചതുരൊനാഗരസ്യാപിസഞ്ചൂൎണ്ണ്യസിതയാസമം।
മധുനാളീകൃതംലിഹ്യാൽപ്രാതഃപാണ്ഡാഃപ്രശാന്തയെ॥

൩൧- ഘ്നന്തി വാൎശാംസി ചൂൎണ്ണോയമുദരഞ്ച ഭഗന്ദരം।
പ്ലീഹാഷ്ഠീലെ ച നാമ്നാസാവഗ്നിരാശന ഇതി സ്മൃതഃ॥

എള്ള തിപ്പലി ലന്തക്കുരു ഇവ ഓരോ കഴഞ്ച ഛാക്കിരക്ക കഴഞ്ച രണ്ട ഇരിമ്പിൻപൊടി കഴഞ്ച മൂന്ന ചുക്ക കഴഞ്ച നാല ഇങ്ങിനെ ചെൎത്ത പൊടിച്ച ആ പൊടി പഞ്ചസാര സമം ചെൎത്ത തേനിൽ ചാലിച്ച സേവിപ്പിക്ക- പാണ്ഡുരോഗം അൎശസ്സ മഹോദരം ഭഗന്ദരം പ്ലീഹ അഷ്ഠീല ഇവ ശമിക്കും.

(പത്ഥ്യാദിഗ്ഗുളിക)

൩൨ - പത്ഥ്യാവൃശ്ചീവകക്സൂപത്രാണി തിലദീപ്യകാൻ।
നാഗരംഭൃംഗരാജഞ്ചബലാമഗ്നിഞ്ചതൈസ്സമൈഃ।
൩൩ - സമഭാഗഞ്ചമണ്ഡൂരംപിഷ്ട്വാജംബീരവാരിണാ।
സപ്താഹംഗുളികാഃകുൎയ്യാന്മുൽഗ്ഗമാത്രാഃ പ്രയത്നതഃ॥
൩൪- ഛായായാംശോഷിതാസ്താശ്ചതക്രേണാലോഡ്യപാ
യയെൽ।സൎവ്വേഷാമപിപാണ്ഡൂനാംശമനായെദമൌഷധം॥

കടുക്ക തമിഴാമവേര ലന്തയില എള്ള അയമൊതകം ചുക്ക കഞ്ഞുണ്ണി കുറുന്തോട്ടിവേര കൊടുവേലിക്കിഴങ്ങ ഇവ സമം കൊള്ളുടിയൊടത്തൊളം പുരാണകിട്ടം ഇങ്ങിനെ ചെൎത്ത ചെറുനാരങ്ങനീരിൽ ഏഴ ദിവസം അരച്ച ചെറുപയററിൻമണി പ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി മോരിൽ സേവിപ്പിക്ക- എല്ലാ പാണ്ഡുരോഗങ്ങളും ശമിക്കും.

(പാണ്ഡുവിന്നാസിദ്ധൌഷധം)

൩൫- കൃമിഘ്നംനിംബപുഷ്പംവാപാഠാംമൂൎവ്വാമഥാപിവാ।
ചൂൎണ്ണീകൃത്യാജ്യസംയുക്തംലിഹ്യാൽപാണ്ഡ്വാമയീ പ്രഗെ॥

വിഴാലരിയോ വെപ്പിൻപൂവോ പാടക്കിഴങ്ങോ പെരുംകുരുമ്പവേരോ പൊടിച്ച നെയ്യ ചെൎത്ത രാവിലെ സേവിപ്പിക്ക. പാണ്ഡുരോഗം ശമിക്കും.

## കാമിലാ ചികിത്സാ

൩൬- കാമിലായാഞ്ചശസ്താസ്സ്യുശ്ചൂൎണ്ണാഃപല്ലവമേവവാ।
ആമ്രസ്യപിഷ്ട്വാപ്രത്യൂഷെപായയെൽകേരജാംഭസാ॥

കാമിലക്കു വിഴാലരിമുതലായ മെല്പറഞ്ഞ പൊടികൾ സേവിപ്പിക്ക നല്ലതാകുന്നു- മാവിൻതളിരരച്ച ഇളന്നീർ വെള്ളത്തിൽ സേവിപ്പിക്കുകയുമാം.

൩൭- വൃശ്ചീവസ്യത്രമൂലംവാതൈനെവസിതയാന്വിതം।

കൃഷ്ണലോഹോത്ഥവം ചൂൎണ്ണം തദ്വദ്രതിക്ഷുരസേന വാ॥

തഴുതാമവേര അരച്ച ഇളനീർവെള്ളത്തിൽ കലക്കി പഞ്ചസാര ചേൎത്ത സേവിപ്പിക്ക- ഇരിമ്പിൻപൊടി കരിമ്പിൻനീരിൽ ഇട്ട പഞ്ചസാര ചേൎത്ത സേവിപ്പിക്ക- കാമില ശമിക്കും.

(കാമിലസ്യ കഷായം)

൯- ദ്രാക്ഷാമൃതേക്ഷുഭിസ്സിദ്ധഃ കഷായോ മധുസിതാന്വിതഃ।
കാമിലാനാശനസ്തദ്വദ്ദ്രാക്ഷാപുണ്ഡ്രകയഷ്ടിഭിഃ॥

മുന്തിരിങ്ങ ചിററമൃത കരിമ്പ ഇവകൊണ്ട കഷായം വെച്ച തേനും പഞ്ചസാരയും മേല്പൊടി ചേൎത്ത സേവിപ്പിക്ക- ആടലോടകത്തിൻവേര പുണ്ഡരീകകരിമ്പ എരട്ടിമധുരം ഇവ കൊണ്ട കഷായംവെച്ച മേൽപ്രകാരം സേവിപ്പിക്ക- കാമില ശമിക്കും.

൧൦- യഥാദോഷം പ്രകുൎവ്വീത ഭൂയോ ഭൂയോ വിരേചനം।
ദ്രാക്ഷാവൃശ്ചീവപത്ഥ്യാഭിസ്സക്ഷൌദ്രാഭിൎയ്യഥാബലം॥

ദോഷബലങ്ങളെ അനുസരിച്ച മുന്തിരിങ്ങാപ്പഴം തഴുതാമവേര കടുക്ക ഈ ൩ ഔഷധങ്ങളെക്കൊണ്ട കഷായം വെച്ച തേൻ മേല്പൊടിചേൎത്ത അതുകൊണ്ട കൂടക്കൂടെ വയറ ഇളക്കുകയും നല്ലതാകുന്നു.

൧൧- ആമ്രാതമജ്ജധടാകല്കമസകൃൽകാമിലാപഹം।
നിഷിക്തോദ്രോഗരാജസ്യ രസോ വാ ബഹുമൂൎദ്ധനി॥

കീഴാനെല്ലി സമൂലം അരച്ച കുടങ്ങളുടെ നാററിയാൽ കാമില ശമിക്കും- കഞ്ഞുണ്ണിനീരുകൊണ്ട മൂൎദ്ധാവിൽ ധാരയിടുക- എന്നാലും ശമിക്കും.

൧൨- ധാരോഷ്ണെന പ്രശേപിഷ്ടാദ്രോണപുഷ്പാണി പായയേ-
ൽ। പയസാനീലമുണ്ഡ്യായാ രസം വാ പല്ലവോത്ഭവം॥

തുമ്പപ്പൂവ്വ അരച്ച കറന്ന ചൂടാറാത്ത പാലിൽ സേവിപ്പിക്ക- കരുമുത്തിളിൻെറ ഇല പിഴിഞ്ഞ നീരും പാലും കൂട്ടി സേവിപ്പിക്ക- കാമില ശമിക്കും.

൧൩- വീരാമൂലസ്യ കല്കം വാ തക്രേണ ബദരസ്യ വാ।
ഗോക്ഷീരം ഗുളയുക്തം വാ കാമിലായാഃ പ്രശാന്തയേ॥

കൊവക്കിഴങ്ങ അരച്ച മോരിൽ സേവിപ്പിക്ക- ലന്തക്കുരു മേൽപ്രകാരം സേവിപ്പിക്ക- പശുവിൻപാലിൽ ശൎക്കര ചേൎത്ത സേവിപ്പിക്ക- ഇവയൊക്കെയും കാമിലാശമനമാകുന്നു.

൧൪- ദ്രോണപുഷ്പരസോപേതമഞ്ജനം വാഥവാ നിശാം॥
ഗൈരികസ്യ രജോ ധാത്രീചൂൎണ്ണം വാ തത്ര യോജയേൽ॥

അഞ്ജനക്കല്ലോ വരട്ടുമഞ്ഞളോ കാവിമണ്ണോ നെല്ലിക്കയോ മഞ്ഞൾ കാവിമണ്ണ നെല്ലിക്ക ഇവ മൂന്നും കൂടീട്ടോ പൊടിച്ചു തുമ്പപ്പൂ പിഴിഞ്ഞനീരിൽ സേവിപ്പിക്ക- കാമില ശമിക്കും.

൭൫- പീതതാമാഹിഷതക്രേണബദരീപത്രസംഭവഃ।
കല്കോനാതിചിരാദേവകാമിലാശ്രുലനാശനഃ॥

ലന്തയില അരച്ചു എരുമമോരിൽ സേവിപ്പിക്ക- കാമില ഉടനെ ശമിക്കും.

൭൬- മധുകാമലകേപിഷ്ടാമധുനാവാവലേഹയേൽ।
ഹരീതകീത്രിവൃച്ചൂർണ്ണംസസിതംവാസമാക്ഷികം॥

ഇരട്ടിമധുരം നെല്ലിക്ക ഇവ തേനിൽ അരച്ചു ചേർത്ത സേവിപ്പിക്ക- കടുക്ക ത്രികൊല്പക്കൊന്ന ഇവ സമം കൂട്ടി പൊടിച്ചു പഞ്ചസാരയും തേനും ചേർത്ത സേവിപ്പിക്ക കാമില ശമിക്കും-

(ശ്രേഷ്ഠാദിഘൃതം)

൭൭- ശ്രേഷ്ഠാമൃതാഝടാനിംബൈലാവ്ലീഖദിരൈഃപ്രകല്പിതൈഃ।
പഥ്യാകഷായെസക്ഷീരംസിദ്ധംപാസിതംഘൃതം॥

൭൮- പ്രാതഃപാതവ്യമന്നേനസഹിതംവായഥാബലം।
മാത്രയൈവലഘീയസ്യാളക്ഷ്ണംതൽകാമിലാന്തകൃൽ॥

ത്രിഫല ചിററമൃത കിഴാർനെല്ലി ദമൂലം വെപ്പിൻതൊലി മരഞ്ഞത്തൊലി ഇവ കടുക്കക്കഷായത്തിൽ അരച്ചു കലക്കി നെയ്യും പാലും സമം ചേർത്ത കാച്ചി പഞ്ചസാര പാത്രപാകമിട്ട അരിച്ചു സേവിപ്പിക്കുകയോ അന്നത്തോടുകൂടി ഉപയോഗിപ്പിക്കുകയോ ചെയ്യു- രണ്ടുവിധമായാലും നെയ്യിന്റെ മാത്ര കുറഞ്ഞിരിക്ക ആവശ്യം- അധികമായാൽ ആ ഔഷധത്തിന്ന ദഹനം ഭവിക്കയില്ല- അഗ്നിമാന്ദ്യം നിമിത്തമായി വേറെ ചില വ്യാധികളും സംഭവിക്കും മേൽപറഞ്ഞ നെയ്യ കാമിലക്ക ഏററവും ശമനൗഷധമാകുന്നു.

(ലോഹചൂർണ്ണാദി ഗുളിക)

൭൯- ലോഹചൂർണ്ണനിശായുഗ്മകതകാനിഫലത്രയം।
ഗൈരികഞ്ചഹിമഞ്ചൈവവ്യോഷലാഢ്യാഡിമാംബുഭിഃ॥

൮൰- സാദ്ധ്യംസമാംശൈസ്തുല്യാനിപിഷ്ടാപ്രാഗദ്ധകാരസേ।
ഹരിദ്രായാരസേപശ്ചാൽബദരീപത്രജെതതഃ॥

൮൧- ഭൂയശ്ചാംബഷ്ഠപത്രോത്ഥെനാളികേരോദകേപിച।
പത്രഷകകഷായെചഗുളികാസ്സുനനിർമ്മിതാഃ॥

വൃ൨– ഗുഞ്ജാഫലപ്രമാണേന ച്ഛായാശുഷ്കാഃ പ്രയോജയേൽ।
നാളികേരാംഭസാ പ്രാതഃ കാമിലായാഃ പ്രശാന്തയേ॥

ഇരുമ്പിൻപൊടി മരട്ടുമഞ്ഞൾ മരമഞ്ഞൾത്തൊലി തേററാമ്പരല ത്രിഫല കാവിമണ്ണ ചന്ദനം രക്തചന്ദനം ത്രികടു ഏലത്തരി താളിമാതളക്കായ്ക്കെട്ടതോട മുത്തങ്ങക്കിഴങ്ങ ഇവ സമം കിഴാർനെല്ലി പച്ചമഞ്ഞൾ ചന്തയില അമ്പഴത്തില ഇവററിൻനീരുകളിലും ഇളന്നീർവെള്ളത്തിലും ചിററീന്തലിൻവേർകഷായത്തിലും ക്രമേണ അരച്ച കുന്നിക്കുരുപ്രമാണം ഉരുട്ടി നിഴലിൽ ഉണക്കി ഇളന്നീർവെള്ളത്തിൽ സേവിപ്പിക്ക– കാമില ശമിക്കും.

## കുംഭകാമിലാ ചികിത്സാ

വൃ൩– ഗോമൂത്രേണ പിബേൽ കുംഭകാമിലായാം ശിലോൽഭ-
വം। പടോലവല്ലീമൂലം വാ നിംബീമൂലമഥാപി വാ॥

ഗോമൂത്രത്തിൽ കന്മദം സേവിപ്പിക്ക കുംഭകാമില ശമിക്കും അല്ലായ്കിൽ പടോലത്തിൻവേരോ അമരിവേരോ മേൽപ്രകാരം സേവിപ്പിക്ക എന്നാലും ശമിക്കും.

## (നിംബതാഗാദി കഷായം)

വൃ൪– നിംബതാഗ്ത്രിഫലായഷ്ടിരജനീശാരിബാവൃഷൈഃ।
ശ്യാമാതാമലകീനീലീപലംകഷബലായുതൈഃ॥
വൃ൫– സ്ഥിരാമൃതാപടോലാദ്യൈഃ കഷായഃ പരികല്പിതഃ।
ഹന്തി മാക്ഷികകൃഷ്ണാശിജതുഭിഃ കുംഭകാമിലാം॥

വേപ്പിൻതൊലി ത്രിഫല എരട്ടിമധുരം വരട്ടുമഞ്ഞൾ നന്നാറിക്കിഴങ്ങ ആടലോടകത്തിൻവേര നാല്പാൽപ്പക്കൊന്ന കിഴാനെല്ലി അമരിവേര ഞെരിഞ്ഞില കരുന്തൊട്ടിവേര ഓരിലവേര ചിററമൃത പടോലം ഇവകൊണ്ട കഷായം വച്ച തേനും തിപ്പലിയും കന്മദവും മേല്പൊടിചേർത്ത സേവിപ്പിക്കം. കുംഭകാമില ശമിക്കും.

വൃ൬– പായയേൽക്ഷാരപേയാം വാ തക്രേണ പയസാപി വാ।
യഥാദോഷന്തു ശോഫസ്യ വക്ഷ്യമാണാമുപക്രമൈഃ॥

ശോഫചികിത്സയിൽ പറവാൻപോകുന്ന ഭസ്മക്കഞ്ഞിയെ ദോഷകോപത്തെ അനുസരിച്ച മോർകൊണ്ടോ പാൽകൊണ്ടോ ഉണ്ടാക്കി സേവിപ്പിക്ക– കുംഭകാമില ശമിക്കും.

(ശോഫ ചികിത്സാ

൨൭- സവ്വാംഗവ്യാപകശോഫക്ഷീരെഗോമൂത്രമെവവാ।
വിരെചനാൎത്ഥമെരണ്ഡതൈലംപ്രാക്പായയെച്ശിശും॥

സവ്വാംഗങ്ങളിലും വ്യാപിച്ചനീരിന്ന ആദ്യത്തിങ്കൽ പാലി ലൊ ഗൊമൂത്രത്തിലൊ ആവണക്കെണ്ണചെൎത്ത സെവിപ്പിച്ചവി രെചനമുണ്ടാക്കുക-

(മഹാപഞ്ചമൂലാദി കഷായം)

൨൮- മഹൽഭിഃപഞ്ചഭിൎമ്മൂലൈസ്സമയുക്താപുനൎന്നവൈഃ।
സനാഗരകഷായാംശൈഃകാഥഃപെയൊത്ര വാതജെ॥

കുമിഴിൻവെര കൂവളത്തിൻവെര പൂപ്പാതിരിവെര പലക പ്പയ്യാനിവെര മുഞ്ഞവെര ഇവ ഓരൊഭാഗം തമിഴാമവെര അ ഞ്ചുഭാഗം ചുക്ക രണ്ടുഭാഗം ഇങ്ങിനെചെൎത്ത കഷായം വച്ച തിപ്പലിയും പഞ്ചസാരയും മെമ്പൊടിചെൎത്ത സെവിപ്പിക്ക-വാ തംകൊണ്ടുണ്ടാകുന്ന നീര ശമിക്കും-

൨൯- എരണ്ഡമൂലവൃശ്ചീവരാസ്നാവിലാഭയക്ഷുരൈഃ।
സിദ്ധൊയാമാഗധീചൂൎണ്ണസിതാഭ്യാംപരിമിശ്രിതഃ॥

ആവണക്കിൻവെര തമിഴാമവെര അരത്ത കൂവളത്തിൻ വെര കടുക്ക വയൽച്ചുള്ളിവെര ഇവകൊണ്ട കഷായംവെച്ച തിപ്പലിയും പഞ്ചസാരയും മെമ്പൊടിചെൎത്ത സെവിപ്പിക്ക- വാ തജമായ ശൊഫം ശമിക്കും-

൩൦- പിത്തജെദീപ്യകാംഭോദസ്ഥിരാമലകധാന്യകൈഃ।
സവൃശ്ചീരൈഃകൃതഃകാഥഃപാതവ്യശ്ശൎക്കരാന്വിതഃ॥

അയമൊദകം മുത്തങ്ങക്കിഴങ്ങ ഓരിലവെര നെല്ലിക്ക കൊത്തമ്പാലയരി തമിഴാമവെര ഇവകൊണ്ട കഷായംവച്ച പഞ്ചസാര മെമ്പൊടിചെൎത്ത സെവിപ്പിക്ക- പിത്തജമായശൊ ഫം ശമിക്കും-

൩൧- അഥവാനിംബഭൂനിംബപടൊലഘനഗൊക്ഷുരൈഃ।
സവൃശ്ചീരൈഃകൃതഃപെയൊലൊഹചൂൎണ്ണവിമിശ്രിതഃ॥

വെപ്പിൻതൊല പുത്തരിച്ചുണ്ടവെരങ്ങൽതൊലി പടൊ ലം മുത്തങ്ങക്കിഴങ്ങ ഞെരിഞ്ഞില തമിഴാമവെര ഇവകൊ ണ്ട കഷായംവച്ച ഇരിമ്പുപൊടി മെമ്പൊടിചെൎത്ത സെവിപ്പി ക്കപിത്തശൊഫം ശമിക്കും.

൩൨- സുരപാദപവൎഷാഭ്രഗൊക്ഷുരാൎദ്രകധാന്യകൈഃ।
കാഥംമധുയുതംശ്ലെഷ്മസംഭവെതത്ര പായയെൽ॥

ദേവതാരം തമിഴാമവേര ഞെരിഞ്ഞിൽ ഇഞ്ചി കൊത്തമ്പാലയരി ഇവകൊണ്ടുകഷായംവെച്ചു തേൻചേൎത്ത സേവിപ്പിക്ക— കഫശോഫം ശമിക്കും.

൪൩- കോലാൎദ്രകോപകല്യാഗ്നിമന്ഥൈരണ്ഡപുനൎന്നവൈഃ।
ഏലാനാഗരയുക്തൈൎവ്വാ സിദ്ധം മധുകണായുതം॥

ലന്തക്കുരു ഇഞ്ചി തിപ്പലി മുഞ്ഞവേര ആവണക്കിൻവേര തമിഴാമവേര ഏലത്തരി ചുക്ക ഇവകൊണ്ടുകഷായംവെച്ചു തേനും തിപ്പലിയും മേമ്പൊടിചേൎത്ത സേവിപ്പിക്ക കഫശോഫം ശമിക്കും.

൪൪- ഷഡ്ഭിശ്ഛിന്നോദ്ഭവാഭാഗൈശ്ചതുൎഭിരഭയാംശകൈഃ।
ദ്വാഭ്യാം ശുണ്ഠ്യാശ്ച ഭാഗാഭ്യാം സമവൃശ്ചീവസാധിതഃ॥

൪൫- ക്വാഥഃ പുരണ്ഡതൈലാഢ്യഃ പാതവ്യസ്സൎവ്വജിത്തു।
ഏഷ ശോഫേഷു സൎവ്വേഷു യോജ്യസ്ത്രിദോഷജാംമതഃ॥

ചിററമൃതഭാഗംആറ കടുക്കഭാഗംനാല ചുക്കഭാഗംരണ്ട തമിഴാമവേര എല്ലാററിനും സമം ഇങ്ങിനെ ചേൎത്ത കഷായംവെച്ചു ആവണക്കെണ്ണ മേമ്പൊടിചേൎത്ത സേവിപ്പിക്ക— ത്രിദോഷജമായ ശോഫം ശമിക്കും— ഈ കഷായം എല്ലാശോഫങ്ങൾക്കും ഹിതമാകുന്നു— ഈകഷായമായി വെക്കുമ്പോൾതാഴെ പറയുംപ്രകാരം ചേൎത്തുകൊൾക— ചിററമൃത കഴഞ്ചുമൂന്ന കടുക്ക കഴഞ്ചു രണ്ട ചുക്കകഴഞ്ചു ഒന്ന തമിഴാമവേര കഴഞ്ചു ആറ ഇങ്ങിനെ ചേൎത്തുകൊൾക ത്രിഭിശ്ഛിന്നോദ്ഭവാഭാഗൈൎദ്വാഭ്യാമഭയാംശകൈഃ । ഏകേനശുണ്ഠ്യാഭാഗേനസമവൃശ്ചീവസാധിതഃ എന്ന പറയാതെ അരക്കഴഞ്ചിന ഭാഗശബ്ദംകൊണ്ട ഗ്രഹിക്കാമെന്ന വിചാരിച്ചു മേൽപ്രകാരം പ്രയോഗിച്ചത ആറുകഴഞ്ചു ചിററമൃതും നാലുകഴഞ്ചു കടുക്കയും രണ്ടുകഴഞ്ചു ചുക്കും ഇവകൊണ്ടു തന്നെയും കഷായംവെച്ചു സേവിപ്പിക്കാമെന്നതിനെ ധ്വനിപ്പിപ്പാനായിക്കൊണ്ടാകുന്നു—

(പഥ്യാദി കഷായം)

൪൬- പഥ്യാവൃശ്ചീവദേവാഹ്വകൃഷ്ണാതന്മൂലവഹ്നിഭിഃ।
രജനീജീരകാംഭോഭിസ്സഹിതൈൎന്നാഗരാന്വിതൈഃ॥

൪൭- ഏലാംഗോക്ഷുരചൂൎണ്ണാഭ്യാം സഹിതം സാധിതം ജലം।
പായയേൽസൎവ്വശോഷഘ്നയദ്രാമധുസിതായുതം॥

കടുക്ക തമിഴാമവേര ദേവതാരം തിപ്പലി കാട്ടുതിപ്പലിവേര കൊടുവേലിക്കിഴങ്ങ വരട്ടുമഞ്ഞൾ ജീരകം ഇരുവേലി ചു

ക്ക ഇവകൊണ്ടുകഷായംവെച്ചു ഏലത്തരിയും ഞെരിഞ്ഞില്ലും മെല്പ്പൊടിചെൎത്ത സെവിപ്പിക്ക. എല്ലാ നീരുകളും ശമിക്കും- തെൻപഞ്ചസാരയും മെല്പ്പൊടിചെൎത്ത സെവിപ്പിക്കുകയുമാം-

(ശുണ്ഠ്യാദി കഷായം)

൯൮- ശുണ്ഠീഭൃംഗനിംബൈദസ്പൃശ്ഖരമഞ്ജരികാസനൈഃ॥
വൃശ്ചീവമൂലൈസ്സിദ്ധംവാശൎക്കരാഢ്യംഹിതംജലം॥

ചുക്ക പുത്തരിച്ചുണ്ടവെരുമ്മൽതൊലി കൊടിത്തൂവവെര വലിയകടലാടിവെര ഇവ സമം തമിഴാമവെര എല്ലാംകൂടിയെടത്തോളം ഇങ്ങിനെ ചെൎത്ത കഷായംവെച്ചു പഞ്ചസാരമെല്പ്പൊടിചെൎത്ത സെവിപ്പിക്ക- എല്ലാനീരുകളും ശമിക്കും.

(തിന്ത്രിണീ പൎണ്ണശാഖാദി കഷായം)

൯൯- തിന്ത്രിണീപൎണ്ണശാഖാഭിൎല്ലൊംഗപത്രാഭയെക്ഷുഭിഃ।
വിലപവൃശ്ചീവകാഭ്യാഞ്ച സിദ്ധഃക്വാഥശ്ശൊഫജിൽ॥

പുളിഞരമ്പ ഇരിമ്പിൻതകിട കടുക്ക കരിമ്പ കൂവളത്തിൻവെര തമിഴാമവെര ഇവകൊണ്ടു കഷായം വെച്ചു പഞ്ചസാര മെല്പ്പൊടിചെൎത്ത സെവിപ്പിക്ക എല്ലാ നീരുകളും ശമിക്കും.

(പുനൎന്നവാദി കഷായം)

൧൦൦- പുനൎന്നവാഭയാവിശ്വകാളശാകൈശ്വസാധിതഃ।
പ്രാതസ്സായംചപാതവ്യഃകഷായശ്ശൊഫശാന്തയെ॥

തമിഴാമവെര കടുക്ക ചുക്ക കരുവെപ്പില ഇവകൊണ്ടു കഷായംവെച്ചു പഞ്ചസാര മെല്പ്പൊടിചെൎത്ത രണ്ടുനെരവും സെവിപ്പിക്ക- എല്ലാനീരുകളും ശമിക്കും.

൧൦൧- ആൎദ്രകംഗുളസംയുക്തംമധുനാലൊഡ്യലെഹയെൽ।
പ്രാതസ്സൎവ്വശ്വശൊഫഘ്നപ്രയൊഗൊയംപ്രശസ്യതെ॥

ഇഞ്ചിയും ശൎക്കരയുംകൂട്ടി അരച്ചു തെൻചെൎത്ത രാവിലെസെവിപ്പിക്ക ഈപ്രയൊഗം സകലശൊഫങ്ങൾക്കും ഏറ്റവും പ്രധാനമാകുന്നു.

(ഗുളാൎദ്രകം)

൧൦൨- ആൎദ്രകസ്യരസെതുല്യംഗുളംദത്വാചിരൊഷിതം।
വിപചൽക്ഷാരെസാരെഗുത്രിജാതവ്യൊഷവാരിദാൻ॥

൧൦൩- ജീരകഞ്ചവരാഗുഞ്ചെദ്ധ്യപകംധനികാമപി।
സംഭൃത്യാഷ്ടമഭാഗെനചൂൎണ്ണയിത്വാത്രയൊജയെൽ॥

൧൦൪- ഏവത്വാൎദ്രഗുളാഖ്യാംശമധുനാപിചയൊജിതം।

ഏതൽഗുഡാർദ്രകംനാമശോഫനാശനമൌഷധം।
൧൦൫– അഗ്നിമാന്ദ്യാരുചിശ്വാസകാസപീനസശൂലിനാം।
ഗുന്മപ്ലീഹാതിസാരേഷുസന്ന്യാസേചപ്രശസ്യതേ॥
ഇഞ്ചിനീരിൽ നാഴിക്ക നാലുപലം വീതം പഴെ ശൎക്കരകലക്കി കുറുക്കിസാന്ദ്രപാകമായാൽ ഏലത്തരി ഏലവങ്ങത്തൊലി പച്ചില ത്രികടു മുത്തങ്ങക്കിഴങ്ങ ജീരകം കരയാമ്പൂവു അയമൊതകം കൊത്തമ്പാലയരി ഇവ ഒക്കക്കൂടി നാലുപലം ശൎക്കരെക്കു അരപ്പലം വീതം ഇട്ടിപ്പൊടിച്ചു ആ പൊടി വിതറി ഇളക്കി വാങ്ങി ആറിയാൽ നാലു പലം ശൎക്കരെക്കു ഉരി വീതം തേൻ ചേൎത്ത സേവിപ്പിക്ക- എല്ലാ നീരുകളും ശമിക്കും- അഗ്നിമാന്ദ്യം അരുചി ശ്വാസം കാസം പീനസം വയറ്റുവേദന ഗുന്മം പ്ലീഹ അതിസാരം സന്ന്യാസം ഇവയും ശമിക്കും.

(ഭസ്മകഞ്ഞിക്ക)

൧൦൬– പുനൎന്നവേക്ഷുരക്ഷാരവാരിണാസംപ്രകല്പിതാം।
സക്ഷീരേണയവാഗ്രൂവാപായയെച്ഛോഫശാന്തയെ॥
തഴുതാമവേര വയൽച്ചുള്ളിവേര ഇവ നനക്കിയിട്ടില്ലാത്ത കലത്തിലിട്ട വേറെ ഒരു കലംകൊണ്ടടച്ചു തീക്കത്തിച്ചു ഭസ്മമാക്കി അതിൽനിന്നു ഒരു കഴഞ്ചെടുത്ത ആറു നാഴി വെള്ളത്തിൽകലക്കി തെളിയിച്ചു തെളി ഊററിയെടുത്ത അതിൽ ഉഴക്ക പാൽ ചേൎത്ത കുറുക്കി പാകത്തിൽ പൊടിയരി ഇട്ട വെവിച്ചു ഉരിയായാൽ വാങ്ങി സേവിപ്പിക്ക- നീര ശമിക്കും.
൧൦൭– താലംഗുലിവരാരംഭാഖദിരമഞ്ജരികെക്ഷുരൈഃ।
ക്ഷാരീകൃതൈസ്സുവൃഷീവെഃപെയാംപ്രാഗ്വച്ചപായയെൽ॥
കരിമ്പനവാഴക്കു ത്രിഫല കദളിവാഴക്കൂട്ടം വലിയകരിങ്ങാലിവേര വയൽച്ചുള്ളിവേര തഴുതാമവേര ഇവ മെൽപ്രകാരം ഭസ്മമാക്കി അതുകൊണ്ടു മെൽപ്രകാരം കഞ്ഞിവെച്ചു സേവിപ്പിക്ക- നീര ശമിക്കും.
൧൦൮– ഇക്ഷുരക്ഷാരതോയെന പക്വമന്നമഥാപിവാ।
ആശയെദാശുശോഫസ്യനാശായലഘുസൎപ്പിഷാ॥
വയൽച്ചുള്ളിവേര ഭസ്മമാക്കി വെള്ളത്തിൽ കലക്കി തെളിയിച്ചു തെളി ഊററിയെടുത്ത അതിൽ അരിയിട്ട വെവിച്ചു ചോറുണ്ടാക്കി അല്പം നെയ്യ ചേൎത്ത ഭക്ഷിപ്പിക്ക- നീരുടനെ ശമിക്കും-

(കന്ദഘൃതം)

൧൦൯– കന്ദാനികരിവല്ലീനാംകല്കീകൃത്യപ്രസാധിതം।
ഗവാംമൂത്രഘൃതംസിദ്ധംസൎവ്വശോഫവിനാശനം॥

കരിക്കൊടിക്കിഴങ്ങു ഗോമൂത്രത്തിൽ അരച്ചുകലക്കി നെയ്യു മെത്തു കാച്ചിയരിക്കുക– ഈ നെയ്യു എല്ലാ നീരുകൾക്കും ശമനമാകുന്നു.

(ധാത്ര്യാദിഎണ്ണ)

൧൫൦– ധാത്രീകഷായദ്വിപ്രാഗ്രവിലേപേ ഭൂമ്യാമൃതാഖ്യജൈഃ।
രസൈസ്സഹ ത്രിജാതബ്ദകുഷ്ഠയഷ്ട്യാഹ്വചന്ദനൈഃ॥
൧൫൧. സൗവീരസലിലൈഃ കല്കൈസ്തൈലം വാ നാളികേരജം।
സ്നേഹം വാ സാധിതം തത്ര മൂർദ്ധ്നാഭ്യംഗായ കല്പയേൽ॥

നെല്ലിക്കകഷായത്തിൽ കരക്കു കൂവളത്തില പാരച്ചോററിയില ചിററമൃത കഞ്ഞുണ്ണി ഇവ ഇടിച്ചുപിഴിഞ്ഞ നീർ മെത്തു ഏലത്തരി ഏലവങ്ങത്തൊലി പച്ചില മുത്തങ്ങക്കിഴങ്ങു കൊട്ടം ഏരട്ടിമധുരം ചന്ദനം രാമച്ചം ഇരുവേലി ഇവ അരച്ചു കലക്കി എണ്ണയോ വെളിച്ചെണ്ണയോ മെത്തു കാച്ചിയരിച്ചു ആയതു തലയിൽ തേപ്പിക്ക–

൧൫൨– അഥവാമലകക്വാഥാരസേ താലപത്രയഷ്ടിഭിഃ।
ഏലാത്വക്കുഷ്ഠസേവ്യെണയസരൈസ്സം പ്രസാധിതം॥

വെലിപ്പരുത്തിനീരിൽ ഏലവങ്ങത്തൊലി പച്ചില ഏരട്ടിമധുരം ഏലത്തരി കന്നുരുക്കം ത്രണിയാങ്കം ചരളം ഇവ അരച്ചുകലക്കി എണ്ണയോ വെളിച്ചെണ്ണയോ കാച്ചി തേപ്പിക്കുകയുമാം.

(വില്വാദി തൈലം)

൧൫൩– വില്വമസ്തുലതാകന്ദപുനൎന്നവവാരിഭിഃ।
ഫലത്രയസ്യ കല്ക്കേന സിദ്ധം തൈലഞ്ചതദ്ധിതം॥

കൂവളത്തില കരിക്കൊടിക്കിഴങ്ങു തഴുതാമ സമൂലം ശതാവരിക്കിഴങ്ങു ഇവററിൻനീരിൽ ത്രിഫല അരച്ചുകലക്കി എണ്ണയോ വെളിച്ചെണ്ണയോ മെത്തു കാച്ചിയരിച്ചു തേപ്പിക്കുകയുമാം

(ത്രിഫലാദിതൈലം)

൧൫൪– ത്രിഫലാസനമേദയഷ്ട്യാഹ്വയബലാംബുദൈഃ।
സിദ്ധേകഷായേ വൃശ്ചീവവെത്രാഗ്രയ്യഫതീവരൈഃ॥
൧൫൫.. തുല്യമേലാത്വകാളാരിമേദാവ്യാഘ്രീനഖാഹ്വകൈഃ।
കുഷ്ഠവാളകലാമജ്ജയഷ്ടിചന്ദനസംയുതൈഃ॥
൧൫൬– കല്കൈസ്തൈലജം സിദ്ധം സ്നേഹം വാ നാളികേരജം॥
മൂർദ്ധ്നാഭ്യംഗപ്രയുഞ്ജീത സകേധാത്രീസ്രുതം ജലം॥

ത്രിഫല വെങ്ങാക്കാതൽ ദേവതാരം ഏരട്ടിമധുരം കരന്തോ

ട്ടിവേര മുത്തങ്ങക്കിഴങ്ങ ഇവകൊണ്ടു കഷായംവെച്ച തഴുതാ
മനീര ചൂരൽതല ഇടിച്ചുപിഴിഞ്ഞനീര ചെറുവഴുതിനയില
നീര ഇവ എണ്ണയൊടസമം ചെൎത്ത ഏലത്തരി മുത്തങ്ങക്കി
ഴങ്ങ കരുവെലപ്പട്ട മരമഞ്ഞത്തൊലി കുന്തുരുക്കം കൊട്ടം
ഇരുവെലി രാമച്ചം എരട്ടിമധുരം ചന്ദനം ഇവ അരച്ചു ക
ലക്കി എണ്ണയൊ വെളിച്ചെണ്ണയൊ ചെൎത്ത കാച്ചിയരിച്ചു തല
ക്കു തെപ്പിക്കുക- തല കഴുകുവാൻ നെല്ലിക്കവെള്ളം അല്ലാതെ
പച്ചവെള്ളം അരുത.

(തിരുലസ്സുതൈലം)

൧൫൭- തിന്ത്രിണീദളസംഭൂതരസെരാസ്നാപുനൎന്നവൈഃ।
ഗജകൎണ്ണ്യാ ച സംസിദ്ധമധഃകായസ്യ തദ്ധിതം॥

പുളിയിലനീരിൽ അരത്ത തഴുതാമവെര ഒരംഴെകച്ചുമ്പിൻ
കട ഇവ അരച്ചുകലക്കി എണ്ണചെൎത്ത കാച്ചിയരിച്ചു ആയത
മെൽ തെപ്പിക്ക- നീര ശമിക്കും.

(അമൃതാദി തൈലം)

൧൫൮- അമൃതാതിന്ത്രിണീപത്രബൃഹതീദളസംഭവൈ।
വഷാഭ്രകസതുല്യാംശൈരസകുഷ്ഠാബ്ദയഷ്ടിഭിഃ॥
൧൫൯- ശതാഹ്വാനളദാംഭോളിശ്വാന്ദനെനസാധിതം।
തൈലം സതക്രമഭ്യംഗമധഃകായസ്യ കല്പയെൽ॥

ചിററമൃത പുളിയില ചെറുവഴുതിനയില ഇവററിൻനീര
സമം ഒക്കക്കൂട്ടിയെടത്തൊളം തഴുതാമനീര അതിൽ ചെൎത്ത
കൊട്ടം മുത്തങ്ങക്കിഴങ്ങ എരട്ടിമധുരം ചതകുപ്പ രാമച്ചം ഇ
രുവെലി ചന്ദനം ഇവ അരച്ചുകലക്കി എണ്ണയൊളം മൊരചെ
ൎത്ത കാച്ചിയരിച്ചു മെൽ തെപ്പിക്ക- നീര ശമിക്കും.

(വരുണാദി തൈലം)

൧൬൦- വരുണസാരസപത്ര്യാശതാഹ്വാഹ്വലനചന്ദനൈഃ।
മഞ്ജിഷ്ഠാപത്മകോശീരലാക്ഷാഗോപവധൂയുതൈഃ॥
൧൬൧- കല്ക്കിതൈസ്സാധിതംതൈലംധാന്യാമ്ലവാപ്രശസ്യ
തെ തത്രധാന്യാമ്ലതുല്യാംശംപകാംവാതക്രസംയുതം॥

നീർമാതളത്തില നീരിൽ കട്ടക്ക ചതകുപ്പ മുത്തങ്ങക്കിഴ
ങ്ങ ചന്ദനം മഞ്ചെട്ടിപ്പാടി പതുമുകം രാമച്ചം കൊലരക്ക
നന്നാറിക്കിഴങ്ങ ഇവ അരച്ചുകലക്കി എണ്ണചെൎത്ത കാച്ചിയ
രിച്ചു മെൽതെപ്പിക്ക- നീരശമിക്കും മെൽപറഞ്ഞ മരുന്നുക
ൾ കാടിയിൽ അരച്ചുകലക്കി എണ്ണചെൎത്ത കാച്ചി തെപ്പിക്ക
യുമാം- മെൽപ്രകാരം തന്നെ കാച്ചുമ്പൊൾ അതിൽ കാടി

യൊ മൊരൊ ചെൎത്തിട്ടൊ കാച്ചുകയുമാം.

(അശ്വഗന്ധാദി തൈലം)

൧൨൨- അശ്വഗന്ധാബലാരാസ്നാബിംബീവൃശ്ചീവജെരസെ।
ശതാഹാദാവരണസ്ത്ര്യൂഷണാശ്മഭിദാചന്ദനൈഃ॥

൧൨൩- ലാക്ഷാവൎണ്ണവതീദാരുദാമഞ്ജിഷ്ഠാനാഗകെസരൈഃ।
സമജ്ജഭസ്തൈസ്ത്രിഫലാക്വാഥൈഃപിഷ്ടൈശ്ചസാധിതം॥

൧൨൪- തൈലംദാഗ്ധൂണമസ്താദ്ധ്യമധഃകായസ്യയൊജിതം।
ശൊഫന്നിഹന്തിതത്ത്വംഗജെന്ദ്രമിവകെസരീ॥

ഞെരിഞ്ഞാംപുളിയില ചെറുനാരകത്തില കസ്തൂരിമഞ്ഞൾവെള്ളി തമിഴാമസമൂലം ഇവ ഇടിച്ചുപിഴിഞ്ഞനീരിൽ ചതകുപ്പ നിൎമാതളത്തിൻതൊലി ജൊനകപ്പുല്ല കന്ദുരുക്കം ഏലത്തരി ചന്ദനം കൊലരക്ക വെമ്പാടത്തൊലി നന്നാറിക്കിഴങ്ങ മഞ്ചട്ടിപ്പൊടി നാകപ്പൂവ്വ ചെഞ്ചല്യം എരട്ടിമധുരം കൊട്ടം ഇവ അരച്ചുകലക്കി എണ്ണയും എണ്ണയിൽ ഇരട്ടി തയിർ വെള്ളവും ചെൎത്ത കാച്ചിയരിച്ച മെൽതെച്ചിച്ചാൽ സിംഹം ആനയെ നശിപ്പിക്കുന്നതുപൊലെ നീരിനെ ശമിപ്പിക്കും.

(പുനൎന്നവാദി പൊടി)

൧൨൫- പുനൎന്നവജടാകൃഷ്ണാപഥ്യാജലദജീരകൈഃ।
അബ്ധടാഗ്രന്ഥികാമൂലവിലദാഗ്നിസുരദാരുഭിഃ॥

൧൨൬- കൃതശ്ചൂൎണ്ണഃകഷൊഷ്ണനതൊയനശദയഥുംഘൊരൻ।
അതിവൃദ്ധമപിക്ഷിപ്രന്നീഹാരമിവഭാസ്കരഃ॥

തമിഴാമവെര മാഞ്ചി തിപ്പലി കടുക്ക മുത്തങ്ങക്കിഴങ്ങ ജീരകം കിഴാനെല്ലി കാട്ടുതിപ്പലിവെര കുളത്തിൻവെര കൊടുവെലിക്കിഴങ്ങ ദെവതാരം ഇവ പൊടിച്ച കാച്ചവെള്ളത്തിൽ സെവിപ്പിക്ക- ആദിത്യന്റെ രശ്മി തട്ടുമ്പൊൾ മഞ്ഞ ശമിക്കുന്നതുപൊലെ ഈ പൊടിയുടെ വീൎപ്പും ശരീരത്തിങ്കൽ വ്യാപിക്കുമ്പൊൾ നീര ശമിക്കുകയും ചെയ്യും-

(വ്യൊഷാദിമൊര)

൧൨൭- വ്യൊഷത്രിജാതകാംഭൊദപഞ്ചകൊലനിശാദ്വയൈഃ।
ജംബൂദ്വയതുഗഭൃംഗനിംബാകലശീവന്ദുവല്ലിഭിഃ॥

൧൨൮- ബൃഹതീമൂലവിലൊദക്ഷുതിന്ത്രിണീകാമ്ലവെതസൈഃ
ഢാഡിമതാദശാരാകൊലപാഠാരളുസുരദ്രുമൈഃ॥

൧൨൯- ത്രിഫലാദിജീരകദാന്ദവവചാദിപ്യകധാന്യകൈഃ॥

കൈഡൎയ്യശരപുംഖാഗ്നിമന്ഥമുന്ധാപുനൎന്നവൈഃ॥
൫൰൧- ദ്രോണപുഷ്പീജടാംബഷ്ഠഭാൎഗ്ഗീഗോക്ഷുരവാരിഭിഃ।
കഷാംശൈശ്ശൃതലൊഹസ്യപത്രംപലമിതാനവം॥
൫൰൨- മണ്ഡൂരസ്യവിശുദ്ധസ്യപലാനിത്രീണിചക്ഷിപെൽ।
അന്തൎവ്യൂമ്നായപാത്രെജംബീരാണിചഷൊഡശ॥
൫൰൩- മഥിതസ്യാഢകംതത്രതദ്ധ്വൊഷ്ഠാംശികാരസം।
തൽപാദാംശഞ്ചഗൊമൂത്രംനിഷിച്യതൃംബവഹ്നിനാ॥
൫൰൪-സന്താപ്യഭ്രൃയസ്ത്രീഞ്ഞെരുകൃതാംബഡമുഖഞ്ചതൽ। ധൂമാ
ഛ്ലാതെതാഛിതെദ്ദെശസ്ഥാപയെത്ത്രിദിനെഗതെ॥
൫൰൫- ആദായമഥിതംതസ്മാദാതുരായപ്രയൊജയെൽ । യ
ഥാഗ്നിബലമാലൊച്യമാത്രാംലംഘിതംപ്രകല്പയെൽ॥
൫൰൬- അതിവൃദ്ധംധ്രുവംശൊഫമനെനശമയെൽഭിഷക്।
പാണ്ഡുതാമയഞ്ചൊഗ്രസ്വാദുമുദരംകാമിലാമപി॥
൫൰൭- അൎശാംസിഗ്രഹണീദൊഷംഗുല്മഞ്ചവിഷമാഗ്നിതാം।
ക്ലൊമാഷ്ഠീലെതൂനിംചാപിതഥാപ്രതിതൂനീമപി॥

ത്രികടു ഏലത്തരി ഏലവങ്ങത്തൊലി പച്ചില മുത്തങ്ങക്കിഴങ്ങ കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര കൊടുവെലിക്കിഴങ്ങ തിപ്പലി വരട്ടുമഞ്ഞൾ മരമഞ്ഞൾത്തൊലി ഞാവൽത്തൊലി ഞാറവെരുമ്മൽത്തൊലി പുത്തരിച്ചുണ്ടവെരുക്കൽത്തൊലി മുവ്വിലവെര ചങ്ങലംപരണ്ട പെരുവഴുതിനവെര കുളത്തിൻവെര കരിമ്പ പുളിവെരുക്കൽത്തൊലി ഞെരിഞ്ഞാമ്പുളിക്കിഴങ്ങ താളിമാതളക്കായുടെ തൊട ത്രിഫല ലന്തക്കുരു പാഠക്കിഴങ്ങ പെരുമരത്തിൻതൊലി ദെവതാരം നിലംപരണ്ട ജീരകം കരിഞ്ജീരകം വയമ്പ അയമൊതകം കൊത്തമ്പാലയരി കരുവെപ്പില കൊഴിഞ്ഞിലിൻവെര മുഞ്ഞവെര മുത്തിള്ള തഴിഴാമവെര തുമ്പപ്പൂവ്വ മാഞ്ചി അമ്പഴത്തിൻതൊലി ചെറുതെക്കിൻവെര ഞെരിഞ്ഞില ഇരുവെലി ഇവ മുമ്മൂന്നുകഴഞ്ച ശുദ്ധിചെയ്ത ഇരുമ്പിൻകിട പലം ഒന്ന ശുദ്ധിചെയ്ത പുരാണകിട്ടം പലം മൂന്നരം മരുന്നുകളിൽ ചതക്കെണ്ടത ചതച്ച മയങ്ങിയ മണ്പാത്രത്തിലിട്ട പതിനാറ ചെറുനാരങ്ങ ചെറുതാക്കി അറക്കിഅതിലിട്ട വെള്ളം അധികമായി ചെൎക്കാതെ ഉണ്ടാക്കിയ മൊര പതിനാറനാഴിഅതിൽ ഒഴിച്ച എട്ടനാഴികഞ്ഞുണ്ണിനീരും ഇരുനാഴി ഗൊമൂത്രവും അതിൽ ചെൎത്ത ഉമിത്തിയ്യിൽ വെച്ച തിളപ്പിച്ച വാങ്ങി ആറിയാൽ പാത്രത്തിന്റെ വായ കെട്ടിപുകയത്ത തൂക്കി നാലാംദിവസം രാവിലെ അതിൽനിന്ന

മൊര അരിക്കച്ചുട്ടത്ത കാലം വയസ്സ ദെഹപ്രകൃതി ഇവകളെ ആലൊചിച്ച അഗ്നിബലത്തിന്ന തക്കവണ്ണംമാത്രയെ നിശ്ചയിച്ച സെവിപ്പിക്ക- ഏറെറവും വൎദ്ധിച്ച നീര പാണ്ഡുരൊഗം മഹൊദരം കാമില അൎശസ്സ ഗ്രഹണി ഗുന്മം വിഷമാഗ്നി ജലകുമ്മം അഷ്ഠീല തൂനി പ്രതിതൂനി ഇവ ശമിക്കും.

(ഏകാംഗ ശൊഫത്തിന്ന)

൩൬൭- ഏകാംഗശൊഫെവഷാഭ്രശതാഹ്വായഫവത്രയൈഃ।
തക്രപിഷ്ടൈഃസ്ഥിതൊലെപൊനവനീതസമന്വിതൈഃ॥

ഏകാംഗത്തിങ്കൽ നീരുണ്ടായാൽ തമിഴാമവെര ചതകുപ്പ ത്രിഫല ഇവ മൊരിലരച്ച വെണ്ണചെൎത്ത തെക്കുക നീര ശമിക്കും.

൩൬൮- ഏകനായകമൂലംവാപിഷ്ട്വാവിജയയാന്വിതം।
തക്രെണലിംപെൽസിഞ്ചെദ്വാധാന്യാമ്ലെനമുഹുൎമ്മുഹുഃ॥

ഏകനായകത്തിൻവെരും കടുക്കയും മൊരിൽ അരച്ച തെക്കുക- കാടികൊണ്ട ധാരയിടുക ഇവ ചെയ്താൽ ഏകാംഗശൊഫം ശമിക്കും.

(ചൊപ്പൊട്ടുകൂടിയ നീരിന്ന)

൩൬൯- ശൊഫെസരക്തെക്ഷീരെണജപാമൂലംസചന്ദനം।
പിഷ്ട്വാലിംപെൽസപാരന്തീമൂലാവാക്ഷീരിണാംത്വചഃ॥

വെളുത്ത ചെമ്പരുത്തിവെര ചന്ദനം ഇവ പാലിൽ അരച്ച തെക്ക- അല്ലായെങ്കിൽ തെച്ചിവെര നാല്പാമരത്തിൻ തൊലി ഇവ പാലിൽ അരച്ച തെക്ക- ചൊപ്പൊട്ടുകൂടിയ ശൊഫം ശമിക്കും.

൩൭൦- ഇത്ഥംവ്യാഖ്യാതസ്സമാസെനശ്വയഥുവ്യാധെശ്ചികിത്സിതംകിമന്യൈരെതദെവാലംതജ്ജ്ഞാനായതിമെമതിഃ॥

ഇങ്ങിനെ നീരിന്റെ ചികിത്സ ചുരുക്കി പറയപ്പെട്ടു അതു തന്നെ നീരുകൾക്ക മതിയായിരിക്കുമെന്ന വിചാരിച്ച അധികമായി വിസ്തരിക്കുന്നില്ല.

ഇതി വാഗ്ദാസസാപനാമകരാമാനന്ദ നാഥപ
ണ്ഡിതപാരശവെന്ദ്രകൃതാ വാരൊഗ്യക
ല്പദ്രുമെ ബാലചികിത്സായാ മഷ്ടമ
സ്തബകൊ നാമാഷ്ടമൊദ്ധ്യായഃ.



## ആരൊഗ്യകല്പദ്രുമെ ബാലചികിത്സായാം

## നവമാദ്ധ്യായപ്രാരംഭഃ

### വിസൎപ്പനിദാനം

൧– പൃഥഗ്ദൊഷൈസ്ത്രയൊദ്വന്ദ്വൈസ്ത്രയശ്ചൈകസ്ത്രിലിംഗ
തൈഃ। രക്തെനൈകൊവിഷെണൈകൊവിസൎപ്പാന
വധാസ്മൃതാഃ॥

വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും വാതപിത്തങ്ങൾകൊണ്ടും വാതകഫങ്ങൾകൊണ്ടും കഫപിത്തങ്ങൾകൊണ്ടും വാതപിത്തകഫങ്ങൾകൊണ്ടും രക്തദൊഷംകൊണ്ടും വിഷംകൊണ്ടും ഉണ്ടാകയാൽ വിസൎപ്പം ഒമ്പതുപ്രകാരമാകുന്നു– ഇതുതന്നെ ബാലന്മാൎക്കാകിൽ കരപ്പനെന്ന പെർ പറയും.

൨– സൎവ്വെഷ്വൎദ്ധ്യോദ്ഗമഃ പ്രാഗ്ജ്വരൊമലിനനെത്രതാ।
ശൊഫസ്ത്വാക്രംഷിപാമിഷുരൂപംസാധാരണംഭവെൽ॥

എല്ലാവിസൎപ്പങ്ങൾക്കും തലചുട പനി കണ്ണിൽപഴുപ്പ നീര പുളുകങ്ങൾ ഇവ ഒക്കയും തുല്യമാകുന്നു.

൩– വാതജൊത്രവിസൎപ്പസ്സുവാതജ്വരസമവ്യഥഃ।
സ്യാച്ഛ്വസ്ഥുരണനിസ്തൊദഭെദായാമസമന്വിതഃ॥

വാതംകൊണ്ടുണ്ടാകുന്ന വിസൎപ്പത്തിന്ന വാതജ്വരത്തിന്റെ ഉപദ്രവങ്ങൾപൊലെയുള്ള ഉപദ്രവങ്ങളും വിശെഷിച്ച നീരുള്ളെടത്ത ഉറുമ്പ അരിക്കുന്നതുപൊലെ തൊന്നുകയും ഉള്ളിൽ കുത്തിനൊകയും നീരിന്ന ചിലെടത്ത പിള്ളലും വലിച്ചിലും ഉണ്ടാകയും ചെയ്യും–

൪– പിത്തജഃപിത്തകൊപെതജ്വരലിംഗൊതിവെഗവാൻ। കഫജസ്സ്നിഗ്ദ്ധകണ്ഡൂമാൻകഫജ്വരസമവ്യഥഃ॥

പിത്തംകൊണ്ടുണ്ടാകുന്ന വിസൎപ്പത്തിന്ന പിത്തജ്വരത്തിന്റെ ഉപദ്രവങ്ങൾപൊലെയുള്ള ഉപദ്രവങ്ങൾ ഉണ്ടാകും നീര വെഗത്തിൽ വ്യാപിക്കയും പുളുകങ്ങൾ വെഗത്തിൽ നിറകയും ഉടനെ പഴുക്കുകയും പൊട്ടുകയും ചെയ്യും– കഫംകൊണ്ടുണ്ടാകുന്ന വിസൎപ്പത്തിന്ന കഫജ്വരത്തിന്റെ ഉപദ്രവങ്ങൾപൊലെയുള്ള ഉപദ്രവങ്ങളും നീരിന്ന സ്നിഗ്ദ്ധതയും ചൊറിച്ചലും ഉണ്ടാകും.

൫– നിൎവൃത്തൊവാതപിത്താഭ്യാംജ്വരച്ഛൎദ്ദ്യതിസാരവാൻ।

തൃഷ്ണാമൂർച്ഛാഗ്നിസാദാസ്ഥിഭേദോദ്ധ്വിസാരാന്വിതഃ।

സ.. തമകഭ്രമയുക്തശ്ചാദിപ്താംഗാരൈരിവാഖിലം।
അവകീർണ്ണംവപുഃകുര്യാദ്വ്യഗ്രാംഗംവിസർപ്പതി॥

൧– കരോതിനിലംരക്താംവാതത്തദാസ്രുചപൂര്യതെ।
സ്നേഹാവൈട്ടമ്മർമ്മാനധാവീചശിഘ്രംമർമ്മാണിസംശ്രയൻ॥

വ്യ– നിദ്രാംസുഖഞ്ചാഹ്വതാധവിതനഞ്ഞെരയനാദിഷു।
അരതിംസകലെഷാരന്തനിസ്ഥ്രജ്ഞാംവിദധാതിച॥

വാതപിത്തങ്ങൾകൊണ്ടുണ്ടാകുന്ന വിസർപ്പത്തിന്ന പനി ഛർദ്ദി അതിസാരം തണ്ണീർദാഹം മൂർച്ഛ അഗ്നിമാന്ദ്യം എല്ല പൊളിച്ചൽ രുചിയില്ലായ്മ എക്കം തലതിരിച്ചൽ ജ്വലിച്ച തീക്കനൽകൊണ്ട ശരീരത്തിങ്കൽ എറിഞ്ഞാലുണ്ടാകുന്നതുപൊലെയുള്ള നീറൽ വിസർപ്പമുള്ള പ്രദെശത്തിന്ന കറപ്പൊ ചുവപ്പൊ പുളുകങ്ങൾ വെഗത്തിൽ നിറയുക വെഗെനമർമ്മസ്ഥലങ്ങളിലെത്തുക മർമ്മസ്ഥലങ്ങളിൽ എത്തിയാൽ ഉറക്കം സുഖം ഇവ ഒട്ടുമില്ലായ്മ കിടപ്പുമുതലായ പ്രവൃത്തികളിൽ ഒന്നുകൊണ്ടും മനസ്സിന്ന കൃതാൎത്ഥതയില്ലായ്മ ഒട്ടക്കം ബൊധക്കെട കാണുക ഇവ ലക്ഷണമാകുന്നു.

ൻ– പവനശ്ലെഷ്മണാരുദ്ധ്വാഭിത്വാതംബഹുധാകഫം।
ദുഷ്ട്വാദുഷ്ടനസന്ദൃഷ്യസ്നായുമാംസസിരാഃക്രമാൽ॥

ഫ– സ്ഥൂലാംഗ്രന്ഥിവൃത്താതിഖരാൻഗ്രന്ഥീന്വിതനുതെ।
രക്താംസ്തീവ്രരുജഃകാസശ്വാസാതിസാരഫിഗ്ഭിഃ

ഫ്ര– തീവ്രജ്വരെണചൊപെതാൻവൈവസ്യശ്വസ്ഭ്രമെണ
ച। അഗ്നിസാദാംഗഭംഗാഭ്യാംമൂർച്ഛയാചസമന്വിതാൻ॥

വായുകൊപിച്ച ദുഷ്ടമായ കഫത്താൽ തടക്കപ്പെട്ടുകനിമിത്തം തന്റെ ഗതി മുടക്കമായാൽ ആ കഫത്തെ പല ഖണ്ഡങ്ങളാക്കി സ്നായു മാംസം ഞരമ്പുകൾ ഇവകളെ ക്രമെണ ദുഷിച്ച വലുതായിട്ടൊ ചെറുതായിട്ടൊ നീളത്തിലൊ വട്ടത്തിലൊ കാണപ്പെടുന്ന ആകൃതിയൊടുകൂടി കഠിനങ്ങളായിരിക്കുന്ന മുഴകളെ അതാതുദിക്കിൽ ഉണ്ടാക്കും– ആ മുഴകൾക്ക അധികമായ വെദനയും ഉണ്ടാകും– കുര എക്കം അതിസാരം എക്കിട്ടം കഠിനമായ പനി ചെർപ്പ തലതിരിച്ചൽ അഗ്നിമാന്ദ്യം ശരീരത്തിങ്കൽ അതാതുദിക്കിൽ നുറുങ്ങിപ്പൊനാക ബൊധക്കെട ഇവയൊടുകൂടിയിരിക്കയും ചെയ്യും– ഇങ്ങിനെ വാതകഫങ്ങൾകൊണ്ടുണ്ടാകുന്ന വിസർപ്പത്തിന്റെ ലക്ഷണമെന്നറിക–

ഫ– കഫ്യാൽപിത്തയുതശ്ലെഷ്മജാസ്സംഭാതിനിഭതാഃ।

തന്ദ്രാശിരോരുഗംഗാവസാദാഗ്നിസദനഭ്രമാൻ।
൧൩- പ്രലാപാരുചിവിക്ഷേപമൂർച്ഛാംഗഗുരുതാസ്സുഗാ।
ഇസ്രാതൊവലപഞ്ചനിവ്വൃത്ത്യപീതലൊഹിതപാണ്ഡരാൻ
൧൪- സ്ഫോടാംശ്ച ശൊഫസംയുക്താൻ വിതനാന്മലിനാംസ്സ്ര
ത്രൻ। ഗംഭീരപാകാൻ പ്രാജ്യോഷ്മക്ലേദാഢ്യാംശ്ചിരപാകിണഃ॥
൧൫- ആവഹന്തവഗന്ധാംശ്ച വിസപ്പതിശരൈവൈസ്സ്ഥൈഃ।
സവ്വജൊലക്ഷണൈസ്സവൈസ്സന്നിശ്രൂജ്ഝഭദശ്യതെ।

കഫപിത്തങ്ങൾ കൊണ്ടുണ്ടാകുന്ന വിസപ്പത്തിന്ന പനി സ്തംഭനം അധികമായ ഉറക്കം എല്ലാപ്രവൃത്തികളിലും മടി തലവെദന തളച്ച അഗ്നിമാന്ദ്യം തലതിരിച്ചൽ പെവാക്ക അരുചി ഞെട്ടിത്തെറിപ്പ ബൊധക്കെട ശരീരത്തിന്ന ഘനം ചാരങ്ങളിൽകഫസംബന്ധാ മഞ്ഞ ചുമപ്പ വെളുപ്പ ഇവ മൂന്നുംകൂടിയനിറത്തിലുള്ള പൂളകങ്ങൾ അധികമായനീര പൂള കങ്ങൾക്ക മാർദ്ദവമില്ലായ്ക ഉള്ളിലുള്ള ധാതുക്കളിൽനിന്ന പഴുപ്പിന്റെ ആരംഭം മാംസമെരുചയുക അധികമായ ചൂട പഴുപ്പിന്ന താമസം ശവത്തിന്റെ ഗന്ധംപൊലെയുള്ള ഗന്ധം ഇവയൊക്കെ ഉണ്ടാകയും ചെയ്യും- വാതപിത്തകഫങ്ങൾകൊണ്ട ഉണ്ടാകുന്ന വിസപ്പത്തിന്ന മെല്പറഞ്ഞ ലക്ഷണങ്ങൾ സമ്മിശ്രങ്ങളായിരിക്കും.

൧൬- പ്രായൊനുയാതി പിത്തൊത്ഥാം രക്തദൊഷസമുത്ഭവഃ।
ലിംഗൈഃ പ്രാഗ്ദളിതൈരെവജ്ഞാതവ്യൊ വിഷസംഭവഃ॥
൧൭- ഉപക്രമവിശെഷെണ ശമനം യതയൊരിഹ।
സ്യാദതൊഭെദനിർദ്ദെശൊ ദൊഷഭെദാന്നചെഷ്യതെ॥

രക്തദൊഷംകൊണ്ടുണ്ടാകുന്ന വിസപ്പത്തിന്ന പിത്തവിസപ്പത്തിന്റെ ലക്ഷണങ്ങൾ മിക്കതും ഉണ്ടാകും- വിഷംകൊണ്ടുണ്ടാകുന്ന വിസർപ്പത്തിന്ന വിഷം നിമിത്തമായിട്ട യാതൊരു ദൊഷം കൊപിച്ചുവൊ അതിന്റെ ലക്ഷണങ്ങൾ കാണുകയും ചെയ്യും- രക്തവിസർപ്പത്തിന്നും വിഷംകൊണ്ടുണ്ടാകുന്ന വിസർപ്പത്തിന്നും ചികിത്സക്കു ഭെദമുണ്ടാകയാൽ അതുകളെ വെറെ ആക്കി പറഞ്ഞിരിക്കുന്നു.

൧൮- ഇത്യസെനവധാ തത്രവാതജസ്സ്യാച്ഛിശൊശ്ശമി।
വയസ്സ്വഭാവവൈചിത്ര്യാദിഭിന്നൊദൃശ്യതെഷുധാ॥

ഇങ്ങിനെ വിസർപ്പം വലിയവക്കാകിൽ മെമ്പറപ്രകാരംതന്നെ എങ്കിലും അതുകളിൽവച്ച വാതവിസർപ്പം കുട്ടികൾക്ക ഉണ്ടാകുമ്പൊൾ വയസ്സിന്റെയും സ്വഭാവത്തിന്റെയും ഭെദം

കൊണ്ടു എട്ടുപ്രകാരത്തിൽ കാണപ്പെടുന്നു.

൯൭- തിലകോധാന്യകഃ പലാകഃകപിശഃകപിലസ്തഥാ।
രെണുകഃക്ഷാരകൊനീല ഇതിതസ്യാഷ്ടധാസ്മൃതാഃ॥

തിലകവിസർപ്പം ധാന്യകവിസർപ്പം പലകവിസർപ്പം കപിശവിസർപ്പം കപിലവിസർപ്പം രെണുകാവിസർപ്പം ക്ഷാരകവിസർപ്പം നീലവിസർപ്പം എന്നിവ അതിന്റെ പെരുകളാകുന്നു- മലയാളത്തിൽ ചിലെടത്ത ഇതിന്ന എള്ളുകരപ്പൻ നെൽക്കരപ്പൻ മുതിരക്കരപ്പൻ ചെങ്കാക്കരപ്പൻ കിരാലിക്കരപ്പൻ പൊടിക്കരപ്പൻ വെണ്ണീക്കരപ്പൻ കരിങ്കരപ്പൻ ഇങ്ങിനെ പെർ പറയുന്നു.

൯൮- ജ്ഞെയഷ്ഷോഡശധാബ്ലിന്നഃ പിത്തജോമിതലാധയാഃ। മാഷകൊമരിചഃകൊലഃകൃമിവല്ലകഉദുംബരഃ॥

൯൯- ചിഞ്ചാപാകശ്ചവല്ലീചലൊഹിതശ്ചപ്രവാളകഃ।
ശരാവകൊരസാളശ്ചജടിലഃകണ്ടകീതഥാ॥

൱- വിന്ദുമാലാചവല്മീകഉഷരശ്ചെതികഥ്യതെ
ശബ്ദൈഷ്ഷോഡശചഷിഭെഷ്ഷു്ശിഷ്യൈർവൈദ്യപുരസ്സരൈഃ॥

പിത്തജമായ വിസർപ്പം ബാലന്മാർക്കകിൽ പതിനാറു പ്രകാരമാകുന്നു- മാഷകവിസർപ്പം മരിചവിസർപ്പം കൊലവിസർപ്പം കൃമിവല്ലകവിസർപ്പം ഉദുംബരവിസർപ്പം ചിഞ്ചാപാകവിസർപ്പം പല്ലിവിസർപ്പം ലൊഹിതവിസർപ്പം പ്രവാളകവിസർപ്പം ശരാവകവിസർപ്പം രസാളവിസർപ്പം ജടിലവിസർപ്പം കണ്ടകിവിസർപ്പം വിന്ദുമാലാവിസർപ്പം വല്മീകവിസർപ്പം ഉഷരവിസർപ്പം ഇവ ഒക്കയും അതിന്റെ പെരാകുന്നു. മലയാളികൾ ഉഴുന്നിൻമണിക്കരപ്പൻ മുളകുമണിക്കരപ്പൻ ലന്തക്കുരുക്കരപ്പൻ വിഴാലരിക്കരപ്പൻ അത്തിക്കാക്കരപ്പൻ പുളിങ്കുരുക്കരപ്പൻ വള്ളിക്കരപ്പൻ ചെങ്കരപ്പൻ പവിഴക്കരപ്പൻ തളികക്കരപ്പൻ മാമ്പൂക്കരപ്പൻ ചടക്കരപ്പൻ മുൾക്കരപ്പൻ പുള്ളിക്കരപ്പൻ പൊതമക്കരപ്പൻ എലിക്കരപ്പൻ എന്ന പെർ പറയുന്നു.

൱൧- ഏകവിംശതിധാരൂപഃ കഫജസ്സസ്യചാപ്യമീ।
സംജ്ഞാശബ്ദായവൊഭൊണൊവത്സകൊചിപിചപത്മകഃ॥

൱൨- വിസ്താംഗശ്ചസൊപാനഃ ശ്ലെഷ്മോഹരിതകസ്തഥാ।
ഫലകഃ പടലശ്ശൃംഗീഗൊപുരൊമൊദകസ്തഥാ॥

൱൩- ഉൽബുദ്ധശ്ശപാദശ്ചചന്ദ്രക കപിത്ഥകഃ।
കിരാടൊചാരിശൾഭശ്ചമസ്സലാശ്മകഇത്യപി॥

കഫവിസർപ്പം ബാലന്മാർക്കകിൽ ഇരുപത്തൊന്നു പ്രകാ

മാകുന്നു- യവവിസർപ്പം ഒാംനവിസർപ്പം വത്സകവിസർപ്പം പത്മകവിസർപ്പം വിസാംകുരവിസർപ്പം സൊപാനവിസർപ്പം ഭൃംഗവിസർപ്പം ഹരിതകവിസർപ്പം ഫലകവിസർപ്പം പടലവിസർപ്പം ശൃംഗിവിസർപ്പം ഗൊപുരവിസർപ്പം മൊദകവിസർപ്പം ഉൽബുദവിസർപ്പം ശശപാദവിസർപ്പം ചന്ദ്രകവിസർപ്പം കപിത്ഥകവിസർപ്പം കിരാടവിസർപ്പം വാരിഗർഭവിസർപ്പം മസ്സൂലവിസർപ്പം അശ്മകവിസർപ്പം ഇവ ഒക്കെയും അതിന്റെ പെരാകുന്നു- മലയാളികൾ മുളനെൽക്കരപ്പൻ തുമ്പപ്പൂക്കരപ്പൻ കടകപ്പാലരിക്കരപ്പൻ കൽത്താമരക്കരപ്പൻ വളയക്കൊടിക്കരപ്പൻ ഏണിക്കരപ്പൻ ആമക്കരപ്പൻ കറുകക്കരപ്പൻ പാലക്കരപ്പൻ അടക്കരപ്പൻ കൊട്ടൂടിക്കരപ്പൻ മാടക്കാൽക്കരപ്പൻ ചികിടക്കരപ്പൻ പൊളക്കരപ്പൻ മൊയിലമിക്കരപ്പൻ പീലിക്കരപ്പൻ ഊംപഴക്കരപ്പൻ പാടക്കരപ്പൻ നീക്കരപ്പൻ തെർനീക്കരപ്പൻ കൽക്കരപ്പൻ ഇങ്ങിനെ പെർ പറയുന്നു.

൨൩- ജായതെഗ്നിവിസർപ്പാഖ്യഃ ശ്ലെഷ്മകഛവഹ്നിമാരുതാൽ।
പിത്തയുക്താൻ പുരാ പ്രൊക്താ കഫമാരുതജസ്തഥാ॥
൨൪- ഭവെൽഗ്രന്ഥിവിസർപ്പാഖ്യഃ പിത്താച്ഛ്ലെഷ്മാൽഭവൊ
പിചാസകർദ്ദമവിസർപ്പാഖ്യസ്സന്നിപാതാത്തഥാശനിഃ॥
൨൫- രക്തദുഷ്ടിവിചരക്തെനശല്യകച്ഛവിഷൊദ്ഭവഃ।
ഇത്യെവമെകപഞ്ചാശദ്വിസർപ്പാസ്സമുദീരിതാഃ।

വാതപിത്തങ്ങൾകൊണ്ടു ഉണ്ടാകുന്ന വിസർപ്പം ബാലന്മാൎക്കായാലും ഏകപ്രകാരം തന്നെ ആകുന്നു- ആയതിന്ന പെര അഗ്നിവിസർപ്പമെന്നാകുന്നു- മലയാളികൾ തീക്കരപ്പൻ എന്ന പെർപറയുന്നു- ആയത ലക്ഷണത്തൊടുകൂടെ ഇവിടെ ആദിയിൽ പറയപ്പെട്ടിരിക്കുന്നു- വാതകഫങ്ങളെക്കൊണ്ടുണ്ടാകുന്ന വിസർപ്പവും മെല്പറഞ്ഞ ലക്ഷണപ്രകാരം ഏകവിധം തന്നെ- ആയതിന്ന ഗ്രന്ഥിവിസർപ്പമെന്ന പെരാകുന്നു- മലയാളികൾ മുഴക്കരപ്പനെന്ന പെർപറയുന്നു- പിത്തകഫങ്ങളെക്കൊണ്ടുണ്ടാകുന്ന വിസർപ്പവും മെൽപറഞ്ഞ ലക്ഷണപ്രകാരം ഏകവിധംതന്നെ- ആയതിന്ന കർദ്ദമവിസർപ്പമെന്ന പെരാകുന്നു- മലയാളികൾ ചെക്കരപ്പൻ എന്ന പെർപറയുന്നു- വാതപിത്തകഫങ്ങൾകൊണ്ടുണ്ടാകുന്ന വിസർപ്പവും സമ്മിശ്രലക്ഷണമായി ഏകവിധമായിരിക്കും- ആയതിന്ന അശനിവിസർപ്പമെന്ന പെരാകുന്നു- മലയാളികൾ ഇടിവാൾക്കരപ്പനെന്നും പെർപറയുന്നു- രക്തദൊഷംകൊണ്ടുണ്ടാകുന്ന വിസർപ്പവും മിക്കതും

പിത്തവിസർപ്പലക്ഷണങ്ങളൊടുകൂടെ ഏകവിധമായിരിക്കാം. ആയതിന്ന രക്തജവിസർപ്പമെന്ന പെരാകുന്നു- മലയാളികൾ പൊരക്കരപ്പനെന്ന പെർപറയുന്നു- വിഷംകൊണ്ടുണ്ടാകുന്ന വിസർപ്പവും ഏകവിധംതന്നെ- ആയതിന്ന ശല്യകവിസർപ്പമെന്ന പെരാകുന്നു- മലയാളികൾ ചില്ലിക്കരപ്പനെന്ന പെർപറയുന്നു- ഇങ്ങിനെ വിസർപ്പം ബാലന്മാൎക്ക അമ്പത്തൊന്ന പ്രകാരത്തിൽ ഉണ്ടാകും- ആയതിനെ ഒക്കയും കരപ്പനെന്ന വാക്കുകൊണ്ട മലയാളികൾ വ്യവഹരിക്കുന്നു.

൧൯൭- അതൈക്രകദൊഷജാസ്സാദ്ധ്യാദ്വന്ദ്വജാശ്ചാനുപദ്രവാഃ।
യാപ്യാദ്രൊത്ഭവാസാദ്ധ്യസ്സന്നിപാതസമുത്ഭവഃ॥

൧൨൦- സൎവ്വേഭിഘാതസംഭൂതായഥാദൊഷംവിശെഷതഃ॥
സാദ്ധ്യാഭവെദസാദ്ധ്യാവായാപ്യാവാപഥ്യസെവനാൽ॥

ഒരു വിസർപ്പങ്ങളിൽ വാതാദിദൊഷങ്ങൾകൊണ്ട ഉണ്ടാകുന്നവ സാദ്ധ്യങ്ങളാകുന്നു- ഒരു രണ്ടു ദൊഷങ്ങൾ കൊണ്ടുണ്ടാകുന്നവ ഒക്കയും അതാതിന്ന പറഞ്ഞ ചികിത്സകൾക്ക വിരൊധികളായ ഉപദ്രവങ്ങളൊടുകൂടാതെ ഇരുന്നാൽ സാദ്ധ്യങ്ങൾതന്നെ- മെൽപറഞ്ഞപ്രകാരം ഉപദ്രവങ്ങളുണ്ടായാൽ അസാദ്ധ്യങ്ങളാകുന്നു- രക്തദൊഷംകൊണ്ടുണ്ടാകുന്ന വിസർപ്പം ഔഷധത്തെ ശീലിച്ചിരുന്നാൽ അധികമായി ഉപദ്രവിക്കാതെയും വിട്ടുപൊകാതെയും ഇരിക്കും- ത്രിദൊഷജമായ വിസർപ്പം അസാദ്ധ്യമാകുന്നു- അടി വീഴ്ച മുതലായതുകൊണ്ട മാതവ ത്തിയ പ്രദെശത്തിങ്കൽ ഉണ്ടായാൽ എല്ലാവിസർപ്പവും അസാദ്ധ്യമാകുന്നു- വിഷംകൊണ്ടുണ്ടാകുന്ന വിസർപ്പം ദൊഷാനുസാരെണ സാദ്ധ്യമായിട്ടും അസാദ്ധ്യമായിട്ടും യാപ്യമായിട്ടുമിരിക്കും.

൧൨൧- ശീൎണ്ണസ്നായുസിരാമാംസാസ്ഥലാമൎമ്മാനുസാരിണഃ।
പ്രക്ലിന്നാശ്ശവഗന്ധാശ്ചനൈവസാദ്ധ്യാസ്യുരൌഷധൈഃ॥

സ്നായുമാംസം ഞരമ്പ ഇവകൾ നുറുങ്ങിപ്പൊകിലും മൎമ്മത്തിന്നടുത്ത പ്രദെശത്ത ഉണ്ടാകിലും ആന്തരധാതുക്കളിൽ പഴുപ്പ കടക്കിലും ശവത്തിന്റെ ഗന്ധം പുറപ്പെട്ടകിലും വിസർപ്പങ്ങളൊക്കയും അസാദ്ധ്യങ്ങളാകുന്നു.

൧൨൨- അഥക്രമെണവക്ഷ്യന്തെലിംഗാനിചചികിത്സിതം।
തെഷാമനന്തലിംഗാനാംപൃഥഗെവയഥാഗമം॥

മെൽപറഞ്ഞ വിസർപ്പങ്ങളിൽ ലക്ഷണം പറയാതെ ഉള്ളതുകളുടെ ലക്ഷണങ്ങളും അതാതിന്റെ ചികിത്സയും അനന്തരാദ്ധ്യായങ്ങളിൽ പറയപ്പെട്ടകയും ചെയ്യും.

ഇതി വാശാസോചനാമകരാമാനന്ദനാഥപണ്ഡിത പാരശൈവേന്ദ്രകൃതാവാരോഗ്യകല്പദ്രുമേ ബാലചികിത്സായാം നവമസ്സൂബകോനാമനവമോദ്ധ്യായഃ

ആരോഗ്യകല്പദ്രുമേ ബാലചികിത്സായാം

ദശമാദ്ധ്യായപ്രാരംഭഃ

### എൾക്കരപ്പന്റെ ലക്ഷണം

൧- തിലപ്രമാണൈർവ്വിസ്ഫോടൈ രാചിതൊ നീലലോഹിതൈഃ। വർച്ചോബന്ധാക്ഷിലൌഹിത്യശിരഃപർവ്വാസ്ഥിശൂലകൃൽ॥
൨- ശോഫോനാത്യുന്നതസ്തത്ര തീവ്രരുക്തിലകോമതഃ।
അംഗേഷു തത്രതത്രാസൌ സ്യാദ്ദേഹകൃത്സ്നഏവ വാ॥

എള്ളിൻമണിപ്രമാണങ്ങളായി കറപ്പൊ ചുവപ്പൊ നിറമായി നിറഞ്ഞിരിക്കുന്ന പുളകങ്ങളൊടും മലബന്ധം കൺചുവപ്പ തലയിലും സന്ധികളിലും വെദന ഇവയൊടുംകൂടി അതാത അംഗങ്ങളിലൊ ശരീരത്തിങ്കൽ എല്ലാടവുമൊ വളരെ പൊക്കത്തൊടുകൂടാതെ ഉണ്ടാകുന്നത എൾക്കരപ്പനെന്നറിക.

### എൾക്കരപ്പന്റെ ചികിത്സാ

൩- പിഷ്ട്വാഗോപാത്മജാമൂലം പർണ്ണവത്യാസ്ത്വചോപി വാ।
ക്ഷീരേണ നാളികേരസ്യ ലിംപേദത്ര മുഹുർമ്മുഹുഃ॥

നന്നാറിക്കിഴങ്ങൊ വെമ്പാടത്തൊലിയൊ തെങ്ങാപ്പാലിൽ അരച്ച കൂടക്കൂടെ തെക്കുക- എൾക്കരപ്പൻ ശമിക്കും.
൪- മഞ്ജിഷ്ഠാഗോപികാമുസ്താഃ പിഷ്ട്വാ വാ ദധിമസ്തുനാ।
ലെപഃ കാര്യ്യോത്ര തൈർന്നവതിലകസ്യ ത്വചോപി വാ॥

മഞ്ചെട്ടിപ്പൊടി നന്നാറിക്കിഴങ്ങ മുത്തങ്ങക്കിഴങ്ങ ഇവ തയിർവെള്ളത്തിൽ അരച്ച തെക്കുക- മയിലെള്ളിന്റെ തൊലി തയിർവെള്ളത്തിൽ അരച്ച തെക്കുക- എൾക്കരപ്പൻ ശമിക്കും-

(മുസ്താദികഷായം)

൫- മുസ്താനിംബപടോലാതി ബലാദാരുനിശാദ്വയൈഃ।
കാഥഞ്ചപായയേത്സിദ്ധം കടുകാചൂർണ്ണമിശ്രിതം॥

മുത്തങ്ങക്കിഴങ്ങ വെപ്പിൻതൊലി പടൊലം ഊരകത്തി

ൻവെര ദെവതാരം വരട്ടുമഞ്ഞൾ മരമഞ്ഞത്തൊലി ഇവ കൊണ്ടു കഷായം വെച്ചു കടുകരൊഹണി മെമ്പൊടി ചെൎത്ത സെവിപ്പിക്ക- ഏൾക്കരപ്പൻ ശമിക്കും.

(ശാരിബാദി കഷായം)

൩- അഥവാശാരിബൊശീരപുനൎന്നവയവാഷകൈഃ।
ദ്രാക്ഷാഭയാഭ്യാന്തൈസ്സിദ്ധംബലിനാംവാവിരെചയെൽ॥

നന്നാറിക്കിഴങ്ങു രാമച്ചം തമിഴാമവെര കൊടിത്തൂവവെര മുന്തിരിങ്ങാപ്പഴം കടുക്ക ഇവകൊണ്ടു കഷായംവെച്ചു കടുകരൊഹണി മെമ്പൊടി ചെൎത്ത സെവിപ്പിക്ക- രൊഗിക്കു ബലമുണ്ടെങ്കിൽ വയറിളക്കുകയുമാം.

൪- ക്ഷീരെണതൈലമെരണ്ഡംധാരൊഷ്ണെനപ്രശസ്യതെ
പയസാനാളികെരസ്യചൂൎണ്ണഃകുംഭൊത്ഭവൊപിവാ॥

അപ്പൊൾ കറന്ന പാലിൽ ആവണക്കെണ്ണ ചെൎത്ത കൊടുക്കുക- അല്ലായെങ്കിൽ ത്രികൊല്പക്കൊന്ന പൊടിച്ചു തെങ്ങാപ്പാലിൽ കൊടുക്കുക- വയറിളകും.

(അവിപത്തി പൊടി)

൫- കൃമിഘ്നാമലകാംഭൊദത്രിജാതകകടുത്രയൈഃ।
കുംഭംസമാംശംസഞ്ചൂൎണ്ണ്യമധുനാസമശൎക്കരം॥

൬- ദദ്യാദ്വാമാത്രയാലപ്യാഽബലാംയന്ത്രണപാലയൻ।
അവിപത്തിരയംയൊഗൊബാലെഷ്വപ്യനവാരിതഃ॥

വിഴാലരി നെല്ലിക്ക മുത്തങ്ങക്കിഴങ്ങു ഏലത്തരി ഏലവങ്ങത്തൊലി പച്ചില ത്രികടു ഇവ സമം ഒക്കെയുടെത്തൊളം ത്രികൊല്പക്കൊന്ന ഇങ്ങിനെ കൂട്ടിപ്പൊടിച്ചു ആ പൊടി പഞ്ചസാര സമംചെൎത്ത തെനിൽ ചാലിച്ചു സെവിപ്പിക്ക- മാത്ര അധികമായി പൊകരുതു.

(ധനികാദി കഷായം)

൭- സമൃഗചിരെകെസഞ്ജാതെധനികപൎപ്പടാംബുദൈഃ।
ദാൎവ്വീവിളംഗമഞ്ജിഷ്ഠാദാരുഭിസ്ത്വാഗ്ഗുതണ്ഡുലം॥

൮- പായയെന്മധുസമ്മിശ്രംഗുഗ്ഗുലുംവെത്രമെവവാ।
വിരെകാൎത്ഥന്തദൊഷസ്യശാന്ത്യൈദവംക്ഷണാന്ദുന്ദിതൊ॥

വയറു നല്ലവണ്ണം ഇളകിയാൽ കൊത്തമ്പാലയരി പൎപ്പടകം മുത്തങ്ങക്കിഴങ്ങു മരമഞ്ഞത്തൊലി വിഴാലരി മഞ്ചട്ടിപ്പൊളി ദെവതാരം ഇവകൊണ്ടു കഷായംവെച്ചു തെനൊ ഗുല്ഗുലുവൊ മെമ്പൊടിചെൎത്ത സെവിപ്പിക്ക- എന്നാൽ ഏൾക്കരപ്പൻ ഉടനെ ശമിക്കും.

(മഞ്ജിഷ്ഠാദി കഷായം)

൧൨- മഞ്ജിഷ്ഠാതിലകാശ്മീരരവിവല്ലീസുരദ്രുമൈഃ।
മുസ്താപർപ്പടദാർവ്വീത്വക്ക്വാഥയമാണാമദോഷഷൈയധഃ॥
൧൩- നക്തമാലപടോലാഭ്യാം വ്യസ്സിദ്ധം വാ മധുമിശ്രിതം।
പായയേത്ഭോരിയുഞ്ജീതതൈർവ്വാലഘുമധുസ്സ്വഹിം॥

മഞ്ചെട്ടിപ്പൊടി മയിലെള്ളിൻതൊലി രാമച്ചം വെമ്പാടത്തൊലി ദേവതാരം മുത്തങ്ങക്കിഴങ്ങ പർപ്പടം മരമഞ്ഞൾത്തൊലി ബ്രഹ്മി ചുക്ക ഉങ്ങിൻതൊലി പടോലം ഇവകൊണ്ടു കഷായംവെച്ചു തേൻമേൽപ്പൊടിചേർത്തു സേവിപ്പിക്ക- ഒരം കഷായത്തിന്റെ മരുന്നുകളിൽ മുലപ്പാലുകൂടെ ചേർക്കുകയുമാം.

൧൪- അന്നബന്ധത്തശോഫസ്യതചസ്തിലകൈവരിണനാഃ।
സംക്ഷുദ്യാംഭസിനിഷ്ക്വാഥ്യസമാനൈശ്ശ്ലിവതന്തുഭിഃ॥
൧൫- പാദശേഷേസ്രുതേതത്രതോത്തുല്യംഗവാംപയഃ।
അധിശ്രിത്യപയശ്ശ്ലേഷമവതാൎയ്യചശീതളേ॥
൧൬- ആസിച്യമഥിതംകിഞ്ചിദന്യദ്യഃപരിമഥ്യതൽ।
തസ്മാജ്ജാതമുപാദായനവനീതംചിലേപയൽ॥

നീര ശമിക്കാതെ നിന്നാൽ മയിലെള്ളിൻതൊലി ഏകനായകത്തിൻവേരുമ്മേൽതൊലി ഇവ സമം രണ്ടുംകൂടിയേടത്തോളം ശിവനാര ഇങ്ങിനെ ചേർത്ത കഷായംവെച്ചു നാലിൽ ഒരു ഭാഗം ശേഷിപ്പിച്ചു പിഴിഞ്ഞരിച്ചു ആ കഷായത്തോടുതുല്യമായി പശുവിൻപാലചേർത്ത കാച്ചി പകുതിവററിയാൽ വാങ്ങി ആറിയാൽ വെള്ളംകൂടാതെ കലക്കിയമോര ഉറപകന്ന പിററന്നാൾ കലക്കി എടുത്ത നെയ്യ പുരട്ടുക- ഇത സേവിപ്പിക്കുകയുമാം ഏപ്പക്കരപ്പൻ ശമിക്കും.

൧൭- തൈലേനവധാത്രീമധുകമഞ്ജിഷ്ഠാചന്ദനോല്പലം।
കജാമൂർദ്ധ്നിപസന്ദ്യോക്തിരോദാഹേതിദാരുണേ॥
൧൮- അഥവാത്രതദേവക്ഷീരസ്തന്യനയോജിതം।
ധാത്രീചന്ദനയോരേവചൂർണ്ണംവാസ്തന്യസംയുതം॥

നെല്ലിക്ക ഇരട്ടിമധുരം മഞ്ചെട്ടിപ്പൊടി ചന്ദനം ഇവ പൊടിച്ചു മേൽപറഞ്ഞ നെയ്യിൽ ചാലിച്ചു തലയിൽ കുഴമ്പിടുക തലച്ചൂട ശമിക്കും- തലച്ചൂട അധികമായി ഉണ്ടെങ്കിൽ അല്ലാതെ വെണ്ണനെയ്യ ചേർക്കേണ്ട- മുലപ്പാലിൽ ചാലിച്ചു മൂർദ്ധാവിങ്കലിട്ടാൽ മതി- നെല്ലിക്കയും ചന്ദനവും തന്നെ പൊടിച്ചു മുലപ്പാലിൽ ചാലിച്ചു മൂർദ്ധാവിൽ ഇടുകയുമാം.

(നെററിക്കു ലേപനത്തിന്നു)

൧൯- ഹാലേലേപശ്ച ശസ്ത്രനായകേന്ദ്രമദാംബുഭിഃ।
സൌശീരചന്ദനാംഭോദൈശ്ചൂർണ്ണിതൈസ്സന്ന്യയോജി തൈഃ॥

ചെന്നിനായകം കന്നാരം ഇരുവേലി രാമച്ചം ചന്ദനം മുത്തങ്ങക്കിഴങ്ങ ഇവ പൊടിച്ചു മുലപ്പാലുചേൎത്ത നെററിമേ ലിട്ടുക- തലവേദന കണ്ണിൽചുവപ്പു ഇവ ശമിക്കും.

൨൦- നവനീതപ്രലേപാദ്യാസ്സമീവിധയംരംരിതാഃ। സ ൎവ്വസാധാരണാസ്സസ്താത്താനന്ന്യത്രാപിയോജയേൽ॥

വെണ്ണനെയ്യുകൊണ്ടുള്ള ലേപനംമുതൽ മേൽപറയപ്പെട്ടപ്ര യോഗങ്ങൾ എല്ലാ കരപ്പനും പററുന്നതാകുന്നു.

(ശിതികിംശുകാദി തൈലം)

൨൧- ശിതികിംശുകനിൎഗ്ഗുണ്ഡീവിരള്ളാസൃഷവീരസൈ।
തൈജോവതീവിളംഗൈലാകാരവീകല്ക്കസംയുതെ॥

൨൨- പാരന്തീപുഷ്പസാരേണതുല്യംകേരഫലോത്ഭവം।
സ്നേഹംവിപാച്യപാനാൽംമ്യോദാതസ്യശാന്തയെ॥

കരുമുരുക്കില് കരുനൊച്ചിയില കഞ്ഞിക്കൊട്ടകത്തിൻതളി ര പുല്ലാനിത്തളിര ഇവററിൻനീരിൽ വെരുപ്പനയരി വിഴാ ലരി ഏലത്തരി കംഞ്ചീരകം ഇവ അരച്ചു കലക്കി വെളിച്ചെ ണ്ണയും തെച്ചിപ്പൂവ്വു വാട്ടിപ്പിഴിഞ്ഞെടുത്ത നീരും സമംചേൎത്ത കാച്ചിയരിച്ചു വെളിച്ചെണ്ണ സേവിപ്പിക്ക- എല്ലാക്കരപ്പൻ ശമിക്കും.

(തുളസീദൂൎവ്വാദി തൈലം)

൨൩- അഥവാതുളസീദൂൎവ്വാഹരിവൃക്ഷനിശാരസൈ।
വരാമധുകമഞ്ജിഷ്ഠാകുഷ്ഠയഷ്ടികചന്ദനൈഃ॥

൨൪- കില്ക്കൈതൈർദ്വിഗുണംതദാപാരന്തീപുഷ്പജംരസം। സി ദ്ധംവാദാവി മൌസ്നേഹൌതിലകല്പ്രാണനാഹാരിണൌ॥

തുളസി കറുക പുവ്വരശിൻകുമ്പ പച്ചമഞ്ഞൾ ഇവററിൻ നീരിൽ ത്രിഫല ഇരുപ്പക്കാതൽ മഞ്ചെട്ടിപ്പൊടി കൊട്ടം ഇരട്ടിമധുരം രക്തചന്ദനം ഇവഅരച്ചുകലക്കി വെളിച്ചെണ്ണ യിൽ ഇരട്ടി തെച്ചിപ്പൂവ്വിന്റെ നീരുചേൎത്ത കാച്ചിയരിച്ചു സേവിപ്പിക്ക- എല്ലാക്കരപ്പൻ ശമിക്കും.

(തേപ്പാൻ ഖദിരാംബുദാദിതൈലം)

൨൪- ഖദിരാംബുദയഷ്ട്യാഹ്വചവിലാദാരുബലാശ്ലതൈഃ|
പാദസ്ഥെംഭസിസംയൊജ്യപാരന്തീപുഷ്പജംരസം॥
൨൫- സചസമാംശംചിരെഫൊത്ഥംദ്വിഗുണംകിംശുകൊത്ഭവം| ത്രിഗുണംഗിരിമല്ലിന്യാസ്തഥാസംസ്രാവ്യശൊധിതെ॥
൨൬- കല്കിതൈസ്ത്രിഫലാചൊരമഞ്ജിഷ്ഠാഗരുചന്ദനൈഃ|
സൊശീരവാളകവ്യാധിമധുകാമരദാരുഭിഃ॥
൨൭- സൈലാസരളനാഗാഹ്വമാംസീതഗരശുക്തിഭിഃ|
തൈലംവാനാളികെരസ്യസ്നെഹംവാതൽപചെയായുതം॥
൨൮- സിദ്ധമഭ്യഞ്ജനായാസ്യവിദ്യാച്ചവിസർപ്പിണഃ|
ശിരസസ്സ്നെഹനെധാത്രീകഷായൊസ്യപ്രശസ്യതെ॥

കരിങ്ങാലിക്കാതൽ മുത്തങ്ങക്കിഴങ്ങ എരട്ടിമധുരം കുമുത്തിൻവെര ദെവതാരം കുറുന്തൊട്ടിവെര ഇവകൊണ്ട കഷായംവച്ച എണ്ണയൊട സമംതെച്ചിപ്പൂവ്വിൻനീരും അതിലിരട്ടി കഞ്ഞുണ്ണിനീരും മൂന്നിരട്ടി ഒരുമുരിക്കില നീരും അത്രമലയമക്കിനീരും ചെത്ത അരിച്ച ത്രിഫല കച്ചൂരിക്കിഴങ്ങ മഞ്ചട്ടി ച്ചൊടി അകില ചന്ദനം രാമച്ചം ഇരുവെലി കൊട്ടം എരട്ടിമധുരം ദെവതാരം ഏലത്തരി ചരളം നാകപ്പൂവ്വ മാഞ്ചി തകരം മുത്തശിപ്പി ഇവ അരച്ചുകലക്കി എണ്ണയൊവെളിച്ചെണ്ണയൊ ചെത്ത അത്രതെങ്ങാപ്പാലും കൂട്ടി കാച്ചിഅരിച്ച തെച്ചിക്കനെല്ലിക്കവെള്ളം വച്ച തലെക്കുഴിക്കുക പച്ചവെള്ളത്തിൽ കുളിപ്പിക്കരുത.

(ബലാമധുകാദിതൈലം)

൩൦- ബലാമധുകലാക്ഷാൎക്കവല്ലീതകാഥകല്കിതൈഃ|
ചതുൎജ്ജാതകചൊരാശപാഗന്ധാസരളചന്ദനൈഃ॥
൩൧- ശൈലെയനളദസ്പൃക്കാജലധ്യാമയഷ്ടിഭിഃ|
കുന്ദുരുഷ്കനിശാകുഷ്ഠശാരിബാഭിശ്ചസാധിതം॥
൩൨- സ്നെഹംസമാനമസ്വാദ്ധ്യംനാളികെരഫലൊത്ഭവം|
യുഞ്ജീതചാധഃകായസ്യചാദിരാംഭശ്ചസചാന॥

കുറുന്തൊട്ടിവെര എരട്ടിമധുരം കൊലരക്ക വെമ്പാടത്തൊലി ഇവകൊണ്ട കഷായംവച്ച ഏലത്തരി ഏലവങ്ങത്തൊലി പച്ചില നാഗപ്പൂവ്വ കച്ചൂരിക്കിഴങ്ങ അമുക്കുരം ചരളം ചന്ദനം കന്തതം രാമച്ചം ചൊനകപ്പുല്ല ഇരുവെലി നാന്മുകപ്പുല്ല എരട്ടിമധുരം കന്നുരുക്കം വരട്ടുമഞ്ഞൾ കൊട്ടം നന്നാറി

കിഴങ്ങ ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊട സമം തയിർവെള്ളവും ചെൎത്ത കാച്ചിയരിച്ച കഴുത്തിന്നുകീഴ തെപ്പിക്കകെ മെലെക്കരെ ബാലിക്കാതലിട്ട വെള്ളംവെച്ച അതുകൊണ്ട തെച്ചുകഴുകകയും കുളിക്കുമ്പൊൾ മെൽ പകരുകയും ചെയ്ക.

(കണ്ണിലെക്ക കിഴി)

൬൬— മാഗ്ദ്ധീധാന്യകസംയുക്തൈകൈൎന്ന്യാവൎത്തസ്യകൎമ്മഭിഃ।
സസൂതൈന്ത്യരകൈൎലൊദ്ധിത്യൈകൃസ്ലാമാശ്യാതനംമുഹുഃ॥

മരമഞ്ഞത്തൊലി ചൊതപ്പാലയരി നന്ത്യാൎവട്ടത്തിന്റെ മൊട്ട ഇവ ചതച്ച കിഴികെട്ട മുലപ്പാലിലിട്ട കൂടക്കൂടെ എടുത്ത കണ്ണിൽ പിഴിയുക കണ്ണിലെചുവപ്പുമാറും

നെൽക്കരപ്പന്റെ ലക്ഷണം

൬൭— ഷഷ്ടികാകൃതിഭിസ്ഫോടൈരാചിതശ്ശ്വാഫളുന്നതഃ।
തീവ്രജ്വരയുതൊനെത്രാൽസ്രാവയന്നശ്രുസന്തതം॥
൬൮— ഭ്രമപ്രലാപമൂൎച്ഛാൎത്തിച്ഛൎദ്ദ്യരൊചകസംയുതഃ।
അംഗെഷ്വത്രതത്രാംഗജാതഃപശ്ചാദ്വിസ്തൃതാരഃ॥
൬൯— മലമൂത്രനിരൊധാഗ്നിസാദചെസച്ഛ്ക്കാസതൃൽ।
താലുശൊഷയുതശ്ചാപിധാന്യകസ്സ്യഗദൊമതഃ॥

നെൽക്കരപ്പന നവരനെൽമണി പ്രമാണങ്ങളായ പുളകങ്ങൾ നിറഞ്ഞ നീര ഉയൎന്നിരിക്കയും കഠിനമായിരിക്കുന്ന പനിയുണ്ടാകയും കണ്ണിൽനിന്ന എല്ലാപ്പൊഴും നീരൊഴുകകയും തലതിരിച്ചൽ പെപറക തൊണ്ണ ഛൎദ്ദി അരൊചകം ഇവ ഉണ്ടാകയും ശരീരത്തിങ്കൽ അവടവിടെ പുറപ്പെട്ട പിന്നെ ക്രമെണ പരന്ന ഒന്നായി പൊങ്ങുകയും മലമൂത്രങ്ങൾക്ക തടവുണ്ടാകയും അഗ്നിമാന്ദ്യവും ചെയ്യട്ടപ്പൊ വായവരൾച്ചയും ഇവ ലക്ഷണമാകുന്നു.

(നെൽക്കരപ്പന്റെ ചികിത്സാ

൭൦— ശതാഹ്വാംനാളികെരസ്യപിഷ്ടാക്ഷീരെണലെപയെൽ। ധാന്യകഃപ്രശമംയാതിതന്മാത്രെണനചൊദിതഃ॥
ചതകുപ്പ തെങ്ങാപ്പാലിൽ അരച്ചുപൂട്ടുക ഉണ്ടായിട്ട ഉടനെ ഒരു പ്രവൃത്തി ചെയ്താൽ അതുകൊണ്ടുതന്നെ നെൽക്കരപ്പൻ ശമിക്കയും ചെയ്യും.

൩൮- സുരാഹ്വംകൃഷ്ണഗന്ധാംവാമുസ്താംധാന്യകമേവവാ।
കുഷ്ഠംവാമുസലീകന്ദം പ്രാഗ്വൽ പിഷ്ട്വാവിലേപയേൽ॥

ദേവതാരം കരിംതൊവ മുത്തങ്ങക്കിഴങ്ങ കൊത്തമ്പാലയരി കൊട്ടം നിലപ്പനക്കിഴങ്ങ ഇവ ൬ മരുന്നുകളിൽ ഏതെങ്കിലുമൊന്ന തേങ്ങാപ്പാലിൽ അരച്ച പുരട്ടുകയുമാം

൩൯- മലബന്ധവിരേകഞ്ചകുൎയ്യാത്തദ്ധിതമൌഷധം।
തിലകസ്യചികിത്സായാമുക്തംതച്ചാത്രയുജ്യതാം॥

മലബന്ധമുണ്ടെങ്കിൽ വയറിളക്കണം അതിന്ന വേണ്ട ഔഷധം ഏറ്റക്കരപ്പന്റെ ചികിത്സയിൽ പറഞ്ഞിട്ടുണ്ട- അത ചെയ്യാൽ മതി- കരപ്പന്റെ ചികിത്സകളിൽ എല്ലാററിലും വയറിളക്കുവാൻ ഏറ്റാക്കരപ്പന്റെ ചികിത്സയിൽ പറഞ്ഞ മരുന്നുതന്നെ മതി.

(ദ്രാക്ഷാഷ്ടകകഷായം)

൪൦- മുസ്താദാരുബലാരിഷ്ടപടോലരജനീദ്രാക്ഷകൈഃ।
ദ്രാക്ഷാഷ്ടകൈമഃകഷായഞ്ചപായയേൽകാരവീയുതം॥

മുത്തങ്ങക്കിഴങ്ങ ദേവതാരം കുറുന്തോട്ടിവേര വേപ്പിൻതൊലി പടോലം വരട്ടുമഞ്ഞൾ മരമഞ്ഞത്തൊലി മുന്തിരിങ്ങാപ്പഴം ഇവകൊണ്ട കഷായംവെച്ച കരിഞ്ചീരകം മെമ്പ്പൊടി ചെൎത്ത സേവിപ്പിക്ക നെൽക്കരപ്പൻ ശമിക്കും

(ധാത്ര്യാദികഷായം)

൪൧- ധാത്രീപടോലമുസ്താഭിഃപാരന്തീകസുമൈസ്സമൈഃ।
കൈശികീഫലചൂൎന്നാഢ്യഃക്വാഥസ്സ്യാദൌഷധംപരം॥

നെല്ലിക്ക പടോലം മുത്തങ്ങക്കിഴങ്ങ ഇവസമം മൂന്നും കുളിയെടത്താളും തെച്ചിപ്പൂവ്വ ഇങ്ങിനെ ചെൎത്ത കഷായം വച്ച മാശിക്കമെമ്പ്പൊടിചെൎത്ത സേവിപ്പിക്ക നെൽക്കരപ്പൻ ശമിക്കും.

(ദൂൎവ്വാദിതൈലം)

൪൨- ദൂൎവ്വാപൎപ്പടനിൎഗ്ഗുണ്ഡീനീലകിംശുകപല്ലവാൻ।
സംക്ഷുദ്യരസമാദായകാരവീമധുകാഞ്ജനൈഃ॥
൪൩- കല്ക്കിതൈൎന്നാളികേരസ്യസ്നേഹംതൽക്ഷീരസംയുതം।
സിദ്ധംപാമനനശമയേദ്ധാന്യകംസപ്തഭിൎദ്ദിനൈഃ॥

കറുക പാചിട്ടത്തളിര കരുനൊച്ചിയില കരുമുരുക്കില ഇവ ഇടിച്ചുപിഴിഞ്ഞെടുത്തനീരിൽ കരിഞ്ചീരകം എരട്ടിമധുരം അഞ്ജനക്കല്ലഇവ അരച്ചുകലക്കിവെളിച്ചെണ്ണയും വെളിച്ചെണ്ണ

യൊളം തെങ്ങാപ്പാലും ചെൎത്ത കാച്ചിയരിച്ച സെവിപ്പിക്കു. ഏഴുദിവസംകൊണ്ട നെൽക്കരപ്പൻ ശമിക്കും.

(വെത്രപല്ലവാദിതൈലം)

൱൬- വെത്രപല്ലവകൈവൎത്തബൃഹതീപത്രജെരസെ।
വിഷ്ണുക്രാന്താശോണലതാകന്ദംകല്കീകൃത്യപ്രസാധിതം॥
൱൭- നാളികെരൊത്ഭവംസ്നെഹംപായയെദ്വാപ്രശാന്തയെ।
അതിവൃദ്ധസ്യതസ്യാശുസംപ്രാപ്തെവഹ്നഉപക്രമെ॥
പച്ചച്ചൂരലിന്റെ തല കരിന്തമ്പ ചെറുവഴുതിനയില ഇവ ഇടിച്ചുപിഴിഞ്ഞെടുത്തനീരിൽ ചെമ്പ്രവള്ളിക്കിഴങ്ങ അരച്ച കലക്കി വെളിച്ചെണ്ണയും തെങ്ങാപ്പാലും ചെൎത്ത കാച്ചിയരിച്ച രാവിലെ സെവിപ്പിക്ക ഏറവും വൎദ്ധിച്ചനെൽക്കരപ്പൻശമിക്കും

൱൮- തിലകൊക്താംപ്രയുഞ്ജീതസൎവ്വമന്യദ്യഥൊചിതം।
സിദ്ധെച്ചമസ്തുപിഷ്ടാഢ്യപയസാശൊഫമുൽബണം॥
മെൽപറഞ്ഞ ചികിത്സകൾ ഒഴിച്ച ശെഷമുള്ളത ഒക്കയും എൾക്കരപ്പന്റെ ചികിത്സയിൽ പറഞ്ഞപ്രകാരം ചെയ്തുകൊണ്ടാൽമതി നീര അധികമായി ഉണ്ടാകിൽ പാലിൽ മുത്തങ്ങ അരച്ചുകലക്കി അതുകൊണ്ട ധാരയിടുക.

(നിൎഗ്ഗുണ്ഡ്യാദി കഷായം)

൱൯- മൂത്രബന്ധെതുനിൎഗ്ഗുണ്ഡീപലംകഷപുനൎന്നവെ॥
കൂശ്മാണ്ഡവല്ലീസംയുക്തൈഃസ്സിദ്ധമംഭശ്ചപായയെൽ।
വയറിളക്കിയതുകൊണ്ട മൂത്രത്തിന്റെ തടവ തീൎന്നില എന്നിരിക്കിൽ കരുനൊച്ചിവെര ഞെരിഞ്ഞില തമിഴാമവെര കുമ്പളവള്ളി ഇവകൊണ്ട കഷായംവച്ച ഏലത്തരിയൊ ഞെരിഞ്ഞിലൊ മെമ്പൊടിചെൎത്തസെവിപ്പിക്കുകയും വെണം. മൂത്രത്തിന്റെ ഗതി വെണ്ടുംവണ്ണമായാൽ മുൻപറഞ്ഞ കഷായംതന്നെ സെവിപ്പിക്കുകയും വെണം.

(മുതിരക്കരപ്പന്റെ ലക്ഷണം

൱൰- കുലസ്ഥസദൃശൈശ്ശൊഫൈരാചിതൊലൊഹിതാസിതഃ।
ശൊഫഃഖലുഇതിജ്ഞെയൊരൌക്ഷ്യാവദരണാന്വിതഃ॥
മുതിരമണിയൊളം വലിപ്പത്തൊടും മുതിരമണിയുടെ നിറംപൊലെയുള്ള നിറത്തൊടും കൂടിയ പുളുകങ്ങൾ നിറഞ്ഞ കറുപ്പുംചുവപ്പും കൂടിയനിറത്തൊടുകൂടിമെഴുകിന്റെഛായ നിശ്ശെഷ

മായി നശിച്ചുവില ദിക്കിൽ വിള്ളലൊടുകൂടിയനീര മൂതിരക്കരപ്പനെന്ന അറിഞ്ഞുകൊൾക.

## മൂതിരക്കരപ്പന്റെ ചികിത്സാ

(അരച്ചുതെപ്പാൻ)

൨൯- തംവിലിംചെൽബലാരാസ്നാസുരാഹ്വനതചന്ദനൈഃ।
പഥ്യാകാളാരിമെദതാഗജത്സടാഭിരഥാപിവാ॥
൩൦- നാളികെരപയഃപിഷ്ടൈസ്ത്വദ്രാലാക്ഷാബ്ദചന്ദനൈഃ।
അഥവാകദളീപുഷ്പശതാഹ്വാജീവകർഷഭൈഃ॥

കുറുന്തോട്ടിവെര അരത്ത ദെവതാരം തകരം ചന്ദനം ഇവയൊ കടുക്ക കരുവെലപ്പട്ട കിഴാനെല്ലി ഇവയൊ കൊമ്പരക്ക മുത്തങ്ങക്കിഴങ്ങ ചന്ദനം ഇവയൊ തെങ്ങിൻപൂക്കുലയരി ചതകുപ്പ ജീവകം എടവകം ഇവയൊ തെങ്ങാപ്പാലിൽ അരച്ചുതെക്കുക- മൂതിരക്കരപ്പൻ ശമിക്കും.

(പടൊലാദികഷായം)

൩൧- പടൊലപിചുമന്ദതാഗുഡൂചീഭൃനിംബയഷ്ടികാഃ।
ത്രായമാണാളയാവാശാമ്ലൈലശ്വാകഥിതംജലം॥
൩൨- പായയെൽപിപ്പലീചൂൎണ്ണസഹിതഞ്ചവിരെചയെൽ।
ബലിനംവാത്രയുഞ്ജീതതിലകൊക്തനതഔഷധം॥

പടൊലം വെപ്പിൻതൊലി മരമഞ്ഞൾതൊലി പുത്തരിച്ചുണ്ടവെരുമൽതൊലി എരട്ടിമധുരം ബ്രഹ്മി കടുക്ക ആടലൊടകത്തിൻവെര ഇവകൊണ്ട കഷായംവെച്ച തിപ്പലി മെപ്പൊടിചെൎത്ത സെവിപ്പിക്ക- ബലമുള്ളവനാകിൽ വയറിളക്കുകയുമാം അതിന്ന ഏൾക്കരപ്പന്റെ ചികിത്സയിൽ പറഞ്ഞ ഔഷധം തന്നെ മതി.

(വിളംഗാദി കഷായം)

൩൩- വിളംഗഘനപാരന്തീകസുമൈഃകാരവീയുതൈഃ।
കൃതഃകഷായശ്ശസ്തൊത്രരജനീചൂൎണ്ണമിശ്രിതഃ॥

വിഴാലരി മുത്തങ്ങക്കിഴങ്ങ തെച്ചിപ്പൂവ്വ കരിഞ്ചീരകം ഇവകൊണ്ട കഷായംവെച്ച വരട്ടുമഞ്ഞൾ മെപ്പൊടിചെൎത്ത സെവിപ്പിക്ക- മൂതിരക്കരപ്പൻ ശമിക്കും.

(പുനൎന്നവാദി തൈലം)

൩൪- പുനൎന്നവവരായഷ്ടികഷായെപിഷ്ടകല്ക്കിതൈഃ।
മധുകാഞ്ജനകുഷ്ഠാബ്ദചന്ദനൈഃഖദിരാന്വിതൈഃ॥

ഏവ *

൩൭- അമ്ലവെതസജംബീരകിംശുകസ്വരസൈസ്സമം।
വിപക്വംനാളികെരസ്യസ്നെഹംവാപായയെദമം॥

തമിഴാമവെര ത്രിഫല എരട്ടിമധുരം ഇവ കഷായംവെച്ച എരട്ടിമധുരം അഞ്ജനക്കല്ല കൊട്ടം മുത്തെങ്ങക്കിഴങ്ങ ചന്ദനം കരിങ്ങാലിക്കാതൽ ഇവ അരച്ചുകലക്കി ഞെരിഞ്ഞാമ്പുളിക്കിഴങ്ങിൻനീരും ചെറുനാരങ്ങനീരും കരുമുരുക്കിലനീരും വെളിച്ചെണ്ണയും സമംചെൎത്ത കാച്ചിയരിച്ച സെവിപ്പിക്കകയുമാം മുതിരക്കരുപ്പൻ ശമിക്കും.

൩൮- യച്ചാന്യത്തിലകെപ്രൊക്തംധാന്യകെയച്ചകീൎത്തിതം।
തത്സൎവ്വമിഷ്ടമത്രാപിയൊവിശെഷസ്സകഥ്യതെ॥

എൾക്കരപ്പന്റെയും നെൽക്കരപ്പന്റെയും ചികിത്സകളിൽ മെല്പറഞ്ഞ ലെപനാദികളെ ഒഴിച്ച വെറെ പറഞ്ഞിട്ടുള്ളത മിക്കതും മുതിരക്കരപ്പന പറയുന്നതാകുന്നു- ഇനി വിശെഷിച്ചവെണ്ടത താഴെ പറയുന്നു.

(ഉശീരാദി തൈലം)

൩൯- ഉശീരമുസ്താനിംബാംബുധാത്രീഫലരസാന്വിതെ।
കല്കിതൈസ്സരളസ്പൃക്കാഷഡ്ഗ്രന്ഥീചന്ദനയഷ്ടിഭിഃ॥

൪൦- ജ്യൊതിഷ്മതീനിശാനാഗരെഖാകുടജവാരിഭിഃ।
വിപക്വംനാളികെരസ്യസ്നെഹംമൂൎദ്ധ്നിയൊജയെൽ।

രാമച്ചം മുത്തെങ്ങക്കിഴങ്ങ ഇവകൊണ്ട കഷായംവെച്ച അതിൽ വെളിച്ചെണ്ണയൊളം നെല്ലിക്കനീര ചെൎത്ത ചരളം ചെന്നകപ്പുല്ല കച്ചൂരിക്കിഴങ്ങ ചന്ദനം എരട്ടിമധുരം ചെറുപ്പുന്നയരി കാർകൊകിലരി കുടകപ്പാലയരി ഇരുവെലി ഇവ അരച്ചുകലക്കി വെളിച്ചെണ്ണ ചെൎത്ത കാച്ചിയരിച്ച തലയിൽ തെപ്പിക്കക-

(മഞ്ജിഷ്ഠാദി തൈലം)

൪൧- മഞ്ജിഷ്ഠാശാരിബാകുഷ്ഠസലിലൊശീരചന്ദനൈഃ।
തല്കിതൈസ്സഫയഷ്ട്യാദ്യൈൎദ്ധാന്യാമ്ലെതഞ്ചസാധിതം॥

൪൨- നിംബാദ്യെവാംബലാലാക്ഷാമധുകാനാമധസ്തനെ।
കഥിതംവാരിപാരന്തീപരെത്രതുഭയസമ്മതം॥

മഞ്ചാട്ടിപ്പൊടി നന്നാറിക്കിഴങ്ങ കൊട്ടം ഇരുവെലി രാമച്ചം ചന്ദനം എരട്ടിമധുരം ഇവ കാടിയിൽ അരച്ചു കലക്കി വെളിച്ചെണ്ണ ചെൎത്ത കാച്ചി അരിച്ചുകഴുത്തിന്ന താഴെ എല്ലാടവും തെപ്പിക്കക- അല്ലായെങ്കിൽ കുറുന്തോട്ടിവെര കൊലരക്ക

എരട്ടിമധുരം ഇവകൊണ്ട കഷായംവെച്ച അതിൽ മെല്പറഞ്ഞ മരുന്നുകൾ അരച്ചുകലക്കി വെളിച്ചെണ്ണ ചേൎത്ത കാച്ചി അരിച്ച തേപ്പിക്കുക- തലയും മേലെയും തേച്ചിയില ഇട്ട വെള്ളംതിളപ്പിച്ച ഒഴിക്കുക മൂത്രക്കുരപ്പൻ ശമിക്കും.

### ചെങ്കാക്കുരപ്പന്റെ ലക്ഷണം

൩൧- കൃഷ്ണലോഹിതപിടകാസ്ഫോടൈരസിതശ്ശോഫആചിതഃ|
നാത്യുന്നതോജ്വരച്ഛൎദ്ദിമൂൎച്ഛാകൃൽകച്ഛപീരിതഃ॥

കറുപ്പും ചുവപ്പും കൂടിയ നിറത്തിൽ ഉള്ള പുളകങ്ങൾ നിറഞ്ഞ കറുത്തനിറമായി വളരെ ഉയൎച്ചയോടു കൂടാതെ കഠിനമായ പനി ഛൎദ്ദി ഇന്ദ്രിയങ്ങൾക്ക തളൎച്ച ഇതുകളെ കൂടുളടെ ഉണ്ടാകുന്ന നീര ചെങ്കാക്കുരപ്പനെന്നറിക.

### ചെങ്കാക്കുരപ്പന്റെ ചികിത്സാ

(അരച്ചുതേപ്പാൻ)

൩൨- ലേപോത്രാവിരള്യാമൂലവല്കസ്യക്ഷീരപേഷിതഃ|
പയസാനാളികേരസ്യഘോരൗഘിതമൗഷധം॥

ചെങ്കാക്കുരപ്പനുണ്ടായാൽ ഉടനെ കണ്ണൻകൊട്ടത്തിന്റെവേരിന്മേൽതോലി മോരിലോ തേങ്ങാപ്പാലിലോ അരച്ചുതേക്കുക- എന്നാൽ ചെങ്കാക്കുരപ്പൻ ശമിക്കും.

(വയറിളക്കുവാൻ)

൩൩- ത്രിവൃച്ചൂൎണ്ണംചിരെകായലാക്ഷാകഷായെനയോജയെൽ|
ബലിനോന്യസ്യശസ്താത്രമുസ്താമലകയൊൎജ്ജലം॥

ത്രികൊല്പക്കൊന്ന പൊടിച്ച മുന്തിരിങ്ങ കഷായത്തിൽ ചേൎത്ത സെവിപ്പിക്ക- വയറിളകും- രോഗി അശക്തനാകുന്നു എങ്കിൽ ചെറുപയററിൻപരുപ്പ നെല്ലിക്ക ഇവകൊണ്ടകഷായം വച്ച ത്രികൊല്പക്കൊന്ന മെല്പൊടിചെൎത്ത സെവിപ്പിക്ക ചെങ്കാക്കുരപ്പൻ ശമിക്കും.

(കടുചാദി കഷായം)

൩൪- കടമത്രിഫലാരാജവൃക്ഷപടോലോശീരനാഗരൈഃ|
സത്രായമാണാമൃതനിംബൈഃപായയെത്സാധിതംജലം॥
൩൫- കാരവീചൂൎണ്ണസംയുക്തമഥവാകിംശുകത്വചാ|
പാരന്തീകുസുമൈൎഭൊദയുതയാമധുമിശ്രിതം॥

കടുകപ്പാലയരി ത്രിഫല മുത്തങ്ങക്കിഴങ്ങ പാടാലം രാമച്ചം ചുക്ക ബ്രഹ്മി പുത്തരിച്ചുണ്ടവെര ഞമ്മൽതൊലി ഇവകൊണ്ട കഷായംവെച്ച കരിഞ്ചീരകം മെപ്പൊടി ചെത്ത സെവിപ്പിക്ക– അല്ലായെങ്കിൽ കരുമുക്കിൻതൊലി തെച്ചിപ്പൂവ്വ മുത്തങ്ങക്കിഴങ്ങ ഇവകൊണ്ട കഷായംവെച്ച തെൻ മെപ്പൊടി ചെത്ത സെവിപ്പിക്ക– ചെങ്കാക്കരപ്പൻ ശമിക്കും.

൮൬– പ്രാഗുക്തംശിരസസ്തൈലമധഃകായസ്യചെഷ്യതെ।
ധാന്യാമ്ലെക്ഷൊത്രസെകശ്ചസർവ്വമന്യത്തിലൊദിതം॥

തലയ്ക്കും മെലയ്ക്കും തെപ്പാൻ എണ്ണ മുതിരക്കരപ്പന പറഞ്ഞതുതന്നെ മതി നെൽക്കരപ്പന പറഞ്ഞ ധാരയും ഇതിന്ന പററുന്നതാകുന്നു– ശെഷം ഒക്കയും എൾക്കരപ്പന പറഞ്ഞതുപൊലെ ചെയ്ക–

കിരാലിക്കരപ്പന്റെ ലക്ഷണം

൮൭– സ്ഫൊടൈഃകരഭരൊമാഭൈർവ്യാപ്തസ്സന്നഭിരായതൈഃ।
നീലൊനിസ്രാവദഗ്രാഗജ്വരതൃഷ്ണാസമന്വിതഃ॥
൮൮– ഉന്നതൊവൃദ്ധിഹാനിഭ്യാമകസ്മാദുപലക്ഷിതഃ।
ശൊഫൊത്രഭിഷജാജ്ഞെയൊവിസർപ്പഃകപിലാഹ്വയഃ॥

ഒട്ടകത്തിന്റെ രൊമങ്ങളുടെ നിറംപൊലെയുള്ള നിറത്തൊടുകൂടി വണ്ണംകുറഞ്ഞ നീളത്തിലുള്ള പുളകങ്ങളൊടുകൂടി നീലനിറമായി കത്തിനൊക്ക– കണ്ണിന്ന ചുവപ്പ പനി തണ്ണീർദാഹം ഇവയൊടുകൂടി ഉയന്ന ഹെതുകൂടാതെ വർദ്ധിക്കുകയും ഹെതുകൂടാതെ ക്ഷയിക്കുകയും ചെയ്യുന്നതായി കാണുന്ന നീര കിരാലിക്കരപ്പനെന്ന അറിക.

(കിരാലിക്കരപ്പന്റെ ചികിത്സാ

(അരച്ചുതെപ്പാൻ)

൮൯– തത്രചന്ദനപാരന്തീതചൾക്കൂതാഹ്വാപുനർന്നവൈഃ।
നാളികെരപയഃപിഷ്ടൈരാദൌലെപനമിഷ്യതെ॥

കിരാലിക്കരപ്പൻ ഉണ്ടായാൽ ഉടനെ ചന്ദനം തെച്ചിവെരു മ്മൽതൊലി ചതകുപ്പ തമിഴാമവെര ഇവ തെങ്ങാപ്പാലിൽ അരച്ചുതെക്കുക– കിരാലിക്കരപ്പൻ ശമിക്കും.

൯൦– അഥവാശതബസ്യകമൂലദാർവ്വീഫലത്രയൈഃ।
പയസാനാളികെരസ്യപിഷ്ടൈർവ്വാദധിമസ്തുനാ॥

അല്ലായെങ്കിൽ വെളുത്ത ചെമ്പരുത്തിവെര മരമഞ്ഞത്തൊ

ലി ത്രിഫല ഇവ തേങ്ങാപ്പാലിലൊ തയിററിൻ വെള്ളത്തിലൊ അരച്ചുതെക്കുക- കിരാലിക്കരപ്പൻ ശമിക്കും.

(ഭൂനിംബാദി കഷായം

൫- ഭൂനിംബദാർവ്വീയഷ്ട്യാഹ്വഗോപികാനിംബവല്ക്കലൈഃ।
സവിശാലാമൃതാവിശ്വെസ്സിദ്ധംകഥഞ്ചപായയെൽ॥
൬- കടുരോഹിണികാചൂൎണ്ണശർക്കരാഭ്യാംസമന്വിതം।
തിലകൊക്ഷൌഷധേനാസ്യവിരേകംവാപ്രയോജയെൽ॥

പുത്തരിച്ചുണ്ടവെരുമ്മൽതൊലി മരമഞ്ഞത്തൊലി ഇരട്ടിമധുരം നന്നാറിക്കിഴങ്ങ വെപ്പിൻതൊലി കാട്ടുവെള്ളരിവെര ചിററമൃത ചുക്ക ഇവകൊണ്ട കഷായംവെച്ചു കടുകരോഹിണിയും പഞ്ചസാരയും മെപ്പൊടി ചെൎത്ത സെവിപ്പിക്ക- രൊഗി ബലവാനാകുന്നു എങ്കിൽ ഏൾക്കരപ്പന്റെ ചികിത്സയിൽ പറഞ്ഞ മരുന്നുകൊണ്ട വയറിളക്കുക- എന്നാൽ കിരാലിക്കരപ്പൻ ശമിക്കും.

(കദംബവൽക്കാദി കഷായം)

൭- കദംബവല്ക്കസ്യൊനാകഭൂനിംബസുരദാരുഭിഃ।
കൈശികീഫലയഷ്ട്യാഹ്വപാചികംകതപലംകതൈഃ॥
൮- ഏലാകടചധാന്യാകചന്ദ്രരേഖാവിളംഗകൈഃ।
ജ്യോതിഷ്മത്യാചവിരള്ളാമൂലവല്ക്കേനചാന്വിതൈഃ॥
൯- കഷായസ്സാധിതഃപീതഃകാരവീചൂൎണ്ണമിശ്രിതഃ।
മാക്ഷികേണചസംയുക്തൊനിഹന്യാൽകപിലാമയം॥

കടമ്പിൻതൊലി പൊന്നാംപുല്ല പുത്തരിച്ചുണ്ടവെരുമ്മൽതൊലി ദെവതാരം മാശിക്ക ഇരട്ടിമധുരം വയ്യംകതകിൻവെര ഞെരിഞ്ഞില ഏലത്തരി കുടകപ്പാലയരി കൊത്തമ്പാലയരി കാർകൊകിലരി വിഴാലരി ചെറുപ്പുന്നയരി കഞ്ഞിക്കൊട്ടത്തിൻവെരുമ്മൽതൊലി ഇവകൊണ്ട കഷായംവെച്ചു കരിഞ്ജീരകവും തെനും മെപ്പൊടിചെൎത്ത സെവിപ്പിക്ക- കിരാലിക്കരപ്പൻ ശമിക്കും.

(മുസ്തായഷ്ട്യാദി തൈലം)

൰- മുസ്തായഷ്ടിപടോലാഗ്നിമന്ഥമൂലാമൃതാകൃതെ।
കഷായെകാരവീപഥ്യാകൈശികീകുഷ്ഠചന്ദനൈഃ॥
൰൧- സ്ഥൗണേയനളദസ്പൃക്കാസഹിതൈഃപിഷ്ടകല്ക്കിതൈഃ।
സകിംശുകരസംസിദ്ധംസ്നേഹംവാകെരജംപിബെൽ॥

മുത്തങ്ങാക്കിഴങ്ങ എരട്ടിമധുരം പടൊലം മുത്തവെര ചിററമൃത ഇവകൊണ്ട കഷായംവെച്ചു കരിഞ്ചീരകം കടുക്കാമാശിക്കാ കൊട്ടം ചന്ദനം ത്തൂണനിയാകം രാമച്ചം വൊനകപ്പല്ല ഇവ അരച്ചുകലക്കി വെളിച്ചെണ്ണ ചെത്ത കാച്ചിയരിച്ച സെവിപ്പിക്ക - കിരാലിക്കരപ്പൻ ശമിക്കും.

(ബലാമൂലാദി തൈലം)

വൃ– ബലാമൂലവരീകന്ദസുരാഹ്വയഫലത്രയൈഃ।
സിദ്ധകഷായൈശ്ചൂർവ്വാഗ്രന്ഥിഗ്രന്ഥികാംശുകൊതകൈവ॥
ൻ– മാലതീനിംബവിശാലാകുമ്ഭളീപുഷ്പജൈരപി।
കാരവല്ലീപടൊലാഹ്വലതാജാനൈശ്ചസംയുതെ॥
വ്യ– സാരസൈഃകെതകീപത്രഹരിവല്ല്യാശ്ചശൊധിതെ।
കല്ക്കൈതൈഃകഷായഷ്ട്യാഹ്വകന്ദുരഷ്കമവന്ദനൈഃ॥
വൃ– നാസാഹ്വബീജമഞ്ജിഷ്ഠാശാരിബാബൃത്തിജാതകൈഃ।
നാളികെരാംബുവംസ്നെഹംവിപചെത്പായസെതവാ॥

കുറുന്തോട്ടിവെര ശതാവരിക്കിഴങ്ങ ദെവതാരം ത്രിഫല ഇവകൊണ്ട കഷായംവെച്ചു അതിൽ കറുക കരുനൊച്ചിയില കരുമുക്കില പിച്ചകത്തില വെറ്റില കഞ്ഞിക്കൊട്ടകത്തിൻ തളിര തെങ്ങിൻപൂക്കുലയരി മുണ്ടൻകച്ചു പടൊലം കൊടിത്തൊലി കൈതല്ലമ്പ ഉഴിഞ്ഞ ഇവററിൻനീര ചെൎത്ത അരിച്ചു കൊട്ടം എരട്ടിമധുരം കുന്തുരുക്കം രക്തചന്ദനം ഉങ്ങിൻകുരു മഞ്ചട്ടിപ്പൊടി നന്നാറിക്കിഴങ്ങ മുത്തങ്ങക്കിഴങ്ങ ഏലത്തരി ഏലവങ്ങത്തൊലി പച്ചില ഇവ അരച്ചുകലക്കി വെളിച്ചെണ്ണചെത്ത കാച്ചിയരിച്ച സെവിപ്പിക്ക - കിരാലിക്കരപ്പൻ ശമിക്കും.

വൃ– ലെപസെകാദയസ്സൎവ്വെതിലകാലിഷുദൎശിതാഃ।
മൂൎദ്ധതൈലാംശതൈലചസ്നാനാംഭശ്ചഫിതാന്യപി॥

ഏറ്റക്കരപ്പൻ മുതലായ പററിന്റെറ ചികിത്സയിൽ പറഞ്ഞ ലെപനം ധാര മുതലായതും തലെക്കും മെയ്ക്കുമുള്ള തൈലങ്ങളും കുളിപ്പാനുള്ളവെള്ളവും കിരാലക്കരപ്പനും പറയുന്നതാകുന്നു.

(പൊട്ടിക്കരപ്പന്റെറ ലക്ഷണം

വൃ– ഏണകസ്യജചസ്ത്രീസ്രുഃപ്രാഗെവദിവസത്രയം।
ശരീരംജായതെപശ്ചാദപ്യകീൎണ്ണമിവരെണുഭിഃ॥
വൃ– ശൊഫനാത്യന്തഃപശ്ചാൽസ്ഫുടിഭിൎവ്വ്യൂഹലിതഃ।

താമ്രൈരാവരണംപശ്ചാൽസ്യാൽസ്ഫോടസൂത്രതന്ത്രവ॥
വൃ൫- മധ്യനിമ്നോമസൂരാഭഃകഠിനോനീലലോഹിതഃ।
ത്ര്യഹേഷാല്പപൂയഃപാകേചചിരുജയാസ്പൎശനാക്ഷമഃ॥

പൊടിക്കരപ്പന്ന ആദിയിൽ മൂന്നദിവസം മുഴുവൻ പനി ഉണ്ടാകും- പിന്നെ മെലൊക്കെ പൊടി വിതറിയതുപൊലെകാണാം- പിന്നെവളരെ ഉയൎച്ചകൂടാതെ പൊടിനല്ലവണ്ണംവ്യാപിച്ചതായി തൊന്നത്തക്കവിധത്തിൽ അവിടവിടെ നീരുണ്ടാകും നീരുള്ളെടത്തതൊലി വിള്ളുകയും അവടവിടെ ചണമ്പയർ പ്രമാണം ചില പൂവുകങ്ങൾ നടുക്കുഴിഞ്ഞ കഠിനങ്ങളായി കറുപ്പും ചുവപ്പും കൂടി ചെൎന്നാൽ ഉണ്ടാകുന്ന നിറമ്പൊലെ ഉള്ള നിറത്തൊടു കൂടിയതുകളായി ഉടനെ കാണാം- അതുകൾ പഴുത്താലും ചലം കുറഞ്ഞിരിക്കും വെദനെകൊണ്ടു തൊട്ടുകൂടായ്കയും വരും- ഈ വക ലക്ഷണംകണ്ടാൽ പൊടിക്കരപ്പനെന്നറിക.

## പൊടിക്കരപ്പന്റെ ചികിത്സാ

### (അരച്ചുതെപ്പാൻ)

വൃ൬- വെല്ലമൌദുംബരംത്വക്ഷ്ണംസമംപിഷ്ട്വാംശതാഹ്വയാ।
നാളികെരസ്യദുഗ്ദ്ധേനലിംപെൽവ്രണകശാന്തയെ॥

അത്തിത്തൊലി ചെത്തി ഉണക്കി ചതകുപ്പ സമം ചെൎത്ത തെങ്ങാപ്പാലിൽ അരച്ചു പുരട്ടുക- പൊടിക്കരപ്പൻ ശമിക്കും.

വൃ൭- ശാരിബാമധുകാശ്വത്ഥജംബുജത്വചഏവവാ।
യദ്വാപാരന്തികാമൂലദാൎവീതാശമ്മൂതാരജഃ॥

നന്നാറിക്കിഴങ്ങ എരട്ടിമധുരം അരയാലിന്മെൽ താനെ അന്നരനില്ക്കുന്നതൊലി ഇവ തെങ്ങാപ്പാലിൽ അരച്ചുതെക്കുക.

അല്ലാ എങ്കിൽ തെച്ചിവെരിന്മെൽതൊലി മരമഞ്ഞൾതൊലി ചിററമൃതിന്റെ ഉരൽ ഇവ തെങ്ങാപ്പാലിൽ അരച്ചുതെക്കുക- പൊടിക്കരപ്പൻ ശമിക്കും.

### (വിശാലാദി കഷായം)

വൃ൮- വിശാലാമൂലയഷ്ട്യാഹ്വശാരിബാഖദിരാംബുദൈഃ।
പടൊലരാസ്നാസംയുക്തൈഃകഷായഃകടുകാന്വിതഃ॥
വൃ൯- പ്രാതഃപീതൊനിഹന്ത്യാശുവിസൎപ്പംരൊഗകാഹ്വയം।
അവിപത്തിപ്രയൊഗെനവിരെകശ്ചാത്രശസ്യതെ॥

കാട്ടുവെള്ളരിവെര എരട്ടിമധുരം നന്നാറിക്കിഴങ്ങ കരി

ഞാലിക്കാതല മുത്തങ്ങക്കിഴങ്ങ പടൊലം അരത്ത ഇവകൊണ്ട കഷായംവച്ച കടുകരൊഹണി മെമ്പൊടിചെൎത്ത രാവിലെ സെവിപ്പിക്ക പൊടിക്കരപ്പൻ ഉടനെ ശമിക്കും അവിപത്തിചൂൎണ്ണംകൊണ്ട വയറിളക്കുകയുമാം.

(വാശാദി കഷായം)

൮൯- വാശാഫലത്രയാരിഷ്ടഗുളൂച്യാസമഭാഗയാ।
സിദ്ധഃകഷായൊമധുനാഢ്യഃരെണുകംപ്രശമംനയെൽ।

ആടലൊടകത്തിൻവെര ത്രിഫലത്തൊട വെപ്പിൻതൊലി ഇവ സമം ഇവ എല്ലാം കൂടിയെടത്തൊളം ചിററമൃത ഇങ്ങിനെ ചെൎത്ത കഷായംവച്ച തെൻ മെമ്പൊടിചെൎത്ത സെവിപ്പിക്ക- പൊടിക്കരപ്പൻ ശമിക്കും.

(ഖദിരാദി കഷായം)

൯൦- ഖദിരാംബുദഭൂനിംബപടൊലസുരദാരുഭിഃ।
വിശാലാമൂലസംയുക്തൈഃകഷായശ്ചമധുമാൻഹിതഃ॥

കരിഞ്ഞാലിക്കാതല മുത്തങ്ങക്കിഴങ്ങ പുത്തരിച്ചുണ്ടവെരുമ്മൽതൊലി പടൊലം ദെവതാരം കാട്ടുവെള്ളരിവെര ഇവ കൊണ്ട കഷായംവച്ച തെൻ മെമ്പൊടി ചെൎത്ത സെവിപ്പിക്ക- പൊടിക്കരപ്പൻ ശമിക്കും.

(വ്യാഘാതകാദി കഷായം)

൯൧- വ്യാഘാതകവരാദാൎവ്വീപടൊലമധുകാംബുദൈഃ।
പാരന്തീമൂലവല്കാദ്യൈഃകഷായശ്ചസുതരാംഹിതഃ॥

കൊന്നവെരുമ്മൽതൊലി ത്രിഫലത്തൊണ്ട മരമഞ്ഞത്തൊലി പടൊലം എരട്ടിമധുരം മുത്തങ്ങക്കിഴങ്ങ തെച്ചിവെരുമ്മൽതൊലി ഇവകൊണ്ട കഷായം വച്ച തെൻ മെമ്പൊടി ചെൎത്ത സെവിപ്പിക്ക- പൊടിക്കരപ്പൻ ശമിക്കും.

(ന്യഗ്രോധപല്ലവാദി തൈലം)

൯൨- ന്യഗ്രോധപല്ലവാനന്താപപ്പടാസനപത്രജെ।
സാരസെശാരിബാകുഷ്ഠരൊഹിണീനതചന്ദനൈഃ॥
൯൩- യഷ്ട്യാഹ്വയവരാചൊരസരളൈസ്ത്രിജാതകൈഃ।
കല്കൈഃകെരൊൽഭവംതൈലംപക്വമഭ്യഞ്ജനെഹിതം॥

പെരാലിൻതളിര കറുക പപ്പടം വെങ്ങയില ഇവ ഇടിച്ചു പിഴിഞ്ഞനീരിൽ നന്നാറിക്കിഴങ്ങ കൊട്ടം കടുകരൊഹണി തകരം ചന്ദനം എരട്ടിമധുരം ത്രിഫലത്തൊണ്ട കച്ചൂരിക്കിഴങ്ങ ചരളം ഏലത്തരി എലവങ്ങത്തൊലി പച്ചില ഇവ അരച്ചു

കലക്കി വെളിച്ചെണ്ണ കാച്ചി തെപ്പിക്ക— പൊടിക്കരപ്പൻ ശമിക്കും

(ധാത്ര്യാദിതൈലം)

൯൨– ധാത്രീകഷായെ നിൎഗ്ഗുണ്ഡീവില്വാഭീരുരസാന്വിതെ।
മഞ്ജിഷ്ഠാകുഷ്ഠപത്രൈലാതാലിച്ചാരനതചന്ദനൈഃ॥
൯൩– കല്ക്കിതൈൎന്നാളികെരസ്യസ്നെഹസ്തിലജമെവവാ।
പാരന്തിപുഷ്പസംഭൃതെരസത്ര്യാംശൊവിപാചിതഃ॥
൯൪– യൊജയെച്ഛിരസാഭ്യംഗെ രെണുകസ്യാപശാന്ത യെൽ।സെചനെംഭൃംഗജീമൂതധാത്രീഭിഃകഥിതംഹിതം॥

നെല്ലിക്കക്കഷായത്തിൽ വെളിച്ചെണ്ണയൊട്ടുസമം കരുനൊച്ചിയിലനീരും കൂവളത്തിലനീരും ശതാവരിക്കിഴങ്ങിൻനീരും സമം ചെൎത്ത മഞ്ചെട്ടിപ്പൊടി കൊട്ടം പച്ചില ഏലത്തരി ഇലവംഗത്തൊലി കച്ചൂരിക്കിഴങ്ങ തകരം ചന്ദനം ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത അതിൽ മൂന്നിരട്ടി തെച്ചിപ്പൂവിന്റെനീരുംചെൎത്ത കാച്ചി തലയിൽ തെപ്പിക്ക പൊടിക്കരപ്പൻ ശമിക്കും മുത്തങ്ങക്കിഴങ്ങും നെല്ലിക്കയുമിട്ട വെള്ളം തിളപ്പിച്ച അതുകൊണ്ട തല കഴുകുക.

(ലൊദ്ധ്രവൽക്കാദി തൈലം)

൯൫– ലൊദ്ധ്രവത്സബലൊശീരലാക്ഷാക്ഷീരിദ്രുവല്കജൈ।
നിഷ്പാഠൈശ്ശാരിബൊശീരതഗരാമരദാരുഭി॥
൯൬– ശതാഹ്വാസരളസ്പൃക്കാകുഷ്ഠാഗരുകപദ്മകൈഃ।
സസൎജ്ജരസമഞ്ജിഷ്ഠായഷ്ട്യാഹ്വഫലിനീദളൈഃ॥
൯൭– കല്കിതൈൎന്നാളികെരസ്യസ്നെഹസ്തിലജ ഏവവാ। യൊജ്യൊരെണുകനാശാൎത്ഥമധഃകായെവിപാചിതഃ॥

പാച്ചൊററിത്തൊലി കുറുന്തൊട്ടിവെര നാല്പാമരത്തിൻതൊലി ഇവ കഷായംവച്ച കൊലരക്ക പച്ചൊററി നന്നാറിക്കിഴങ്ങ രാമച്ചം തകരം ദെവതാരം ശതകുപ്പ പാളം നാന്മുകപ്പുല്ല കൊട്ടം അകില രക്തചന്ദനം ചെഞ്ചല്യം മഞ്ചട്ടിപ്പൊടി എരട്ടിമധുരം ഞാഴൽപൂവ്വ പച്ചില ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്തകാച്ചി കഴുത്തിന്ന കീഴെ എല്ലാടവും തെപ്പിക്ക പൊടിക്കരപ്പൻ ശമിക്കും.

൯൮– സൈകാൎത്ഥവംഭൈഃപാരന്തിപത്രലാമജ്ജദാരുഭിഃ।
കല്കയെച്ചസുഖൊഷ്ണന്തൽ പ്രശസ്തമപരാജിതം॥

മൈലെക്ക തെച്ചിയില രാമച്ചം ദെവതാരം ഇവയിട്ട വെള്ളം തിളപ്പിച്ച മന്ദൊഷ്ണമാക്കി മെലൊഴിക്കുക–

൧൦൦- ഏവമേഭിഃ പ്രയോഗൈസ്ത്രാമേണ കസ്യശാമ്യതഥ
വാ കഷായെഷ്വപടിഷ്വേഷ്വയുഞ്ജ്യാല്ലാജമധുസ്സഹി॥

മെല്പറഞ്ഞ ചികിത്സകൾകൊണ്ട പൊടിക്കരപ്പൻ ശമിക്കും ചിലത ശമിക്കാതെകണ്ടാൽ കഷായങ്ങളിൽ മലപ്പൊടിവും കൂടെ ചെൎക്കയും വെണം- പൊടിക്കരപ്പൻ ശമിക്കും.

## വെണ്ണീക്കരപ്പന്റെ ലക്ഷണം

൧൦൧- ശിരഃപൃഷ്ഠാസ്ഥിപാൎശ്വാൎത്തിവൎച്ചോബന്ധജ്വരൈൎയ്യു
തഃ।സൎവ്വദോത്സേധവാൻ ജ്വരാഘോമാഷാഭൈസ്സ്ഫോട
കൈൎയ്യുതഃ॥

൧൦൨- ക്ഷാരൈരിവാന്തരാവ്യാപ്തോ വ്യാപ്നോതിസഹസാവ
പുഃ।അങ്ഗേഷ്വല്പ്പൌഹിത്യമാധത്തേവിസൎപ്പഃക്ഷാരകോഹ്യയം॥

തലവെദന സന്ധികളിൽ കടച്ചില എല്ലപൊളിച്ചല വാരിപ്പുറങ്ങളിൽവെദന മലബന്ധം പനി ഇവ എല്ലാസമയവും ഉണ്ടാകും നീര പൊങ്ങിയിരിക്കും- ഉഴുന്നിൻമണിപൊലെ പുളുകങ്ങൾ ഉണ്ടാകും- പുളുകങ്ങളുടെ ഇടയിൽ വെണ്ണീറവിതറിയാലുള്ള ഛായ തൊന്നും വെഗത്തിൽ വ്യാപിക്കും- കണ്ണുകൾ അധികമായി ചുവക്കും- ഇവ കണ്ടാൽ ആയത വെണ്ണീക്കരപ്പനെന്ന അറിക.

## വെണ്ണീക്കരപ്പന്റെ ചികിത്സാ

(പുരട്ടുവാൻ)

൧൦൩.- പയസാനാളികെരസ്യപിഷ്ടാമഞ്ജിഷ്ഠയാസഹ।
അസ്ഥീനിലിംപെദാരബ്ധെതുഹരീതക്യാമുഹുൎമ്മുഹുഃ॥

തെങ്ങാപ്പാലിൽ മഞ്ചട്ടിപ്പൊടിയും കടുക്കക്കുരുവും കൂട്ടി അരച്ച കൂടക്കൂടെ തെക്കുക- തുടങ്ങിയ ഉടനെ ഇത ചെയ്താൽ വെണ്ണീക്കരപ്പൻ ശമിക്കും.

൧൦൪- അഥവാവിരളാമൂലത്വചോമഞ്ജിഷ്ഠയാസഹ।
യഷ്ടീപാരന്തികാമൂലദാൎവ്വീദൃഗ്ഘൃഷ്ടിചന്ദനം॥

കഞ്ഞിക്കൊട്ടകത്തിൻവെരുമ്മൽതൊലിയും മഞ്ചട്ടിപ്പൊടിയും കൂട്ടി തെങ്ങാപ്പാലിൽ അരച്ചതെക്കുകയുമാം- അല്ലായെങ്കിൽ തെച്ചിവെരുമ്മാൻതൊലി മരമഞ്ഞൾത്തൊലി എരട്ടിമധുരം ചന്ദനം ഇവ തെങ്ങാപ്പാലിൽ അരച്ചതെക്കുക- വെണ്ണീക്കരപ്പൻ ശമിക്കും.

(വിഡംഗമുസ്താദി കഷായം)

൧൩൩- വിഡംഗമുസ്താബ്ദനിംബനിംബത്വഗ്ഗളയോജ്ഝകൈഃ।
ശാരിബാമലകവ്യാഘ്രീപടോലരജനീദ്വയൈഃ॥
൧൩൪- ക്വാഥമാദൌ പ്രയുഞ്ജീത കടുകാമാക്ഷികാന്വിതം।
ധാരോഷ്ണേനപിബേച്ചൂർണ്ണം ക്ഷീരേണ ത്രിവൃതോപി വാ।

വിഴാലരി മുത്തങ്ങക്കിഴങ്ങ പുത്തരിച്ചുണ്ടവെരുമ്മൽത്തൊലി വെപ്പിൻതൊലി കടുക നീർമരുതിൻതൊലി നന്നാറിക്കിഴങ്ങ നെല്ലിക്ക ചെറുവഴുതിനവെര പടൊലം വരട്ടുമഞ്ഞൾ മരമഞ്ഞൾത്തൊലി ഇവകൊണ്ട കഷായംവെച്ച കടുകരൊഹിണിയും തെനും മെമ്പൊടിവെച്ച സെവിപ്പിക്ക. അപ്പൊൾ കറന്ന പാലിൽ ത്രികൊല്പക്കൊന്ന പൊടിച്ചുചെൎത്ത സെവിപ്പിക്ക മലശൊധനസ്സ്വതെ ഇല്ല എങ്കിൽ ത്രികൊല്പക്കൊന്ന പാലിൽ സെവിപ്പിക്കെണ്ടു. കഷായത്തിന്ന മെമ്പൊടിക്ക കടുകരൊഹിണി ചെൎക്കയും വെണ്ടു.

(ദ്രൊണപുഷ്പാദി കഷായം)

൧൩൫- ദ്രോണപുഷ്പീവിഡംഗാബ്ദപാഠാന്തീമൂലവത്സകൈഃ।
ത്രായന്തീഖദിരാരിഷ്ടപടോലബൃഹതീയുഗൈഃ॥
൧൩൬- സിദ്ധഃ കഷായസ്സോത്രമാക്ഷികേണ സമന്വിതഃ।
മധുകാഞ്ജനചൂർണ്ണാഢ്യോ യുക്തോ വാജാജികേന വാ॥

തുമ്പപ്പൂവ് വിഴാലരി മുത്തങ്ങക്കിഴങ്ങ തെച്ചിവെരുമ്മൽ തൊലി ബ്രഹ്മി കരിങ്ങാലിക്കാതല വെപ്പിൻതൊലി പടൊലം ചെറുവഴുതിനവെര ഇവകൊണ്ട കഷായംവെച്ച തെൻമെമ്പൊടിവെച്ച സെവിപ്പിക്ക. അഞ്ജനക്കല്ലും എരട്ടിമധുരവും സമം കൂട്ടിപ്പൊടിച്ച മെമ്പൊടി വെച്ചിട്ടും സെവിപ്പിക്കാം. മെമ്പൊടി ജീരകവുമാം. ചെന്നിക്കുത്തുൻ ശമിക്കും.

(ദൂർവ്വാദി കഷായം)

൧൩൭- ദൂർവ്വാപടോലധാന്യാംബുപാഠാന്തീപുഷ്കരാമൃതൈഃ।
ത്രായമാണാബലാദ്രാക്ഷാമധുകാമരദാരുഭിഃ॥
൧൩൮- ശാരിബാചന്ദനോശീരമഞ്ജിഷ്ഠാഭിശ്ച സാധിതഃ।
ക്വാഥോ മധുയുതോ മന്ദം ക്ഷൗദ്രക്ഷാരം പ്രാപയേച്ചിരം॥

കറുക പടൊലം പുത്തരിച്ചുണ്ടവെരുമ്മൽത്തൊലി തെച്ചിപ്പൂവ് കച്ചൂരിക്കിഴങ്ങ ബ്രഹ്മി കുറുന്തൊട്ടിവെര ഉറകത്തിൻവെര എരട്ടിമധുരം ദെവതാരം നന്നാറിക്കിഴങ്ങ ചന്ദനം രാമച്ചം ത്രിഫലത്തൊലി ഇവകൊണ്ട കഷായംവെച്ച തെൻമെമ്പൊ

ടിച്ചെത്ത സെവിപ്പിക്ക- ചെണ്ണീക്കരപ്പൻ ഉടനെ ശമിക്കും.

(ബലാരാസ്നാദി തൈലം)

൧൧൧- ബലാരാസ്നാമൃതാകാഥൈഃ ഫണിവല്ലീനിശാന്വിതൈഃ।
സംക്ഷുദ്യപീഡിതംസദ്യോയോജയിതാരസംസമം॥
൧൧൨- സ്നേഹേനാമരകാഷ്ഠാഗ്രാഗ്രന്ഥിഫലിനീനതൈഃ।
സോശീരചന്ദനവ്യാധിമധുകാംബുദവാരിഭിഃ॥
൧൧൩- കല്ക്കിതൈസ്സാധിതസ്നേഹോ നാളികേരഫലോത്ഭ
വഃ।തിലജോവാശിരോഭ്യംഗേ ക്ഷാരകാത്തസ്യശസ്യതേ॥

കുറുന്തോട്ടിവെര അരത്ത ചിററമൃത ഇവ കഷായംവെച്ച അതിൽ വെളിച്ചെണ്ണയോട സമം കൊടിഞാലി നീരും പച്ച മഞ്ഞളിൻനീരും ചിററമൃതിൻനീരുംചെത്ത ദെവതാരം വയമ്പ കുന്തുരുക്കം തൊഴൽപ്പൂവ്വ തകരം രാമച്ചം ചന്ദനം കൊട്ടം എരട്ടിമധുരം മുത്തങ്ങക്കിഴങ്ങ ഇരുവെലി ഇവ അരച്ച കലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെത്ത കാച്ചിയരിച്ച തലയിൽ തെപ്പിക്ക- ചെണ്ണീക്കരപ്പൻ ശമിക്കും.

(മുസ്താകതകാദി തൈലം)

൧൧൪- മുസ്താകതകനിംബാഗ്നിദൂർവ്വാഭിരുരസാന്വിതൈ
ശാരിബോശീരയഷ്ട്യാഹ്വാസുരദ്രുമവലത്രയൈഃ॥
൧൧൫- കാരവീമോരതക്കോലഫലിനീനതചന്ദനൈഃ। സ
സജ്ജുരസതൈലലൈയഃകല്ക്കിതൈർന്നാളികേരജം॥
൧൧൬- സ്നേഹംതിലസ്യവാപക്വംമൂർദ്ധ്നായുഞ്ജീതസേചനെ।
ബദരീചിരബില്വാപത്രൈഃപക്വാംഭിഃപ്രശസ്യതെ॥

മുത്തങ്ങക്കിഴങ്ങ തെററാമ്പരല ഇവ കഷായം വെച്ച അതിൽ കരക ശതാവരിക്കിഴങ്ങ ഇവററിൻ നീര ചെത്ത നന്നാറിക്കിഴങ്ങ രാമച്ചം എരട്ടിമധുരം ദെവതാരം ത്രിഫല കരിഞ്ചീരകം കച്ചൂരിക്കിഴങ്ങ തക്കോലപ്പുട്ടൽ തൊഴൽപ്പൂവ്വ തകരം ചന്ദനം ചെഞ്ചല്യം കന്മതം ഇവ അരച്ച കലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെത്തകാച്ചിയരിച്ച തലയിൽ തെപ്പിക്ക- ലന്തഇല കഞ്ഞിക്കൊട്ടകൂവിള ഇവയിട്ട വെള്ളംവെച്ച അത തലയിൽ ഒഴിച്ച മെഴുക്കിളക്കുക- പച്ചവെള്ളത്തിൽ കുളിപ്പിക്കരുത-

(ലാക്ഷാബലാദി തൈലം)

൧൧൭- ലാക്ഷാബലാശതാഹ്വാബ്ദവിരളാമൂലവല്കലൈഃ॥
സിദ്ധകഷായെമഞ്ജിഷ്ഠാകുഷ്ഠയഷ്ടീകചന്ദനൈഃ॥

൱൮൭– കല്ക്കിതൈസ്തെന്നാളികേരസ്യ സിദ്ധഃ സ്നേഹഃ സ്വിലസ്യ വാ।
പ്രശസ്തഃ ക്ഷാരകാൎത്തസ്യ കായസ്യാഭ്യംഗകൎമ്മണി॥

കൊഴുപ്പ കുറുന്തൊട്ടിവെര അമുക്കുരം മുത്തെങ്ങക്കിഴങ്ങ കഞ്ഞിക്കൊട്ടകത്തിൻവെരുമ്മൽതൊലി ഇവ കൊണ്ട കഷായം വച്ച ചെഞ്ചട്ടിപ്പൊടി കൊട്ടം എരട്ടിമധുരം രക്തചന്ദനം ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിയരിച്ച കഴുത്തിന്ന കീഴ എല്ലാടവും തെപ്പിക്ക. വെണ്ണീക്കരപ്പൻ ശമിക്കും.

(അഷ്ടവൎഗ്ഗതൈലം)

൱൮൮– രവിവല്ലീകദംബാൎക്കമൂലാരിക്ഷീരിവല്ക്കജൈഃ।
കഷായൈഃ ഖദിരശൈലേയമഞ്ജിഷ്ഠാശാരിബാംബുജൈഃ॥
൱൮൯– കാരവീനളദാംഭോജിസ്ത്രിഫലാപൊരചന്ദനൈഃ।
എലാലവംഗപത്രൈശ്ച കല്ക്കിതൈസ്തെന്നാളികേരജഃ॥
൱൯൦– സ്നേഹസ്വിലാനാമഥവാ ദധിമസ്തുസമന്വിതഃ।
പക്വൊഹിതൊധഃകായസ്യ വാരിചാൎത്തിം ബലാൽ ഹൃതം॥

വെള്ളാടതൊലി കടമ്പിൻതൊലി എരിക്കിൻവെരുമ്മൽ തൊലി ഏകനായകത്തിൻവെരുമ്മൽതൊലി നാല്പാമരത്തിൻ തൊലി ഇവ കൊണ്ട കഷായം വച്ച കരിങ്ങാലിക്കാതൽ കന്മതം ചെഞ്ചട്ടിപ്പൊടി നന്നാറിക്കിഴങ്ങ മുത്തങ്ങക്കിഴങ്ങ കരിഞ്ചീരകം രാമച്ചം ഇരുവെലി ത്രിഫല കസ്തൂരിക്കഴങ്ങ ചന്ദനം ഏലത്തരി ഏലവങ്ഗത്തൊലി പച്ചില ഇവ അരച്ചു കലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത എണ്ണയൊട സമം തയിൎവെള്ളം കൂട്ടി കാച്ചിയരിച്ച കഴുത്തിന്ന കീഴ എല്ലാടവും തെപ്പിക്ക. തലെക്ക ഊരകത്തിൻവെരിട്ട വെള്ളം വെച്ച കുളിക്ക. എന്നാൽ വെണ്ണീക്കരപ്പൻ ശമിക്കും.

കരിങ്കരപ്പന്റെ ലക്ഷണം

൱൯൧– നീലശ്യാമൈസ്തഥാധൂമ്രൈഃ പിടകൈഃ കെശ്ചിതഃ
ബാഹ്യസ്രാവാംഗശോഫോദ്യാന്നീലൊനാമ കണ്ഡുകാചിതഃ॥

കറുത്തനിറത്തിൽ വളരെ ഉയൎച്ചയൊടുകൂടി നീരു കാണുകയും ഉടനെ അതിന്മേൽ കറുപ്പും ചുവപ്പും കൂടി കലൎന്ന നിറത്തിലുള്ള പുളകങ്ങൾ നിറകയും അവറ്റിന്റെ ഇടയിൽ മുള്ള പാവിയതുപോലെ കൂൎത്ത മുഖത്തൊടുകൂടി വെളുതായി ചില ഉണ്ണിലപൊറപ്പെടുകയും കണ്ണുനീര ഒലിക്കുകയും എല്ലുനുറുങ്ങി നൊകയും കണ്ടാൽ ആയത കരിങ്കരപ്പനെന്നറിക.

## കരിങ്കരപ്പന്റെ ചികിത്സാ

### (അരച്ചുതേപ്പാൻ)

൧൨൩– ദാർവ്വീകരഞ്ജയോശ്ചൂർണ്ണംയദ്വാശാളാരിമേദജം|
നാളികേരസ്യദുഗ്ദ്ധേനപിഷ്ട്വാലിംപേദ്വ്രണദ്വ്രണേ||

മരമഞ്ഞത്തൊലി ഉങ്ങിന്റെതൊലി ഇവ തേങ്ങാപ്പാലിലരച്ചു കുട്ടികളുടെ തേക്കുക– അല്ലായെങ്കിൽ കരുവേലപ്പട്ട തേങ്ങാപ്പാലിൽ അരച്ചുതേക്കുക– കരിങ്കരപ്പൻ ശമിക്കും.

൧൨൪– അഥവാമധുകാംഭോദദാരിദാഗജപാദികാഃ|
പിഷ്ടാസ്തൈനവലിംപേദ്വാ ത്രിഫലാംനീരദൈരപി||

ഏരട്ടിമധുരം മുത്തങ്ങ വരട്ടുമഞ്ഞൾ ആനടിയൻ ഇവയും തേങ്ങാപ്പാലിൽ അരച്ചുതേക്കാം– അല്ലായെങ്കിൽ ത്രിഫല മുത്തങ്ങ ഇവ തേങ്ങാപ്പാലിൽ അരച്ചുതേക്കുക– എന്നാൽ കരിങ്കരപ്പൻ ശമിക്കും.

### (നീലീമൂലാദികഷായം)

൧൨൫– നീലീമൂലാഭയാംഭോദമേഘനാദവരോത്ഭവം|
കഷായഃപായയേൽപ്രാതർമ്മാക്ഷികേണസമന്വിതം||

അമരിവേര ചന്ദനം മുത്തങ്ങക്കിഴങ്ങ ചെറുചീരവേര ത്രിഫല ഇവകൊണ്ടു കഷായംവെച്ചു തേൻ മേമ്പൊടിചേർത്തു രാവിലെ സേവിപ്പിക്ക– കരിങ്കരപ്പൻ ശമിക്കും–

### (കിരാതതിക്താദികഷായം)

൧൨൬– കിരാതതിക്താവാശാത്വക്കാരവിനിംബവല്കലൈഃ|
സിദ്ധഃകഷായോമധുനാഹ്യന്നീലസ്യശമനഃപരം||

പുത്തരിച്ചുണ്ടവേരുമ്മൽതൊലി ആടലൊടകത്തിന്റെവേര കിരിയാത്ത കരിഞ്ചീരകം വേപ്പിന്റെതൊലി ഇവ കഷായംവെച്ചു തേൻ മേമ്പൊടിചേർത്തു സേവിപ്പിക്ക– കരിങ്കരപ്പൻ ശമിക്കും.

൧൨൭– മൂർദ്ധതൈലാംഗതൈലേചപ്രാഗുക്തേവാത്രകല്പയേ
ൽ|അംഗേമൂർദ്ധാംഗയോശ്ചാപിതിലകൽക്കമഥാപിവാ||

തലെക്കും മേലെക്കും എണ്ണകളും വെള്ളവും വെണ്ണീർക്കരപ്പന്ന പറഞ്ഞതുതന്നെ മതി. തലെക്കും മേലെക്കും വെള്ളം വെള്ളാൻ എൾക്കരപ്പന്ന പറഞ്ഞതുമാം.

൧൨൮– ഇത്യത്രപവനാത്ഥാനാമേഷ്ടാനാംലക്ഷണാന്യപി|
സംക്ഷിപ്യോക്താചികിത്സേയംശാസ്ത്രേഷ്വന്യത്രവിസ്തരഃ||

ഇങ്ങിനെ ഇവിടെ വാതംകൊണ്ടുണ്ടാകുന്ന വിസൎപ്പങ്ങൾ എട്ടിന്നും ലക്ഷണങ്ങളും സംക്ഷെപിച്ച ചികിത്സയും പറയപ്പെട്ടു ഇതിൽ അന്തൎഭവിക്കാത്തത അന്യഗ്രന്ഥത്തിങ്കൽ നൊക്കി അറിഞ്ഞുകൊൾകയും വെണം.

ഇതി വാഗ്ദാസൊപനാമകരാമാനന്ദനാഥപ്രബന്ധിത പാരശവചന്ദ്രകൃതാവാരൊഗ്യകല്പദ്രുമെബാലചികിത്സായാം ദശമസ്തബകൊനാമദശമാദ്ധ്യായഃ

---

ആരൊഗ്യകല്പദ്രുമെ ബാലചികിത്സായാം

ഏകാദശാദ്ധ്യായപ്രാരംഭഃ

---

ഉഴന്നിൻമണിക്കരപ്പന്റെ ലക്ഷണം

൧– മൂൎദ്ധന്യാദൌ താമ്രപൊതാഭശ്ശ്വാതത്രതത്ര്യഹം തഥാ।
ജ്വൎത്തിത്വരാപൊനാത്യൎത്ഥദുസ്പൎശഃ പീതലൊഹിതഃ॥
൨– മാഷാപമൈശ്ചവിസ്ഫൊടൈരാചിതൊഥ ദ്വിധാംഗതാ।
വക്ത്രാഭൈൎദ്ദൊരുചിസ്ഫീൎവ്രാരുകൎണ്ണിൎമ്മുഖൈതാഭ്രമൈഃ॥
൩– തൃഷ്ണാമധ്യൂമകൊന്നെത്രദാഹമൊഹാബധിരതാചിവാ।
ദൃഷ്യന്തെ മാഷകാൎത്തസ്യ വികാരാസ്സമസാശിരൊഃ॥

മാഷകവിസൎപ്പം ഉണ്ടാകുന്നതിന്റെ ആദിയിൽ തലച്ചൂടും ശരീരത്തിൽ അവിടവിടെ ചുട്ടുനീറലും പനിയും മൂന്ന ദിവസം ഉണ്ടാകയും ചെയ്യും- പിന്നെ വളരെ കനമില്ലാത്തതായി വെദന ഹെതുവായിട്ട തൊടുവാൻ പ്രയാസമായി മഞ്ഞയും ചുവപ്പുംകൂടിയ നിറത്തൊടുകൂടിയതായ നീരകാണുകയും അവിടെ ഉഴന്നിൻമണിയുടെ ചുവപ്പത്തൊടും തൊണ്ടുകളഞ്ഞ നിറത്തൊടുംകൂടിയ പുളകങ്ങൾ നിറകയും അംഗങ്ങൾക്ക തളൎച്ചയും മലം ഇളകിപ്പൊകയും രുചിയില്ലായ്മയും കഠിനമായ വെദനയും വായ കൈച്ചിരിക്കയും തലതിരിച്ചലും തണ്ണീർദാഹവും പുകഞ്ഞെരിയുകയും കണ്ണിൽ പുകച്ചിലും ചെവി അടവും ഉണ്ടാകും ഇന്നിലക്ഷണം കാണ്കിൽ ഉഴന്നിൻമണിക്കരപ്പനെന്നറിക.

(ഉഴന്നിൻമണിക്കരപ്പന്റെ ചികിത്സാ

(അരച്ചുതെപ്പാൻ)

൪– പയസ്യാനാളികെരസ്യപാരന്തിമൂലവല്കലം।
പിഷ്ട്വാമാഷകമാലിംപെൽ പത്ര്യദാമശുകചവൎണ്ണനെഃ॥

തെങ്ങാപ്പാലിൽ തെച്ചിവെരിന്മേൽ തൊലിയൊ എരട്ടിമധുരം ചന്ദനം ഇവയൊ അരച്ചുതെക്ക- ഉഴന്നിൻമണിക്കരപ്പൻ ശമിക്കും.

൩- അഥവാമധുകൊശീരശാരിബാകന്ദജീരകൈഃ।
അക്ഷസ്യാസ്ഥീനിതൈൎന്നവ വൎണ്ണവത്യാസ്ഥചൊപിവാ ॥

എരട്ടിമധുരം രാമച്ചം നന്നാറിക്കിഴങ്ങ ജീരകം താന്നിക്കകുരു ഇവ തെങ്ങാപ്പാലിൽ അരച്ചുതെക്കുകയുമാം- വെണ്പാടതൊലിയും മെൽപ്രകാരം തെക്കാം.

(പാഠാദികഷായം)

൬- പാഠാപടൊലദാൎവ്വബ്ദപിചുമന്ദശൃതംജലം।
സമാക്ഷികംപിബെൽ പ്രാതസ്ത്വഗ്മ്യാകസ്യതചൊപിവാ॥

പാടക്കിഴങ്ങ പടൊലം മരമഞ്ഞതൊലി മുത്തെങ്ങക്കിഴങ്ങ വെപ്പിൻതൊലി ഇവകൊണ്ട കഷായംവച്ചു തെൻ മെമ്പൊടിചെൎത്ത രാവിലെ സെവിപ്പിക്ക- കൊന്നവെരുന്മേൽതൊലികൊണ്ട കഷായംവച്ചു തെൻ മെമ്പൊടിചെൎത്തിട്ടും സെവിപ്പിക്കാം.

(ത്രായന്ത്യാദികഷായം

൭- ത്രായന്തീകടുകൊശീരശാരിബാംബുദവത്സകൈഃ।
ഭൂനിംബനിംബപൎപ്പടവാശാഭിശ്ശൃതംജലം॥

ബ്രഹ്മി കടുകരൊഹിണി രാമച്ചം നന്നാറിക്കിഴങ്ങ മുത്തെങ്ങക്കിഴങ്ങ കടകപ്പാലയരി പുത്തരിച്ചുണ്ട വെരുന്മേൽതൊലി വെപ്പിൻതൊലി കൊടിത്തൂവവെര ആടലൊടകത്തിൻവെര ഇവകൊണ്ട കഷായംവച്ചു തെൻ മെമ്പൊടി ചെൎത്തിട്ടും സെവിപ്പിക്കാം ഉഴന്നിൻമണിക്കരപ്പൻ ശമിക്കും.

(തലയിൽ കുരുപ്പിന്ന അഞ്ജനാഷ്ടമചൂൎണ്ണം

൮- മഞ്ജിഷ്ഠാശാരിബാമുസ്താരാസ്നാമധുകചന്ദനൈഃ।
സൊശീരൈരഞ്ജനംതുല്യംചൂൎണ്ണയിത്വാപ്രലെപയെൽ॥

൯- സ്തന്യെനമൂൎദ്ധ്നിബാലസ്യശിരസസ്താപശാന്തയെ।
അഥവാനവനീതെനകിംശുകസ്വരസെനവാ॥

൧൦ അഞ്ജനാഷ്ടമചൂൎണ്ണൊയംമൂൎദ്ധ്നിബാലസ്യയൊജിതഃ।
അംഗദാഹംശിരൊദാഹംനെത്രദാഹഞ്ചനാശയെൽ॥

മഞ്ചട്ടിപ്പൊടി നന്നാറിക്കിഴങ്ങ മുത്തെങ്ങക്കിഴങ്ങ അരത്ത എരട്ടിമധുരം ചന്ദനം രാമച്ചം ഇവ സമം കണ്മഷിയെ

ത്തൊളം, അഞ്ജനക്കല്ല ഇങ്ങിനെ കൂട്ടിപ്പൊടിച്ച് മുലപ്പാലിലൊ വെണ്ണനെയ്യിലൊ കരുമുരുക്കിലനീരിലൊ ചെൎത്ത മൂൎദ്ധാവിൽ കുഴമ്പിടുക ശരീരത്തിൽ ചുട്ടുനീറുന്നതും തലചൂടും കൺപുകച്ചിലും ശമിക്കും അഞ്ജനാഷ്ടമംമെന്ന ഈ പൊടിക്ക പേരാകുന്നു.

(ഭൃംഗരാജാദി തൈലം)

൪൪– ഭൃംഗരാജാമൃതാദൂൎവ്വാപാരന്തീകുസുമൊത്ഭവൈഃ।
രസൈസമധുകകുഷ്ഠാബ്ദചന്ദനൊശീരവാരിഭിഃ॥
൪൫– കല്ക്കിതൈൎന്നാളികെരസ്യസ്നേഹസ്തിലജഏവവാ।
വിപക്വൊഭ്യഞ്ജനെമൂൎദ്ധ്നശ്ശസ്യതെത്രവിശെഷതഃ॥

കഞ്ഞുണ്ണി, ചിററമൃത, കറുക, തെച്ചിപ്പൂവ്വ, ഇവററിൻ നീരിൽ എരട്ടിമധുരം, കൊട്ടം, മുത്തങ്ങക്കിഴങ്ങ, ചന്ദനം, രാമച്ചം, ഇരുവെലി; ഇവ അരച്ച കലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിയരിച്ച തലയിൽതെപ്പിക്കുക. ഈ എണ്ണ ഉഴന്നിന്മണിക്കരപ്പന്ന ഏററവും ശമനമാകുന്നു.

(മുസ്താമൃതാദി തൈലം)

൪൬– മുസ്താമൃതാബലാധാത്രീ നിഷ്ക്വാഥസ്നേഹസമ്മിതം।
പാരന്തിപുഷ്പസംഭൃതംസംയൊജ്യസ്വരസംപുനഃ॥
൪൭–മഞ്ജിഷ്ഠാകുഷ്ഠയഷ്ട്യാഹ്വചന്ദനാദ്വയദാരുഭിഃ।
ശൈലെയസരളൊശീരനതപൊരകവാരിഭിഃ॥
൪൮– കല്ക്കിതൈൎന്നാളികെരസ്യസ്നേഹസ്തിലജഏവവാ। വി
പക്വൊഭ്യഞ്ജനാൽസദ്യൊമാഷകംവിനയച്ഛ്രുതി॥

മുത്തങ്ങക്കിഴങ്ങ, ചിററമൃത, കുറുന്തൊട്ടിവെര, നെല്ലിക്ക; ഇവ കഷായം വെച്ച അതിൽ എണ്ണയൊടു സമം തെച്ചിപ്പൂവ്വിന്റെ നീരുചെൎത്ത മഞ്ചട്ടിപ്പൊടി, കൊട്ടം, എരട്ടിമധുരം, ചന്ദനം, രക്തചന്ദനം, ദെവതാരം, കന്മതം, ചരളം, രാമച്ചം, തകരം, കച്ചൂരിക്കിഴങ്ങ, ഇരുവെലി, ഇവ അരച്ച കലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിയരിച്ച തെപ്പിക്കുക. ഉഴന്നിന്മണിക്കരപ്പൻ ശമിക്കും.

൪൯– പ്രാഗുക്തമഷ്ടവല്ക്കന്തധഃകായസ്യയൊജയെൽ।
പാരന്തീദലധാത്ര്യംഭശ്ശിരസൊംഗസ്യചെഷ്യതെ॥

മുൻപറഞ്ഞ അഷ്ടവല്ക്ക തൈലം കഴുത്തിന്നുകിഴ എല്ലാടവും തെപ്പിക്ക– തെച്ചിയിലയും നെല്ലിക്കയുമിട്ട വെള്ളംവെച്ച അതുകൊണ്ടു കുളിപ്പിക്കുക.

൧൭൩- ലെപാസ്സർവ്വത്രയൊജ്യാസ്സ്യുഃപ്രൊക്താജ്വരെതഥാപിലെ ।
തൈലഞ്ചാപ്യഷ്ടവല്ലാഖ്യംവിശെഷസ്തൂപദെക്ഷ്യതെ ॥

മുൻപറഞ്ഞ ലെപങ്ങളും തലയിൽതെക്കുവാൻ പറഞ്ഞ കുഴമ്പും അഷ്ടവല്ലതൈലവും പിത്തവിസർപ്പങ്ങൾക്ക എല്ലാററിന്നും പറയുന്നതാകുന്നു- വിശെഷിച്ച ചെയ്യെണ്ടത ഇനി അതാതിന്റെ ചികിത്സയിൽ പറകയും ചെയ്യും.

മുളകുമണിക്കരപ്പന്റെ ലക്ഷണം.

൧൭൪. ഏകാഹംജ്വരിതസ്യാംഗെശൊഫാന്നീലാരുണസ്സുവിഃ ।
സ്ഫൊടകൈർമ്മരിചാകാരൈസ്സഹാസെവാചിതൊയദി ॥
൧൭൫- ദൃശ്യന്തെസന്ധിഷ്വസഹ്യവെദനാഭ്യാംമരിചാഹ്വയം ।
വിസർപ്പമാഹുശ്ശൈശവസ്യചികിത്സാഥകഥ്യതെ ॥

ഒരുദിവസം പനിച്ചതിന്റെശെഷം കരുത്ത ചൊപ്പൊട്ടുകൂടിയ നീരിന്മെൽ മുളകുമണിപൊലെയുള്ള പുളുകങ്ങൾ പൊട്ടുന്നവെ നിറഞ്ഞ സന്ധികളിൽ വിയപ്പ വെദന ഇവയൊടുംകൂടെ കണ്ടാൽ അത മുളകുമണിക്കരപ്പനെന്ന വൈദ്യൻ അറികയും വെണം- അതിന്റെ ചികിത്സയെ പറയുന്നു.

മുളകുമണിക്കരപ്പന്റെ ചികിത്സാ.

(പിചുമന്ദാദി കഷായം)

൧൭൬- പിചുമന്ദാമൃതാവിശ്വാവാശാരജനിതൊയദൈഃ ।
സിദ്ധഃകഷായൊമധ്വാഢ്യാമരിചംവിനിയച്ഛതി ॥

വെപ്പിൻതൊലി ചിററമൃത ചുക്ക ആടലൊടകത്തിൻവെര വരട്ടുമഞ്ഞൾ മുത്തങ്ങക്കിഴങ്ങ ഇവകൊണ്ട കഷായംവെച്ച തെൻ മെമ്പൊടിചെർത്ത സെവിപ്പിക്ക- മുളകുമണിക്കരപ്പൻ ശമിക്കും.

(ശ്യൊനാകവൽക്കാദി കഷായം)

൧൭൭- ശ്യൊനാകവല്കവൈകങ്കതവില്വംശരജനീവൃഷൈഃ ।
കൈശികീമധുകാംഭൊദശാരിബാചൊരചന്ദനൈഃ ॥
൧൭൮- കാരവീകുഫളീപുഷ്പഖദിരൊശീരവാരിഭിഃ ।
പാഠാകമലകിഞ്ജല്കചന്ദ്രരെഖാജമൊജകൈഃ ॥
൧൭൯- കടുകാപപ്പടൊശ്രാഭിസ്ത്രായന്ത്യാചപ്രസാധിതഃ ।
കഷായൊമാക്ഷികസംയുക്തൊമരിചസ്യനിസൂദനഃ ॥

കൊന്നവേരുമ്മൽതൊലി തുമ്പപ്പൂവ് വിഴാലരി വരട്ടുമഞ്ഞൾ ആടലോടകത്തിൻവേര രാശിക്ക ഇരട്ടിമധുരം മുത്തങ്ങക്കിഴങ്ങ നന്നാറിക്കിഴങ്ങ കച്ചൂരിക്കിഴങ്ങ ചന്ദനം കരിഞ്ചീരകം തെങ്ങിൻപൂക്കിലയരി കരിങ്ങാലിക്കാതല രാമച്ചം ഇരുവേലി പാടക്കിഴങ്ങ താമരവള്ളി കാർകൊകിലരി അയമോദകം കടുകരോഹിണി പർപ്പടകം വയമ്പ ബ്രഹ്മി ഇവകൊണ്ടു കഷായംവെച്ചു തേൻ മേമ്പൊടിചേർത്തു സേവിപ്പിക്ക മുലകുമണിക്കരപ്പൻ ശമിക്കും.

(കേതകീപല്ലവാദി തൈലം)

൨൪- കേതകീപല്ലവാനന്താഗുളൂചീകംഫല്ലീരസൈഃ।
വെല്ലലാധാന്യകാംഭോദകലിംഗനതചോരകൈഃ॥
൨൫- തേജോവതീവരായഷ്ടിചന്ദ്രരേഖാതുരുഷ്കകൈഃ।
കല്ക്കൈസ്തൈന്നാളികേരസ്യസ്നേഹസ്ഥാലജപ്യവാ॥
൨൬- സിദ്ധോഭ്യംഗേഹിതസ്തത്രശിരസസ്സ്നാനേശ്രുതം।
ധാത്രീകിംശുകവല്ക്കാഭ്യാമംഭശ്ചാസ്യപ്രയോജയേൽ॥

കൈതക്കുമ്പ കറുക ചിററമൃത തെങ്ങിൻപൂക്കുല ഇവററിൻനീരിൽ വിഴാലരി ഏലത്തരി കൊത്തമ്പാലയരി മുത്തങ്ങക്കിഴങ്ങ കുടകപ്പാലയരി തകരം കച്ചൂരിക്കിഴങ്ങ ചെറുപ്പുന്നയരി ത്രിഫല ഇരട്ടിമധുരം കാർകൊകിലരി കുന്തുരുക്കം ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചേർത്തു കാച്ചിയരിച്ചു തലയിൽ തേപ്പിക്ക- നെല്ലിക്കയും കരുമുരുക്കിൻതൊലിയുമിട്ടു വെള്ളംവെച്ചു അതുകൊണ്ടു കുളിപ്പിക്ക- ചെലക്കു അഷ്ടവല്ക്കത്തൈലം തന്നെ മതി.

൨൭- അധഃകായസ്യവിരളാപല്ലവൈഃക്വഥിതംജലം।
സക്ഷീരിവല്ക്കൈശ്ചദാമധൂകധനികാശ്രുതം॥

കഴഞ്ചിൻകീഴ കഞ്ഞിക്കൊട്ടകത്തിലയും നാല്പാമരത്തിൻതൊലിയുമിട്ടു വെച്ചവെള്ളം പകരുക- അല്ലായെങ്കിൽ ഇരിപ്പക്കാതലും കൊത്തമ്പാലയരിയും ഇട്ടു വെള്ളം വെച്ചു പകരുക എന്നാൽ മുലകുമണിക്കരപ്പൻ ശമിക്കും.

ലന്തക്കുരുക്കരപ്പന്റെ ലക്ഷണം.

൨൮ ശിരോഭ്രമവമിശ്വാസദാഹാരോചകധൂമകൈഃ । ജ്വാ
രിതസ്യത്ര്യഹംശോഫഃകാലാഭൈസ്സ്ഫോടകൈശ്ചിതഃ ॥
൨൯- മൂർദ്ധാവന്തതിദൃഗ്ഗാഗവച്ഛോഭേസമന്വിതഃ।

യോജായതെസകോലാഖ്യഃകഠിനഃപീതലൊഹിതഃ ॥

തലതിരിച്ചൽ ഛർദ്ദി ഏക്കം ചുട്ടുനീറൽ അരുചി പുകഞ്ഞ തെട്ടൽ ഇവയൊടുകൂടി മഞ്ഞനിറത്തൊടുംചെന്ന ചുവപ്പുനിറത്തൊടുകൂടിയതായിരിക്കുന്ന നീര മൂന്നു ദിവസത്തെ പനി കഴിഞ്ഞതിന്റെശെഷം കാണുകയും ആ നീരുള്ളെടത്ത ലന്തക്കുരുപ്രമാണങ്ങളായ പുളകങ്ങൾ നിറകയും മൂൎദ്ധാവ കുഴികയും കണ്ണിന്ന ചുവപ്പ വയറിളക്കം ഇവയൊടുകൂടി കഠിനമായിരിക്കയും ചെയ്താൽ ആ വ്യാധി ലന്തക്കുരുക്കരപ്പനെന്നറിക.

ലന്തക്കുരുക്കരപ്പന്റെ ചികിത്സാ.

(അരച്ചു തെപ്പാൻ)

൩൦- നാളികെരസ്യ ഭദ്ധോനപിഷ്ട്വാ ബാദരവല്ക്കലം।
കൊലംവിലിംപെത്തെനൈവ പുഷ്പംവാ കരവീരജം॥

ലന്തത്തൊലി തെങ്ങാപ്പാലിൽ അരച്ചുതെക്കുക. ലന്തക്കുരുക്കരപ്പൻ ശമിക്കും- അല്ലായെങ്കിൽ അലരിപ്പൂവ്വ തെങ്ങാപ്പാലിൽ അരച്ചുതെക്കുക- എന്നാലും ശമിക്കും.

(പടൊലാദി കഷായം)

൩൧- പടൊലത്രിഫലാരിഷ്ടപയസാതരുവല്കലൈഃ।
സകാരവീകൈസ്സംസിദ്ധഃക്വാഥശ്ചമധുമാൻഹിതഃ॥

പടൊലം ത്രിഫല വെപ്പിൻതൊലി നാല്പാമരത്തിൻ തൊലി കരിഞ്ചീരകം ഇവകൊണ്ടു കഷായം വച്ചു തെൻ മെമ്പൊടിചെൎത്ത സെവിപ്പിക്ക— ലന്തക്കുരുക്കരപ്പൻ ശമിക്കും.

(സപ്തച്ഛദാദി കഷായം)

൩൨- സപ്തച്ഛദനിശായഷ്ടിസുഷവീപല്ലവൈഃകൃതഃ।
ക്വാഥശ്ചമധുസംയുക്തഃകൊലകസ്യഹിതഃപരം॥

ഏഴിലാമ്പാലത്തൊലി വരട്ടുമഞ്ഞൾ എരട്ടിമധുരം പുല്ലാനിത്തളിര ഇവകൊണ്ടുകഷായംവച്ചു തെൻ മെമ്പൊടിചെൎത്ത സെവിപ്പിക്ക- ലന്തക്കുരുക്കരപ്പൻ ശമിക്കും.

(കരീരാദി തൈലം)

൩൩- കരീരകരവീരാമ്രപല്ലവാഹിലതാരസൈഃ
ത്രിഫലാകാരവീകല്കസിദ്ധംതൈലംചശസ്യതെ॥

മുള്ളുയാണ്ടല അലരിത്തളിര തെന്മാവിൻതളിര കൊടിഞ്ഞാലി ഇവററിൻ നീരിൽ ത്രിഫല കരിഞ്ചീരകം

ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിയരിച്ചു തേപ്പിക്ക- ലന്തക്കുരുക്കരപ്പൻ ശമിക്കും.

൩൫- അഷ്ടവല്ക്കമധഃകായെ മരിചാംഭശ്ച സേവനെ।
അന്യൽപിത്തവിസൎപ്പസ്യ യദുക്തം തച്ച വക്ഷ്യതെ॥

കഴുത്തിന്നുകീഴ എല്ലാടവും അഷ്ടവല്ക്കത്തൈലം തേപ്പിക്ക- മുളകുകണ്ണിക്കരപ്പന്ന പറഞ്ഞ വെള്ളംകൊണ്ട കുളിപ്പിക്ക- ശേഷമൊക്കയും പിത്തവിസൎപ്പങ്ങൾക്ക മുൻപറകപ്പെട്ടവയും താഴെ പറകപ്പെടുന്നവയും പറയുന്നതാകുന്നു.

## വിഴാലരിക്കരപ്പന്റെ ലക്ഷണം.

൩൬- ക്രിമിവല്ലമാത്രൈശ്ച വിസ്ഫോടൈസ്താമ്രൈരുഗ്രൈരുപചിതഃ । ശോഫഃ ക്രിമിവല്ലകൊനാമ മാംസളസ്ഥലസംഭവഃ॥

വിഴാലരിയോളം വലിപ്പവും മുഖത്തിന്ന വെളുപ്പുംമറവുമുള്ള ടത്ത ചുവപ്പും നിറമായ പുളകങ്ങളോടുകൂടിയ നീര വിഴാലരിക്കരപ്പെന്നറിക- ആയത പ്രായെണ മാംസമുള്ള പ്രദെശത്ത ഉണ്ടാകുന്നതുമാകുന്നു.

## വിഴാലരിക്കരപ്പന്റെ ചികിത്സാ.

(അരച്ചു തേപ്പാൻ)

൩൭- നാളികെരസ്യ മൂലെന പിഷ്ടാദ്ധാത്രീരജസ്സമം।
സാരംഖാദിരമാലിംപെൽകൃമിവല്ലകമൎഹന്നിശം॥

കരുകയുടെ ഉറല കരിങ്ങാലിക്കാതല ഇവ സമം തേങ്ങാപ്പാലിലരച്ചു തേക്കുക- വിഴാലരിക്കരപ്പൻ ശമിക്കും.

(മുസ്താഖദിരാദി കഷായം)

൩൮- മുസ്താഖദിരയഷ്ട്യാഹ്വപടോൽദാൎവ്വീധാന്യകചന്ദനൈഃ।
സിദ്ധഃ കഷായൊ മധ്വാഢ്യഃ കൃമിവല്ലകവിനാശനഃ॥

മുത്തങ്ങക്കിഴങ്ങ കരിങ്ങാലിക്കാതല എരട്ടിമധുരം മരമഞ്ഞൾത്തൊലി കൊത്തമ്പാലയരി രക്തചന്ദനം ഇവകൊണ്ട കഷായംവച്ചു തേൻ മെമ്പൊടി ചേൎത്ത സേവിപ്പിക്ക- വിഴാലരിക്കരപ്പൻ ശമിക്കും.

(ഖദിരെന്ദ്രയവാദി കഷായം)

൩൯- ഖദിരെന്ദ്രയവാഭീരുപടോലമ്പുശീദളൈഃ।
ഭൂനിംബനിംബവാശാബ്ദവിശാലാരജനീദ്വയൈഃ।

൫൯- പാഠാകരഞ്ജവല്ലൈലാകാരവീകുഷ്ഠയഷ്ടിഭിഃ।
നീലീവസുകവെല്ലൈശ്ച കഷായൊഽസ്യ ശമനഃ പരം॥

കരിഞ്ഞാലിക്കാതല കടകപ്പാലയരി ശതാവരിക്കിഴങ്ങ പടോലം ലന്തയില പുത്തരിച്ചുണ്ടവെര തമ്മൽതൊലി വെപ്പിൻതൊലി ആടലൊടകത്തിൻവെര മുത്തങ്ങക്കിഴങ്ങ കാട്ടുവെള്ളരിവെര വരട്ടുമഞ്ഞൾ മരമഞ്ഞൾതൊലി പാടക്കിഴങ്ങ ഉങ്ങിൻതൊലി ഏലത്തരി കരിഞ്ചീരകം കൊട്ടം ഇരട്ടിമധുരം അമരിവെര താർതാവൽവെര വിഴാലരി ഇവകൊണ്ടു കഷായംവെച്ചതെൻ മെമ്പൊടിചെർത്ത സെവിപ്പിക്ക- വിഴാലരിക്കരപ്പൻ ശമിക്കും.

(സപ്തസാര തൈലം)

൬൦- ധാത്രീമൂൎവ്വാമൃതാട്രംശജാത്യംബുശതപൎവ്വണാം।
സാരവസകുഷ്ഠയഷ്ട്യാഹ്വമൂൎവ്വാചൊരകചന്ദനൈഃ॥
൬൧- കാരവീസൂക്ഷ്മവീവല്ലൂവാജിഗന്ധാഫലത്രയൈഃ।
കല്കിതൈൎന്നാളികെരസ്യ സ്നെഹസ്തിലജഏവവാ॥
൬൨- പാനെഭ്യംഗെമശസ്തൊസ്യമൂൎദ്ധ്നി ധാത്ര്യംബുശസ്യതെ।
പ്രാഗവമന്യൽപ്രയൊക്തവ്യംസൎവ്വമാത്രാപിലഷ്യതെ॥

നെല്ലിക്ക കരക ചിററമൃത കഞ്ഞുണ്ണി പിച്ചകത്തല ഇരുവെലി മുലയാണ്ടല ഇവററിൻനീരൽ കൊട്ടം ഇരട്ടിമധുരം പെരുംകുരുമ്പവെര കച്ചൂരിക്കിഴങ്ങ ചന്ദനം കരിഞ്ചീരകം പുല്ലാനിതൊലി അമുക്കുരം ത്രിഫല ഇവ അരച്ചുകലക്കിവെളിച്ചെണ്ണയൊ എണ്ണയൊകാച്ചി തെപ്പിക്ക- മെൽപ്രകാരം വെളിച്ചെണ്ണകാച്ചി സെവിപ്പിക്കയുമാം- തലക്കു നെല്ലിക്കവെള്ളം പകരുക- ഇനിവെണ്ടതൊക്കയും ലന്തക്കുരുക്കരപ്പന്നു പറഞ്ഞ പ്രകാരം ചെയ്തുകൊൾക- വിഴാലരിക്കരപ്പൻ ശമിക്കും.

അത്തിക്കാക്കരപ്പന്റെ ലക്ഷണം.

൬൩- അംഗെസാദശിരശ്ശൂലഭ്രമതൃഷ്ണാജ്വരാതുരഃ।
ശൊഷസ്ത്വാസ്രാവിതസ്താമ്രതുണ്ഡംബരഫലൊപമൈഃ॥
൬൪- സ്ഫൊടൈരുഗ്രൊൽമുഖൈഃപ്രാപ്തസ്തീവ്രദാഹസംയുതഃ।
സസ്തംഭവെപഥുൎപിച്ഛാംതീയാദൌദുംബരവിസൎപ്പകഃ॥

ശരീരത്തിന്ന തളൎച്ച തലവെദന തലതിരിച്ചല്ല തണ്ണീർദാഹം പനി ഇവകൾ ഉണ്ടായതിന്റെശെഷം പഴുപ്പും ചുവപ്പും കൂടിയ നിറമായി നീര കാണുകയും അതിന്മെൽ അത്തിക്കായ

യൊളം വഷിപ്പത്തൊടും ചുവന്ന നിറത്തൊടും മുഖത്തിന്ന വെ ളുപ്പൊടും കഠിനമായ വെദന ചുട്ടുനീറലഇവയൊടുംകൂടിയവ്വ ളുകങ്ങൾ നിറഞ്ഞു കാണാം— അത അത്തിക്കാക്കരപ്പനെന്ന അറിക.

അത്തിക്കാക്കരപ്പന്റെ ചികിത്സാ.

(അരച്ചുതെപ്പാൻ)

൬൭— അക്ഷാസ്ഥീനിസമഞ്ജിഷ്ഠാമധുകാനിതണ്ഡുലാഃ।
നാളികെരസ്യദുഗ്ദ്ധെനപിഷ്ട്വാലിംപെന്മുഹുർമ്മുഹുഃ॥
താന്നിക്കക്കുരു മഞ്ചെട്ടിപ്പൊടി എരട്ടിമധുരം ഇവ തെങ്ങാ പ്പാലിലരച്ച കൂടക്കൂടെ തെക്കുക— അത്തിക്കാക്കരപ്പൻ ശമിക്കും—

(പത്മകാദികഷായം)

൬൮— പത്മകാംബുദയഷ്ട്യാഹ്വശാരിബാഭിഃ ശൃതംജലം।
പായയെന്മധുസംയുക്തംപ്രാതസ്സസ്യപശാന്തയെ॥
പതിമുകം മുത്തെങ്ങക്കിഴങ്ങ എരട്ടിമധുരം നന്നാറിക്കി ഴങ്ങ ഇവകൊണ്ടു കഷായം വച്ച തെൻ മെമ്പൊടി ചെൎത്ത സെവിപ്പിക്ക— അത്തിക്കാക്കരപ്പൻ ശമിക്കും.

(ത്രായമാണാദി കഷായം)

൬൯— ത്രായമാണാമൃതാമൂൎവ്വാവിഡംഗകടുകാഘനൈഃ।
ഭൂനിംബധാന്യദൎഭശ്ച കലശീഭിശ്ചസാധിതം॥
൭൰— കാരവിചൂൎണ്ണസംയുക്തമഥവാമാക്ഷികാന്വിതം।
കഷായംവാപായയെദ്ദ്വീപിഖടിരെന്ദ്രയവൈൎവ്വാ॥
ബ്രഹ്മി ചിറ്റമൃത പെരുംകുരുമ്പവെര വിഴാലരി കടുക രൊഹിണി മുത്തങ്ങക്കിഴങ്ങ പുത്തരിച്ചുണ്ടവെരുമ്മൽതൊലി കൊത്തമ്പാലയരി കൊടിത്തൂവവെര മൂവ്വിലവെര ഇവകൊ ണ്ടു കഷായംവെച്ച കരിഞ്ചീരകമൊ തെനൊ മെമ്പൊടിചെൎത്ത സെവിപ്പിക്ക മെൽപ്രകാരം മരമഞ്ഞത്തൊലി കരിങ്ങാലിക്കാ തല കടുകപ്പാലയരി ഇവകൊണ്ടും കഷായംവച്ച സെവിപ്പി ക്കാം— എന്നാൽ അത്തിക്കാക്കരപ്പൻ ശമിക്കും.

(വരീകന്ദാദി തൈലം)

൭൧— വരീകന്ദബലാകാശ്മൎയ്യശാരിബാകുഷ്ഠചന്ദനൈഃ।
സരളാമരദാൎവ്വെലാമധൂകമധുകാന്വിതൈഃ॥
൭൨— കല്ക്കിതൈൎന്നാളികെരസ്യസ്നെഹസ്ഥിലജംസ്തഥാവാ।
സമ്യക്സിദ്ധൊഹിതൊല്പാംഗെത്രിഫലാസിദ്ധംഎവവാ॥

ശതാവരിക്കിഴങ്ങ കുറുന്തോട്ടിവെര ഇവകൊണ്ടു കഷായം വെച്ച നന്നാറിക്കിഴങ്ങ കൊട്ടം ചന്ദനം ചരളം ദെവതാരം ഏലത്തരി ഇരിപ്പക്കാതൽ ഏരട്ടിമധുരം ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ കാച്ചിതെപ്പിക്ക- അല്ലായെങ്കിൽ ത്രിഫല കഷായംവെച്ച അതുതന്നെ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിയരിച്ച തെപ്പിക്കം

(നിശാപൎപ്പടകാദി തൈലം)

൬൭- നിശാപൎപ്പടകോശീരഫണിവല്ല്യമൃതാരസൈ।
ക്ഷീരിവല്ക്കവരാശീതദാരുചോരതയഷ്ടിഭിഃ॥

൬൮ - ലാക്ഷാവൎണ്ണവതീചന്ദ്രമഞ്ജിഷ്ഠാനതജൊംഗകൈഃ॥
സംസിദ്ധൊനാളികെരസ്യസ്നേഹശ്ചാംഗായശസ്യതെ ॥

പച്ചമഞ്ഞൾ പൎപ്പടകം ശതാവരിക്കിഴങ്ങ കൊടിഞാലി ചിററമൃത ഇവററിൻനീരിൽ നാല്പാമരത്തിൻതൊലി ത്രിഫല ചന്ദനം ദെവതാരം കച്ചൂരിക്കിഴങ്ങ എരട്ടിമധുരം കൊലരക്ക വെണ്പാടത്തൊലി നന്നാറിക്കിഴങ്ങ മഞ്ചെട്ടിപ്പൊടി തകരം അതിൽഇവഅരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചി കഴുത്തിന്നുകീഴ എല്ലാടവും തെപ്പിക്ക- അത്തിക്കാക്കരപ്പൻ ശമിക്കം.

(തലയ്ക്കു വെള്ളം വെപ്പാൻ)

൬൯- കല്പയെദാരിസെകാൎത്ഥംമൂൎദ്ധ്നഃപിപ്പലപല്ലവൈഃ।
കതകൈകസമൈഃക്ഷീരിവല്കൈരംഗസ്യചാത്രതു॥

അരയാലിൻതളിരും തെററാമ്പരലുമിട്ട തലയ്ക്കു വെള്ളം വെയ്ക്കുക- മെലയ്ക്കു നാല്പാമരത്തിൻതൊലിയിട്ട വെള്ളം വെയ്ക്കുക- മെൽപറഞ്ഞ വെള്ളംകൊണ്ടല്ലാതെ കുളിപ്പിക്കരുതു.

പുളിങ്കുരുക്കരപ്പൻെറ ലക്ഷണം.

൭൦- ചിഞ്ചാപാകസമൊമൂൎദ്ധ്നിസ്സ്ഫോടശ്ശോഫസമന്വിതഃ।
ചിഞ്ചാപാകഇതിപ്രൊക്തശ്ശിരൊരുഗ്ദാഹശൂലകൃൽ॥

൭൧- തത്രാദൃഷ്ടസ്തുകെശാഞ്ചിദ്ഗ്ജായതെമന്ദ്രയൊൎദ്വയൊഃ।
അഥവാപക്ഷയൊരെഷവൃഷ്ണയൊവാവംക്ഷണെപിവാ॥

൭൨- തത്രാവ്യക്തൊഷ്ഠാജംഘായാഃപൃഷ്ഠഭാഗെസജായതെ।
പാൎഷ്ണ്യൊൎവ്വാപ്യശീഘ്രപാകശ്ചചൎമ്മാവദരണാന്വിതഃ॥

പുളിങ്കുരുവിൻെറവലിപ്പത്തൊടുംനിറത്തൊടുംകൂടിയ പുളക

ങ്ങളും അതിനച്ചുറവും നീരും തലക്കും കണ്ണിന്നും പുകച്ചിലും വേദനയും കണ്ടാൽ പുളിങ്കുരുക്കരപ്പനെന്നറിക. ചിലക്ക ഈ വ്യാധി ആദിയിൽ മൂദ്ധാവിങ്കലൊ പിൻകഴുത്തിൽ ഞരമ്പുകളിന്മേലൊ കക്ഷങ്ങളിലോ പുറത്തൊ ഒടിയിലൊ കാലിന്റെ മുട്ടുകൾക്കുതാഴെ പൃഷ്ഠഭാഗങ്ങളിലോകാലിന്റെമടമ്പുകളിന്മേലൊകാണാം ഉടനെ പഴുക്കുകയും തൊലി വിള്ളുകയും ചെയ്യും.

## പുളിങ്കുരുക്കരപ്പന്റെ ചികിത്സാ

### (അരച്ചുതേപ്പാൻ)

൫൦. മഞ്ജിഷ്ഠാവിരളാമൂലപാന്തീമൂലവല്കലൈഃ।
നാളികേരസ്യദുഗ്ദ്ധേനപിഷ്ടൈല്ലേപൊത്രശസ്യതെ॥

മഞ്ചട്ടിപ്പൊടി, കഞ്ഞികൊട്ടകത്തിൻവേര, തെച്ചിവേരിന്മേൽതൊലി, ഇവ തേങ്ങാപ്പാലിൽഅരച്ചുതേക്കുക. പുളിങ്കുരുക്കരപ്പൻ ശമിക്കും.

### (ത്രിഫലാപിചുമന്ദാദി കഷായം)

൫൧. ത്രിഫലാപിചുമന്ദത്വഗ്യഷ്ടിക്ഷീരിദ്രുവല്കലൈഃ॥
സിദ്ധഃകഷായൊമധ്വാഢ്യശ്ചിഞ്ചാപാകവിനാശനഃ।

ത്രിഫല, വേപ്പിൻതൊലി, എരട്ടിമധുരം, നാല്പാമരത്തിൻതൊലി, ഇവകൊണ്ടു കഷായം വെച്ചു തേൻ മേപ്പൊടി ചേത്തു സേവിപ്പിക്ക. പുളിങ്കുരുക്കരപ്പൻ ശമിക്കും.

### (ശാരിബാഖദിരാദി കഷായം)

൫൨. ശാരിബാഖദിരൊശീരമധുകാംഭോദചന്ദനൈഃ। വാശാപടൊലസംയുക്തൈഃകഫാഥശ്ചമധുമാൻഹിതഃ॥

നന്നാറിക്കിഴങ്ങു, കരിങ്ങാലിക്കാതല, രാമച്ചം, എരട്ടിമധുരം, മുത്തങ്ങക്കിഴങ്ങു, ചന്ദനം, ആടലോടകത്തിൻവേര, പടോലം, ഇവകൊണ്ടു കഷായംവെച്ചു തെൻ മേപ്പൊടി ചേത്തു സേവിപ്പിക്ക. പുളിംകുരുക്കരപ്പൻ ശമിക്കും.

### (അസനാദി തൈലം)

൬൦. അസനാഭീരുയഷ്ട്യാഹ്വഗ്ളൂചീവില്വസാധിതെ।
ക്വാഥെബലാദ്വയാംഭോദരാസ്നാസരളചന്ദനൈഃ॥
൬൧. കടുകാദാരുമഞ്ജിഷ്ഠാതക്കൊലമൃഗനാഭിഭിഃ।
ത്വക്കുന്ദുരുഷ്കസ്പൃക്കൈലാകാരവീപത്രചൊരകൈഃ॥
൬൨. കല്കിതൈന്നാളികേരസ്യസ്നേഹസ്തിലജഏവവാ।
സിദ്ധൊഭ്യംഗെഹിതശ്ചാത്രത്രിഫലാമധുകൈശ്ചവാ।

വേങ്ങക്കാതല, ശതാവരിക്കിഴങ്ങ, എരട്ടിമധുരം, ചിററമൃത കൂവളത്തിൻവേര, ഇവ കഷായംവെച്ച കുറുന്തോട്ടിവേര, ഊര കത്തിൻവേര, മുത്തങ്ങക്കിഴങ്ങ, അരത്ത, ചരളം, ചന്ദനം, കടുകരോഹിണി, ദേവതാരം, മഞ്ചട്ടിപ്പൊടി, തക്കോലപ്പൊട്ടിൽ, മെരുകിൻചട്ട, എലവംഗത്തൊലി, കുന്തുരുക്കം, നാന്മുകപ്പുല്ല, എലത്തരി, കരിഞ്ചീരകം, പച്ചില, കച്ചൂരിക്കിഴങ്ങ ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെത്ത കാച്ചിയരിച്ച തേപ്പിക്ക. പുളിംകുരുക്കരപ്പൻ ശമിക്കും.

(ശാരിബാദി തൈലം)

൱൫. ശാരിബാമധുകാംഭോദബലാദെവദ്രുസാധിതെ।
കഷായെകിംശുകാനന്താഹരിപുച്ഛീരസാന്വിതെ
൱൬. കല്കൈസ്ത്രിജാതകോശിരകുഷ്ഠയഷ്ട്യാഹ്വചന്ദനൈഃ॥
കുചന്ദനനതസ്പൃക്കാരാസ്നാശൈലെയവാരിഭിഃ॥
൱൭. സംസിദ്ധൊനാളികേരസ്യസ്നേഹസ്തിലജഎവവാ।
പാനെഭ്യംഗെചശസ്തോസ്യസുതരാമന്ത്യദുഷ്കതവൽ॥

നന്നാറിക്കിഴങ്ങ, എരട്ടിമധുരം, മുത്തങ്ങക്കിഴങ്ങ, കുറുന്തോട്ടിവേര, ദേവതാരം, ഇവ കഷായംവെച്ച അതിൽ കരുമുരുക്കില, കറുക, പുവ്വരശിൻതളിര ഇവററിൻനീർ ചേത്ത എലത്തരി, എലവംഗത്തൊലി, പച്ചില, രാമച്ചം, കൊട്ടം, എരട്ടിമധുരം, ചന്ദനം, രക്തചന്ദനം, തകരം, നാന്മുകപ്പുല്ല, അരത്ത,കന്മതം,ഇരുവേലി ഇവ അരച്ചുകലക്കി വെളിച്ചെണ്ണയോഎണ്ണയോചേത്ത കാച്ചിയരിച്ചതേപ്പിക്കയും സേവിപ്പിക്കയും ചെയ്ക. എന്നാൽ പുളിംകുരുക്കരപ്പൻ ശമിക്കും. ഇനി വേണ്ടുന്നതൊക്കയും അത്തിക്കാക്കരപ്പന്ന പറഞ്ഞതുപോലെ ചെയ്ക.

൱൮. വ്രണവൽപാകബാഹുല്യെസർവ്വംതസ്യചികിത്സിതം।
പ്രയുഞ്ജ്യാൽസർവ്വദാപാകാദ്രക്ഷെത്തദുചിതൌഷധൈഃ।

അധികമായി പഴുപ്പുണ്ടായാൽ വ്രണചികിത്സയിൽ പറകപ്പെടുന്നതൊക്കയും ചെയ്ക. അതാത ഔഷധങ്ങളെക്കൊണ്ട പഴുപ്പ അധികമാകാതെ നിർവ്വഹിക്കുന്നത നല്ലതാകുന്നു.

വള്ളിക്കരപ്പന്റെ ലക്ഷണം

൱൯. ശാലിതണ്ഡുലസംസ്ഥാനൈർവ്വിസ്ഫോടൈരാചിതസ്തനുഃ
ദ്രാഘിഷ്ഠഃകുടിലൊവല്ലിവിസർപ്പൊവല്ലിവത്സ്മൃത।

അരിപ്രമാണത്തിലുള്ള പുളകങ്ങളോടുകൂടി കനംകുറഞ്ഞ നീ

ണ്ട ചിലവളുവോടുകൂടി കാണപ്പെടുന്ന നീര വള്ളിക്കരപ്പനെന്നറിക.

വള്ളിക്കരപ്പന്റെ ചികിത്സാ

(അരച്ചുതേപ്പാൻ)

൯൭. നാളികേരസ്യദുഗ്ദ്ധേനപിഷ്ടാബ്ദകുളവല്കലം।
യദ്വാവർണ്ണവതീദന്ദാംലിംപെദത്രമുഹുർമ്മുഹുഃ॥

തേങ്ങാപ്പാലിൽ എരിഞ്ഞിരെത്തൊലിയോ വെണ്ണാടത്തൊലി നന്നാറിക്കിഴങ്ങ ഇവയൊ അരച്ചുതേക്കുക. വള്ളിക്കരപ്പൻശമിക്കും.

൯൮. അഥവാവിരളാമൂലമധുകാക്ഷാസ്ഥിശാരിബാഃ। നാളികേരസ്യദുഗ്ദ്ധേനപിഷ്ടാലിംപെത്സതോയദാഃ॥

അല്ലായെങ്കിൽ കഞ്ഞിക്കൊട്ടകത്തിൻവേര, എരട്ടിമധുരം, താന്നിക്കക്കുരു, നന്നാറിക്കിഴങ്ങ, മുത്തെങ്ങക്കിഴങ്ങ, ഇവ തെങ്ങാപ്പാലിൽ അരച്ചുതെക്കുക.

(യഷ്ട്യാഹ്വാദികഷായം)

൯൯. യഷ്ട്യാഹ്വാപൂലീശമ്യാകഭ്രനിംബവൃഷപത്മകൈഃ।
കൈശികീകുഫളീപുഷ്പവിരളാമൂലവല്കലൈഃ॥

൧൦൦. നിംബചന്ദനമൂർവ്വാബ്ദവൈരിമൂലൈശ്ചസാധിതഃ।
കഷായൊമാക്ഷികൊപെതഃപെയസ്തസ്യാശുശാന്തയെ॥

എരട്ടിമധുരം, നീത്തുരിവേര, കൊന്നവേരിമ്മേൽതൊലി, പുത്തരിച്ചുണ്ടവേരുമ്മൽതൊലി, ആടലോടത്തിൻവേര, പതിമുകം, മാശിക്ക തെങ്ങിൻപൂക്കുലയരി, കഞ്ഞിക്കൊട്ടകത്തിൻ വേരുമ്മൽതൊലി വേപ്പിൻതൊലി, ചന്ദനം പെരുംകുരുമ്പവേര, മുത്തെങ്ങക്കിഴങ്ങ, ഏകനായകത്തിൻവേര ഇവകൊണ്ട കഷായംവെച്ച തേൻമേപ്പൊടിചേത്ത സേവിപ്പിക്ക. വള്ളിക്കരപ്പൻ ഉടനെ ശമിക്കും.

(നീപത്വഗാദി കഷായം)

൧൦൧. നീപത്വക്ത്രിഫലാവാശാപടൊലഖദിരാംബദൈഃ।
പാരന്തീപുഷ്പതുല്യാംശൈഃക്വാഥശ്ചമധുമാൻഹിതഃ॥

കടമ്പിൻതൊലി, ത്രിഫല ആടലോടത്തിൻവേര, പടൊലം, കരിങ്ങാലിക്കാതല, മുത്തെങ്ങക്കിഴങ്ങ ഇവസമം ഒക്കക്കൂടിയെടത്തോളം തെച്ചിപ്പൂവു ഇങ്ങിനെകൂട്ടി കഷായംവെച്ചതെൻ മേപ്പൊടിചേത്ത സേവിപ്പിക്ക. വള്ളിക്കരപ്പൻ ശമിക്കും.

(അഷ്ടപല്ലവ തൈലം)

ന്മ. പിപ്പലെന്ദ്രലതാദൂർവ്വാസുഷവീവിരളാളിനാം।
ജംബൂശാബരയൊന്നവ്യപ്ലൂദെഭ്യസ്സംഭൃതെരസെ॥
രര്‍. ദാരുവർണ്ണവതീയുഗ്മവിളംഗഹിമയഷ്ടിഭിഃ।
ത്രിഫലാചോരതക്കൊലമാംസീഭിശ്ചപ്രസാധിതഃ॥
ദെ. സ്നേഹൊത്രനാളികേരസ്യപ്രശസ്തസ്തിലജൊപിവാ
പാനെചാഭ്യഞ്ജനെചാപിധാത്ര്യംഭൊമൂദ്ധ്നഉക്ഷണെ॥

അരയാൽ, ഉഴിഞ്ഞ, കറുക, പുല്ലാനി, കഞ്ഞിക്കൊട്ടകം കഞ്ഞുണ്ണി, ഞാറ, പാച്ചൊററി ഇവററിൻ കൂമ്പിൻനീരിൽ ദേവതാരം, വെണ്പാടത്തൊലി, നന്നാറിക്കിഴങ്ങ, വിഴാലരി ചന്ദനം, എരട്ടിമധുരം, ത്രിഫല, കച്ചൂരിക്കിഴങ്ങ, തക്കൊല പുട്ടിൽ, മാഞ്ചി ഇവ അരച്ച കലക്കി വെളിച്ചണ്ണയൊ എണ്ണയൊചേൎത്ത കാച്ചിയരിച്ച സേവിപ്പിക്കയും തെപ്പിക്കയും ചെയ്ക എന്നാൽ വള്ളിക്കരപ്പൻ ശമിക്കും. തലയ്ക്ക നെല്ലിക്കവെള്ളം പകരുകയും ചെയ്ക.

ന്നെ. അഷ്ടപല്ലവസംജ്ഞന്തുതൈലമെതദനുത്തമം। പ്രായഃ
പൈത്തെഷുസൎവ്വേഷു പ്രയോജ്യംഭിഷജോവിദുഃ॥

അഷ്ടപല്ലവമെന്ന പേരോടുകൂടിയ ഈ തൈലം ഏററവും ഉത്തമമാകുന്നു. പിത്തവിസൎപ്പങ്ങൾക്ക എല്ലാററിന്നും പ്രായെണ ഇതുതന്നെ മതിയെന്ന വളരെവൈദ്യന്മാൎക്ക സമ്മതവുമുണ്ട.

(ദ്രോണാഷ്ടമതൈലം)

ൈ. അമൃതാകദളീകന്ദവെത്രാംകുരവരീനിശാ । ശിതികിംശുകനിർഗ്ഗുണ്ഡീഔദ്രൊണഞ്ചാപ്യസിതംശനൈഃ
വ്യ. സമ്മൎദ്ദ്യൊലൂഖലെതെഭ്യസ്സ്വരസെപടപീഡനാൽ।
സംഭൃതെചൊരയഷ്ട്യാഹ്വഖദിരൊശീരചന്ദനൈ॥
ശാരിബാസരളസ്പൃക്കാലവംഗനതദാരുഭിഃ

ൻ. ശൈലെയകുഷ്ടമാംസീഭിസ്സിദ്ധഃകെരഫലൊത്ഭവഃ। സ്നേഹസ്തദ്വത്തിലാനാംവായൊജ്യഃപൂൎവ്വാധികൊഗുണൈഃ॥
ൗാ. എഷദ്രൊണാഷ്ടമൊനാമകപാലാശ്സിചെഷ്യതെ।
ശിരശ്ശൂലെചഖാലിത്യെപാലിത്യെചഹിതഃപരം॥

ചിററമൃത, കദളിവാഴക്കിഴങ്ങ, ചൂരൽതളിര, ശതാവരിക്കിഴങ്ങ, പച്ചമഞ്ഞൾ, കരുമുരുക്കില കരുനൊച്ചിയില, കരുന്തുമ്പയില ഇവററിൻനീരിൽ കച്ചൂരിക്കിഴങ്ങ എരട്ടിമധുരം, കരിങ്ങാലിക്കാതല, രാമച്ചം, ചന്ദനം, നന്നാറിക്കിഴങ്ങ, ചരളം, നാന്മ

കച്ചൂല്ലം, എലവംഗത്തൊലി, തകരം, ദേവതാരം, കന്മതം, കൊട്ടം, മാഞ്ചി ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചേൎത്ത കാച്ചിയരിച്ച തേപ്പിക്കുകയും സേവിപ്പിക്കുകയും ചെയ്ക. വള്ളിക്കരപ്പൻ, കപാലാൎശ്ശസ്സ, തലവേദന, തലയിലെ രോമം കൊഴിക. നര ഇവ ശമിക്കും. പിത്തവിസൎപ്പങ്ങൾക്കു ഒക്കയും പറ്റുന്നതാകുന്നു.

(ഹയഗന്ധാദിതൈലം)

വൃ൧. ഹയഗന്ധാശിരീഷത്വഗ്ബലാദ്വശ്ചദ്രുവല്കജൈ ।
നിഷ്ഠ്വാഫേദാരുമഞ്ജിഷ്ഠാചോരചന്ദനയഷ്ടിഭിഃ ॥

വൃ൨. രാസ്നാഫലത്രയൈലാത്വക്പത്രാഗരുശിലോത്ഭവൈഃ ।
സിദ്ധസ്നേഹമധഃകായസ്യാഭ്യംഗാൎത്ഥംചകല്പയെൽ ॥

അമുക്കുരം, നെന്മേനിവാകത്തൊലി, കുറുന്തോട്ടിവേര, നാല്പാമരത്തിൻതൊലി, ഇവകൊണ്ട കഷായംവെച്ച ദേവതാരം, മഞ്ചട്ടിപ്പൊടി, കച്ചൂരിക്കിഴങ്ങ, ചന്ദനം, ഇരട്ടിമധുരം, അരത്ത, ത്രിഫല, ഏലത്തരി, ഇലവംഗത്തൊലി, പച്ചില, കന്മതം ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചേൎത്ത കാച്ചിയരിച്ച കഴുത്തിന്ന താഴെ എല്ലാടവും തേപ്പിക്ക. വള്ളിക്കരപ്പൻ ശമിക്കും.

വൃ൩. ബലൊശീരനിശാസിദ്ധംയഥാക്ഷീരിത്വചാശൃതം।
അധഃകായസ്യതത്ശ്രേഷ്ഠമംഭശ്ചസ്നാനകൎമ്മണി ॥

കുറുന്തോട്ടിവേര, രാമച്ചം, വരട്ടുമഞ്ഞൾ, ഇവയിട്ട വെള്ളം തിളപ്പിച്ച മെലൊഴിക്കുക. അല്ലാ എങ്കിൽ നാല്പാമരത്തിൻ തൊലി ഇട്ടിട്ടുമാവാം വള്ളിക്കരപ്പൻ ശമിക്കയും ചെയ്യും.

ചെങ്കരപ്പന്റെ ലക്ഷണം

വൃ൪. ലോഹിതസ്ഫോടസംയുക്തൊലോഹിതോധികവേദനഃ ।
സദ്യോവിസൃത്വരശ്ശോഫൊവിസൎപ്പോലോഹിതാഹ്വയഃ॥

വൃ൫. വൎച്ചോഭേദോവമിശ്ശ്വാസശ്ശിരശ്ശൂലൊഗളഗ്രഹഃ ।
മൂത്രേരജസ്വലത്വംചതദാൎത്തസ്യോപജായതെ ॥

ചുവന്ന പുളകങ്ങളോടുകൂടിയതായി ചുവന്ന നിറത്തോടും അധികമായ വേദനയോടുംകൂടി ക്ഷണംകൊണ്ട ദേഹത്തിൽ വ്യാപിക്കുന്നതായി കാണപ്പെടുന്ന നീരിന്ന ചെങ്കരപ്പനെന്ന പേരാകുന്നു ആയത ഉണ്ടായാൽ അവന്ന വയറിളക്കുക. ഛ

ട്ടി, ഏക്കം തലവേദന, ഇറക്കിച്ചുടാഷ്ക, മൂത്രത്തിൽ ഊറല ഇ വയൊക്കയും ഉണ്ടായിരിക്കും.

ചെങ്കരപ്പന്റെ ചികിത്സാ
(അരച്ചുതേപ്പാൻ)

വൃ൬. പാരന്തീമൂലവല്കാനിപിഷ്ടാലെപൊത്രശസ്യതെ।
നാളികേരസ്യദുഗ്ദ്ധേനയദാവണ്ണവതീദ്വയം॥
തെച്ചിവേരുമ്മൽതൊലി തേങ്ങാപ്പാലിൽ അരച്ചുതേക്കുക. അല്ലായെങ്കിൽ വെണ്ണാടത്തൊലി നന്നാറിക്കിഴങ്ങ ഇവ തെങ്ങാപ്പാലിൽ അരച്ചു തേക്കുക. ചെങ്കരപ്പൻ ശമിക്കും.

(ദാവ്വീഖദിരാദികഷായം)

വൃ൭. ദാവ്വീഖദിരയഷ്ട്യാഹ്വാജീവന്തീപത്മകെസരൈഃ।
കാരവീസഹിതൈസ്സിദ്ധഃകഷായൊത്രമധുമാൻഹിതഃ॥
മരമഞ്ഞത്തൊലി, കരിങ്ങാലിക്കാതല, എരട്ടിമധുരം, അടപതിയൻകിഴങ്ങ, താമരയല്ലി, കരിഞ്ചീരകം ഇവകൊണ്ടു കഷായംവച്ച തേൻ മെമ്പ്പൊടിചേത്ത സേവിപ്പിക്ക. ചെങ്കരപ്പൻ ശമിക്കും.

(ജപാമൂലാദികഷായം)

വൃ൮. ജപാമൂലജയാദന്ദമുസ്താക്ഷീരിദ്രുവല്കലൈഃ।
സിദ്ധഃകഷായോമധ്വാഢ്യോലോഹിതസ്യനിസൂദനഃ॥
വെളുത്തചെമ്പരുത്തിവേര, മുഞ്ഞവേര, കടുക്ക, മുത്തെങ്ങക്കിഴങ്ങ, നാല്പാമരത്തിൻ തൊലി ഇവകൊണ്ടു കഷായം വച്ച തേൻ മേമ്പ്പൊടി ചേത്ത സേവിപ്പിക്ക. ചെങ്കരപ്പൻ ശമിക്കും.

(കതകാദി കഷായം).

വൃ൯. കതകാളക്ജീവന്തീവിരളാമൂലവല്കലൈഃ।
പാരന്തീപുഷ്പദാവ്വ്യബ്ദമഞ്ജിഷ്ഠാഗോപികായുതൈഃ॥
൩൦. സംസിദ്ധോമാക്ഷികൊപെതഃപീതഃപ്രാതന്നിയച്ഛതി।
സവ്വലക്ഷണസംപന്നംലൊഹിതംദിവസൈസ്ത്രിഭിഃ॥
തേററാമ്പരല, തെക്കടവേര, അടപതിയൻകിഴങ്ങ, കഞ്ഞിക്കൊട്ടത്തിൻവേരുമ്മൽതൊലി, തെച്ചിപ്പൂവ്വ, മർമഞ്ഞത്തൊലി മുത്തെങ്ങക്കിഴങ്ങ, മഞ്ചെട്ടിപ്പൊടി, നന്നാറിക്കിഴങ്ങ ഇവകൊണ്ടു കഷായംവച്ച തെൻ മേമ്പ്പൊടിചേത്ത രാവിലെ സേവി

പ്പിക്ക. ലക്ഷണങ്ങളൂടെ തികവോടുകൂടിയ ചെങ്കരപ്പൻ മൂന്നു ദിവസംകൊണ്ടു ശമിക്കും.

(വിലാദി തൈലം)

൩൫. വിലാധാത്രീബലായഷ്ടിഖദിരാമരദാരുഭിഃ ।
സവ്വതുല്യാമൃതാഖണ്ഡൈഃകാഥൈ സിദ്ധെസുകല്ക്കിതൈഃ ।
൩൬. ചന്ദനദ്വയയഷ്ട്യാഹ്വശാരിബോശീരവാരിഭിഃ ।
കുമുദൊൽപലകന്ദാബ്ജവിസകെസരസംയുതൈഃ ।
൩൭. സമമൂച്ഛാരസസ്സിദ്ധസ്സ്നേഹഃകെരഫലൊത്ഭവഃ ।
തിലജൊവാപ്രശസ്തൊത്രപാനാഭ്യഞ്ജനകൎമ്മണോഃ।

കൂവളത്തിൻവേര, നെല്ലിക്ക, കുറുന്തോട്ടിവേര, എരട്ടിമധുരം, കരിങ്ങാലിക്കാതല, ദേവതാരം ഇവ സമം ഒക്കക്കൂടിയെടത്തോളം ചിററമൃത ഇങ്ങിനെകൂട്ടി കഷായംവെച്ച ചന്ദനം, രക്തചന്ദനം, എരട്ടിമധുരം, നന്നാറിക്കിഴങ്ങ, രാമച്ചം, ഇരുവേലി, ആമ്പൽക്കിഴങ്ങ, ചെങ്ങഴിനീക്കിഴങ്ങ, താമരവളയം, താമരയല്ലി ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചേൎത്ത അതിനൊടുസമമായി കറുകനീരും ചേൎത്ത കാച്ചിയരിച്ച സേവിപ്പിക്കയും തേപ്പിക്കയും ചെയ്ക. ചെങ്കരപ്പൻ ശമിക്കും.

(ക്ഷീരിവൽക്കാദിതൈലം)

൩൮. ക്ഷീരിവല്ക്കനിശൊശീരലാക്ഷാവൎണ്ണവതീദ്വയൈഃ।
സിദ്ധെകഷായെമഞ്ജിഷ്ഠാമധൂകമധുകാഞ്ജനൈഃ।
൩൯. ഏലാസരളനാഗാഹ്വമാംസീചന്ദനഗൈരികൈഃ।
ഫലത്രയനിശായുഗ്മഹയഗന്ധാനഖാംബുദൈഃ സ്ഥൌ
ണെയകിണിഹീബീജനതചൊരകദാരുഭിഃ।
൪൦. നീലീനീലൊൽപലാംഭോജകെസരൈശ്ശാവകല്ക്കിതൈഃ। സംസിദ്ധൊനാളികേരസ്യസ്നേഹസ്തിലജഏവവാ॥
൪൧. ഹ്രസ്വനൌദനനിസ്രാവസമാംശപരിവാചിതഃ।
അഭ്യഞ്ജനാദധഃകായെലൊഹിതംഹരതിദ്രുതം ॥

നാല്പാമരത്തിൻതൊലി, വരട്ടമഞ്ഞൾ, രാമച്ചം, കൊലരക്ക, വെണ്പാടത്തൊലി, നന്നാറിക്കിഴങ്ങ, ഇവകൊണ്ടു കഷായംവെച്ച മഞ്ചട്ടിപ്പൊടി, ഇരിപ്പക്കാതല, എരട്ടിമധുരം, അഞ്ജനക്കല്ല, ഏലത്തരി, ചരളം, നാകപ്പൂവ്വ, മാഞ്ചി, ചന്ദനം, കാവിമണ്ണ, ത്രിഫല, വരട്ടമഞ്ഞൾ, മരമഞ്ഞത്തൊലി, അമുക്കുരം, നാഖണം, മുത്തങ്ങക്കിഴങ്ങ, തൂണിയാങ്കം, കടലാടിയരി, തകരം, കച്ചൂരിക്കിഴങ്ങ, ദേവതാരം, അമരിവേര, ചെങ്ങഴിനീക്കിഴങ്ങ താമരയല്ലി ഇവ അരച്ചുകലക്കി വെളിച്ചെണ്ണയോ എണ്ണയോ

ചേൎത്തഅതിനോടസമം തലെനാളത്തെകഞ്ഞി വറുക്കൂടാതെ ഊററിക്കൂട്ടി കാച്ചിയരിച്ച കഴുത്തിന്നുകീഴ എല്ലാടവും തേപ്പിക്ക. ചെങ്കരപ്പൻ ശമിക്കും.

൯൭. പാരന്തീപത്രസംസിദ്ധമംഭസ്സൎവ്വാംഗസെചനെ।
പ്രശസ്തംതത്രഭദ്രശ്ചദ്രുവല്കലെനാഥവാശൃതം॥

തെച്ചിയിലയിട്ട വെള്ളംവെച്ച തലയിലും മേലും പകൎന്ന കുളിപ്പിക്കുക. അല്ലായെങ്കിൽ നാല്പാമരത്തിൻതൊലിയിട്ടിട്ടുമാം. ഇവ ചെയ്താൽ ചെങ്കരപ്പൻ ശമിക്കും.

പവിഴക്കരപ്പന്റെ ലക്ഷണം

൯൮. തുംഗാതാമ്രതനുസ്ഫൊടപരീതൊംഗഇതസ്തതഃ।
ശൊഫൊനാത്യുന്നതസ്താമ്രഃപ്രവാളൊനാധികവ്യഥഃ॥

ഉയൎന്ന ചുവന്ന നിറത്തോടക്കൂടിവൃത്താകാരങ്ങളായ പുളകങ്ങളുടെ നാലുപുറവും വ്യാപിച്ച ശരീരത്തിൽ അവിടവിടെ ചുവന്ന കാണപ്പെടുന്ന നീര പവിഴക്കരപ്പനെന്നറിക. ആ നീരിന്ന വളരെ വേദന ഉണ്ടാകയുമില്ല.

പവിഴക്കരപ്പന്റെ ചികിത്സാ

(അരച്ചുതേപ്പാൻ)

൯൯. രക്താശ്വമാരപുഷ്പാണിപിഷ്ട്വാതുദധിമസ്തുനാ।
ആദൌതത്രപ്രദിഹ്യന്തെലെപൊനാളികെരൊദകെനവാ।

ചുവന്ന അലരിപ്പൂവ്വ തയിർവെള്ളത്തിലൊ ഇളനീർവെള്ളത്തിലൊ അരച്ചുതേക്ക. പവിഴക്കരപ്പൻ ശമിക്കും.

൧൦൦. ത്വചൊവാഹെമദുഗ്ധസ്യവല്ലീവത്യാസ്ത്വചൊപിവാ।
നാളികേരസ്യദുഗ്ധേനപിഷ്ട്വാവാലെപഇഷ്യതെ।

അത്തിത്തൊലിയൊ വെണ്പാടത്തൊലിയൊ തേങ്ങാപ്പാലിൽ അരച്ചുതേക്കയുമാം.

(ബൃഹത്യാദികഷായം)

൧൦൧. ബൃഹതീശാരിബാനിംബപടൊലൊശീരചന്ദനൈഃ।
സത്രായമാണാദാൎവ്വീകൈൎമ്മധ്വാഢ്യഃകാഥഇഷ്യതെ

ചെറുവഴുതിനവേര, നന്നാറിക്കിഴങ്ങ, വേപ്പിൻതൊലി, പടോലം, രാമച്ചം, ബ്രഹ്മി, മരമഞ്ഞത്തൊലി ഇവകൊണ്ട കഷായം വച്ച തേൻ മെമ്പൊടിചേൎത്ത സേവിപ്പിക്ക. പവിഴക്കരപ്പൻ ശമിക്കും.

(മുസ്താപർപ്പടകാദി കഷായം)

൧൦൩- മുസ്താപർപ്പടകാരിഷ്ടപടോലകടുകാവൃഷൈഃ।
രാസ്നീയവാഷഭ്രൂനിംബകൃഷ്ണാകടചചന്ദനൈഃ॥
൧൦൪- ത്രായന്തീശാരിബാപാഠാവിശാലാമൂലസംയുതൈഃ।
സിദ്ധഃ കഷായശ്ച മധ്വാഢ്യഃ പ്രവാളകവിനാശനഃ॥

മുത്തങ്ങക്കിഴങ്ങ പർപ്പടകം വെപ്പിൻതൊലി പടൊലം കടുകരോഹിണി ആടലോടകത്തിൻവെര മരമഞ്ഞൾത്തൊലി കൊടുത്തൂവ്വവെര പുത്തരിച്ചുണ്ടവെരിന്മെൽതൊലി തിപ്പലി കടുകപ്പാലയരി ചന്ദനം ബ്രഹ്മി നന്നാറിക്കിഴങ്ങ പാടക്കിഴങ്ങ കാട്ടുവെള്ളരിവെര ഇവകൊണ്ട കഷായം വച്ച തെൻമെമ്പൊടിചെർത്ത സെവിപ്പിക്ക- പവിഴക്കരപ്പൻ ശമിക്കും.

(നളദാദി തൈലം)

൧൦൫- നളദാസനദെവദ്രുബലായഷ്ടിവരീശൃതെ।
തൊയെവിളംഗമഞ്ജിഷ്ഠാകുന്ദുരുത്രിഫലത്രയൈഃ॥
൧൦൬- കല്ക്കൈർന്നാളികെരസ്യ സ്നെഹസ്സിലജ എവവാ।
സിദ്ധൊഭ്യംഗെ ഹിതസ്സൊസ്യസ്നാനെ ധാത്രീ ഗദാംബു ച॥

രാമച്ചം വെങ്ങക്കാതല ദെവതാരം കുറുന്തോട്ടിവെര എരട്ടിമധുരം ശതാവരിക്കിഴങ്ങ ഇവകൊണ്ട കഷായംവെച്ച വിഴാലരി മഞ്ചെട്ടിപ്പൊടി കുന്തുരുക്കം ത്രിഫല ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എള്ളെണ്ണയൊ ചെർത്ത കാച്ചി അരിച്ച തലയിൽതെപ്പിക്ക- അഷ്ടവല്ക്കതൈലം മെൽതെപ്പിക്ക- നെല്ലിക്കയും കൊട്ടവുമിട്ട വെള്ളംവെച്ച അതുകൊണ്ട കുളിപ്പിക്കുക- ഇവചെയ്താൽ പവിഴക്കരപ്പൻ ശമിക്കും.

തളികക്കരപ്പന്റെ ലക്ഷണം

൧൦൭- മധ്യനിമ്നോന്നതാമൃദ്വൈ ലസ്സംഗപ്രാന്തെഷു ശാരുണൈഃ। വിസ്ഫോടൈരനചിതശ്ശോഫശ്ശരാവകളദാഹൃതഃ॥

നടുകുഴിഞ്ഞ അടിയിൽ കനത്തൊടും വക്കിന്ന ഉയർച്ചയൊടു കൂടിയ പൊളുകങ്ങളാൽ അധികമായ പഴുപ്പൊടു കൂടിയും അതുകളുടെ പുറവം നീരും ഇങ്ങിനെ കണ്ടാൽ ആയത തളികക്കരപ്പനെന്ന അറിക.

തളികക്കരപ്പന്റെ ചികിത്സാ

(അരച്ചുതെപ്പാൻ)

൧൦൮- അർക്കരാഗസ്സയഷ്ട്യാഹ്വം പിഷ്ടാ ലിമ്പെന്മുഹുർമ്മു

ഹ്ഃ। നാളികേരസ്യ ദുഗ്ധേന ശരാവസ്യ പ്രശാന്തയേ॥
അക്കാരിതെങ്ങ എരട്ടിമധുരം ഇവ തെങ്ങാപ്പാലിൽ അരച്ചു തേക്ക— തളികക്കരപ്പൻ ശമിക്കും.

(പത്മകന്ദാദി കഷായം)

൱൯— പത്മകന്ദനിശായഷ്ടിപടോലകടുകാവൃഷൈഃ।
സിദ്ധഃ കഷായോ മധ്വാഢ്യശ്ശരാവകവിനാശനഃ॥
താമരക്കിഴങ്ങ വരട്ടുമഞ്ഞൾ എരട്ടിമധുരം പടൊലം കടുകരോഹിണി ആടലോടകത്തിൻവേര ഇവകൊണ്ടു കഷായംവെച്ചു തേൻ മെമ്പൊടിചെൎത്ത സേവിപ്പിക്ക— തളികക്കരപ്പൻ ശമിക്കും.

(വത്സകാദികഷായം)

൱൰— വത്സകൈലാവിളംഗാബ്ദധാന്യകാരിഷ്ടപർപ്പടൈഃ।
സവിശാലൈഃ കൃതഃ ക്വാഥോ മധുമാൻ ചരമിഷ്യതേ॥
കുടകപ്പാലയരി ഏലത്തരി വിഴാലരി മുത്തങ്ങക്കിഴങ്ങ കൊത്തമ്പാലയരി വേപ്പിൻതൊലി പപ്പടം കാട്ടുവെള്ളരിവേര ഇവകൊണ്ടു കഷായം വെച്ചു തേൻ മെമ്പൊടി ചെൎത്ത സേവിപ്പിക്ക— തളികക്കരപ്പൻ ശമിക്കും.

(ഖദിരാംബുധരാദികഷായം)

൱൰൧— ഖദിരാംബുധരേന്ദ്രദ്രുപാരന്തികസുമൈഃ കൃതഃ।
യുക്തോ ഗുഗ്ഗുലുചൂൎണ്ണേന ശരാവകനിബർഹണഃ॥
കരിങ്ങാലിക്കാതല മുത്തങ്ങക്കിഴങ്ങ നീർമരുതിൻതൊലി തെച്ചിപ്പൂവ ഇവകൊണ്ടു കഷായം വെച്ചു ഗുഗ്ഗുലു മെമ്പൊടിചെൎത്ത സേവിപ്പിക്ക— തളികക്കരപ്പൻ ശമിക്കും.

(ബലാതിലകാദിതൈലം)

൱൰൨— ബലാതിലകദേവാഹ്വകൈതക്യസനസാധിതേ।
കഷായേ കഹളീപുഷ്പധാത്രീദൂർവ്വാമൃതാരസൈഃ॥
൱൰൩— സംസ്കൃതേ കല്ക്കിതൈരേലാഛായയഷ്ട്യാഹ്വചന്ദനൈഃ।
മൂർവ്വാവന്നവതീഭദ്രചികങ്കതകചോരകൈഃ॥
൱൰൪— മഞ്ജിഷ്ഠാപത്മകോശീരസരളൈശ്ച പ്രസാധിതഃ।
നാളികേരോത്ഭവസ്നേഹസ്തിലജോ വാസ്യ ശസ്യതേ॥
കുറുന്തോട്ടിവേര മയിലെള്ളിൻതൊലി ദേവതാരം പൂക്കൈതയുടെ വെങ്ങക്കാതല ഇവകൊണ്ടു കഷായം വെച്ചു അതിൽ

തെങ്ങിൻപൂക്കുലയരി പച്ചനെല്ലിക്ക കരക ചിററമൃത ഇവ ററിൻനീർചെൎത്ത ഏലത്തരി ചിററെലം എരട്ടിമധുരം ചന്ദനം പെരുംകുരുമ്പവേര വെണ്ണൊട്ടത്തൊലി നന്നാറിക്കിഴങ്ങ വെയ്യങ്കതവേരിന്മേൽതൊലി കച്ചൂരിക്കിഴങ്ങ മഞ്ചെട്ടിപ്പൊടി പതിമുകം രാമച്ചം ചരളം ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിയരിച്ച തെപ്പിക്ക- തളികക്കരപ്പൻ ശമിക്കും.

(കൃഷ്ണമുഞ്ജാദിതൈലം)

൫൮– കൃഷ്ണമുഞ്ജാസനന്യഗ്രോധബദരീപല്ലവൈ വാത്ഥ്യതേ।
സ്വരസൈസ്സമധുകാംഭോദവികങ്കതഫലത്രയൈഃ॥
൫൯– ചതുൎജ്ജാതകചോരാശ്വഗന്ധാസരളചന്ദനൈഃ।
ശ്രീവേഷ്ടകജടാദാരുനതരോഫണികാഞ്ജനൈഃ॥
൬൦– ശാരിബാഗുരുകുഷ്ഠൈശ്ചകല്കൈസ്തൈലംപ്രസാധിതം।
നാളികേരോത്ഭവസ്നേഹസ്സിലജ്ഝാവാമഹിതഃ പരം॥

കാരിങ്ങത്തളിര വെങ്ങത്തളിര നീർമരുതിൻതളിര ചന്തത്തളിര ഇവററിൻനീരിൽ എരട്ടിമധുരം മുത്തങ്ങക്കിഴങ്ങ വൈയങ്കതവേരുമ്മൽതൊലി ത്രിഫല ഏലത്തരി ഏലവംഗത്തൊലി പച്ചില നാഗപ്പൂവ്വ കച്ചൂരിക്കിഴങ്ങ അമുക്കുരം ചരളം ചന്ദനം തിരുവട്ടപ്പശ മാഞ്ചി ദേവതാരം തകരം കടുകരൊഹിണി അഞ്ജനക്കല്ല നന്നാറിക്കിഴങ്ങ അകില കൊട്ടം ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിയരിച്ച തെപ്പിക്ക- തളികക്കരപ്പൻ ശമിക്കും മുൻപറഞ്ഞ തൈലത്തെക്കാൾ ഇത ഗുണാധിക്യമുള്ളതാകുന്നു.

൬൧– വിളംഗകൊങ്കമഗേസ്യസപ്തസാരം പ്രയോജയേൽ।
സ്നാനാംഭോബദരീപത്രജരൽപനസവല്കവൽ॥

മെലൊക്ക വിഴാലരിക്കരപ്പന്റെ ചികിത്സയിൽ പറഞ്ഞ സപ്തസാരതൈലം തെപ്പിക്ക- ലന്തയിലയും പുലാവിന്റെ താന്നെ അടൎന്ന തൊലിയുമിട്ട വെള്ളംവെച്ച അതുകൊണ്ട കുളിപ്പിക്ക- ഇവയൊക്കയും ചെയ്താൽ തളികക്കരപ്പൻ ശമിക്കും.

മാംപൂക്കരപ്പന്റെ ലക്ഷണം

൬൨– ചൂതപല്ലവസങ്കാശശ്ചൂതപുഷ്പസമപ്രഭഃ।
സ്ഫോടൈസ്ത്രിദോഷസാലാഢ്യോ വിസൎപ്പ ഇതി സമ്മതഃ॥

മാവിൻതളിരിന്റെ നിറംപൊലെയുള്ള നിറത്തൊടും മാവിൻപൂവിന്റെ നിറംപൊലെയുള്ള നിറത്തൊടുംകൂടിയ പുളകങ്ങളൊടുംകൂടിയ നീര മാമ്പൂക്കരപ്പനെന്നറിക.

മാമ്പൂക്കരപ്പന്റെ ചികിത്സാ

(അരച്ചുതെപ്പാൻ)

൧൨൦– ശുഷ്കാഃക്ഷീരിത്വചഃപിഷ്ടാഃസ്തന്യേനാദൌചിലെപനം।
പ്രശസ്തന്നാളികെരസ്യപയസാവാരസാളകെ॥

മാമ്പൂക്കരപ്പന്ന ആദിയിൽ നാല്പാമരത്തിൻതൊലി ഉണക്കി തയിർവെള്ളത്തിലൊ തെങ്ങാപ്പാലിലൊ അരച്ചു തെക്കുക. എന്നാൽ ശമിക്കും.

(നിശാവിശാലാദികഷായം)

൧൨൧– നിശാവിശാലാത്രായന്തീശമ്യാകത്വഗ്ഘനനാൽപകൈഃ।
സിദ്ധഃകഷായഃപെയൊത്രമാക്ഷികെണസമന്വിതഃ॥

വരട്ടുമഞ്ഞൾ കാട്ടുവെള്ളരിവെര ബ്രഹ്മി കൊന്നവെരുമ്മൽതൊലി മുത്തങ്ങക്കിഴങ്ങ ചെങ്ങഴിനീക്കിഴങ്ങ ഇവകൊണ്ടു കഷായംവെച്ചു തെൻ മെമ്പൊടിചെൎത്തു സെവിപ്പിക്ക— മാമ്പൂക്കരപ്പൻ ശമിക്കും.

(വൃശ്ചികാല്യാദികഷായം)

൧൨൨– വൃശ്ചികാളീബലാദാരുശാരിബാരജനീദ്വയൈഃ।
സപടൊലൈഃകൃതഃക്വാഥൊയദാമധുസിതാന്വിതഃ॥

തെക്കടവെര കരുന്തൊട്ടിവെര ഊരകത്തിൻവെര നന്നാറിക്കിഴങ്ങ വരട്ടുമഞ്ഞൾ മരമഞ്ഞൾതൊലി പടൊലം ഇവകൊണ്ടു കഷായംവെച്ചു തെനും പഞ്ചസാരയും മെമ്പൊടി ചെൎത്തു സെവിപ്പിക്ക— മാമ്പൂക്കരപ്പൻ ശമിക്കും.

(ദ്രൊണദൂൎവ്വാദിതൈലം)

൧൨൩– ദ്രൊണദൂൎവ്വാവരീകന്ദമുംഗധാത്ര്യമൃതാരസൈഃ।
മുസ്താസരളയഷ്ട്യാഹ്വഫലത്രയസുരാഹ്വയൈഃ॥
൧൨൪– സചന്ദനതുടീകുഷ്ഠസലിലൊശീരചാരകൈഃ।
നാളികെരൊത്ഥവസ്നഷൂസ്സിദ്ധൊസ്യതിലജൊപിവാ॥
൧൨൫– ഖൊജ്യാംഭ്യംഗെശിരസ്യംഗെമഞ്ജിഷ്ഠാശാരിബാംബുദൈഃ। സിദ്ധഞ്ചക്ഷീരിനിഷ്ക്വാഥൈസ്സെകംബാലമലീമസം॥

കരുന്തുമ്പ കറുക ശതാവരിക്കിഴങ്ങ കഞ്ഞുണ്ണി പച്ചനെല്ലിക്ക ചിററമൃത ഇവററിൻനീരിൽ മുത്തെങ്ങക്കിഴങ്ങ ചരളം ഏരട്ടിമധുരം ത്രിഫല ദെവതാരം ചന്ദനം ഏലത്തരി കൊട്ടം ഇരുവെലി രാമച്ചം കച്ചൂരിക്കിഴങ്ങ ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിയരിച്ച തെപ്പിക്ക- മെലെക്ക നാല്പാമരത്തിൻതൊലി കഷായം വച്ച അതിൽ മഞ്ചെട്ടിപ്പൊടി നന്നാറിക്കിഴങ്ങ മുത്തെങ്ങക്കിഴങ്ങ ഇവ അരച്ച കലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചി ആയതതെപ്പിക്കുക- വെള്ളിയിലത്തിന്റെ വെളുത്ത ഇലയിട്ട വെള്ളം വച്ച അതിൽ കുളിപ്പിക്കുക- എന്നാൽ മാംവൂക്കരപ്പൻ ശമിക്കും-

ചിടക്കരപ്പന്റെ ലക്ഷണം

൨൬൩- സിരാനുഗാമീശോഫസ്തന്വീയാനായതോൽഗ്ഗദഃ।
ഖരമഞ്ജരികാബീജസദൃശൈസ്സ്ഫോടകൈശ്ചിതഃ॥
൨൬൪- ശിരോവിനാമഹൽപാദകരദാഹവ്യഥാവഹഃ।
ശോഫോനീലാരുണോത്രസ്യാജ്ജടിലസ്സ്വരസാദകൃൽ॥

ഞരമ്പുവഴിക്ക നീര കാണുകയും ആ നീര കനം കുറഞ്ഞ നീണ്ട രൂപമായി തീരുകയും അതിന്മെൽ കടലാടിയുടെ അരിപൊലെ പുളകങ്ങൾ ഉണ്ടായി കാണുകയും ചെയ്താൽ ആയത ചിടക്കരപ്പനെന്നറിക- ഇതിന്ന ഇനിയും ലക്ഷണങ്ങൾ ഉണ്ട- മൂൎദ്ധാവ കഴിയുക ഹൃദയം ഉള്ളംകൈ ഉള്ളംകാൽ ഇവ ചുട്ടുനീറുക നീരിന്ന കറുപ്പും ചുവപ്പുംകൂടിയ നിറം ഒച്ചയുടെ അടവ ഇവയുമുണ്ടാകും-

ചിടക്കരപ്പന്റെ ചികിത്സാ

(അരച്ചു തെപ്പാൻ)

൨൬൫- ജടിലംസൎപ്പിഷാഭ്യജ്യക്ഷുരകസ്യത്വചാസഹ।
ജപാമൂലംസമാപിഷ്യമസ്തുനാലെപയെന്മുഹുഃ॥

ചിടക്കരപ്പുണ്ടായാൽ നീരുള്ളെടത്തൊക്കെ നെയ്യ പുരട്ടി മയിലെള്ളിൻതൊലിയും വെളുത്ത ചെമ്പരുത്തിവെരുംകൂട്ടി തയിർവെള്ളത്തിലരച്ച കൂടക്കൂടെ പുരട്ടുക- എന്നാൽ ശമിക്കും-

(ഉശീരമധുകാദികഷായം)

൨൬൬- ഉശീരമധുകാമ്രത്വക്ഖദിരതൊയദൈഃ।
സപടൊലൈഃ കൃതഃ പെയഃ കഷായൊ മധുസിതാന്വിതഃ॥

രാമച്ചം എരട്ടിമധുരം തെക്കടവെര മരമഞ്ഞൾത്തൊലി കരിങ്ങാലിക്കാതല മുത്തങ്ങക്കിഴങ്ങ പടൊലം ഇവകൊണ്ടു കഷായംവെച്ചു തെനും പഞ്ചസാരയും മെമ്പൊടിചെൎത്തു സെവിപ്പിക്ക— എന്നാൽ ചിടക്കരപ്പൻ ശമിക്കും.

(ദാൎവ്വീവൃഷാദികഷായം)

൧൩൭— ദാൎവ്വീവൃഷാബ്ദഘന ബെന്നിംബതാഗസന്നാജ്ഞമെനഃ।
ശാരിബൊശീരസംയുക്തൈൎക്കരഥവാമധുസംയുതഃ॥

മരമഞ്ഞൾത്തൊലി ആടലൊടകത്തിൻവെര മുത്തങ്ങക്കിഴങ്ങ പുത്തരിച്ചുണ്ടവെരുമ്മൽതൊലി വെപ്പിൻതൊലി വെങ്ങക്കാതല നീൎമരുതിൻതൊലി നന്നാറിക്കിഴങ്ങ രാമച്ചം ഇവകൊണ്ടു കഷായംവെച്ചു തെൻ മെമ്പൊടി ചെൎത്തു സെവിപ്പിക്ക— ചിടക്കരപ്പൻ ശമിക്കും.

(വത്സാദന്യാദിതൈലം)

൧൩൮— വത്സാദനീബലാമൂലമധുകാശ്മീൎയ്യകന്ദജൈ।
തിക്ത്വാഭിഷലനമഞ്ജിഷ്ഠാപത്മജാതകചൊരകൈഃ॥
൧൩൯— കല്ക്കിതൈൎന്നാളികെരസ്യസ്നെഹസ്തിലജഏവവാ।
അഭ്യംഗെശസ്യതെതസ്യവപുഷസ്വാപഷ്ടവത്മജം॥

ചിററമൃത കുറുന്തൊട്ടിവെര എരട്ടിമധുരം ശതാവരിക്കിഴങ്ങ ഇവ കഷായംവെച്ചു അതിൽ മുത്തങ്ങക്കിഴങ്ങ മഞ്ചെട്ടിപ്പൊടി ഏലത്തരി ഏലവങ്ങത്തൊലി പച്ചില നാകപ്പൂവ്വ കച്ചൂരിക്കിഴങ്ങ ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്തു കാച്ചിയരിച്ചു തെപ്പിക്കുക— കഴുത്തിന്നുകിഴ ശംഷ്ടവക്കും തെപ്പിക്കുക.

൧൪൦— സൈകെപാരന്തിഷാചത്രസ്ഥൗണെയാല്യാംസ്ത്രതംജലം।
യദ്വാക്ഷീരിദ്രുവല്കനശ്യാംസാമലകതാഥവാ॥

തെച്ചിയില തുണിയാങ്കം ഇവയിട്ടു വെള്ളംവെച്ചു അതിൽ കുളിപ്പിക്ക— അല്ലായെങ്കിൽ നാല്പാമരത്തിൻതൊലി നെല്ലിക്ക ഇവയിട്ടു വെള്ളംവെച്ചു അതിൽ കുളിപ്പിക്ക എന്നാൽ ചിടക്കരപ്പൻ ശമിക്കും,

മുൾക്കരപ്പന്റെ ലക്ഷണം

൧൪൧— ജ്വരിതസ്യത്ര്യഹംപൂൎവ്വംശൊഫസ്സൎവ്വാംഗസന്ധിഷു।
പിടസ്സ്യാങ്കടെരാചിതൈകസ്തുകണ്ടകാരീവകണ്ടകീ॥

൧൨൯- വിപക്വൈഃ പാനനാളികേരസ്യ സ്നേഹസ്ഥിലജമേവവാ।
പാനേ പക്ത്വാഞ്ജനേ ശസ്തസ്നാനം ഘോരാസ്തയാശ്രിതം॥

കരിങ്ങാലിക്കാതല പിററമൂത ഇവകൊണ്ട കഷായം വച്ച ത്രിഫല വിഴാലരി മുത്തങ്ങക്കിഴങ്ങ മഞ്ചട്ടിപ്പട്ട കൊട്ടം ഏരട്ടിമധുരം തിപ്പലി ഇവ അരച്ചുകലക്കി എണ്ണയൊ വെളിച്ചെണ്ണയൊ ചെൎത്ത കാച്ചിയരിച്ച സെവിപ്പിക്കയും തെപ്പിക്കയും ചെയ്ക- അരത്ത ഇട്ട വെള്ളംവച്ച അതുകൊണ്ട കുളിപ്പിക്കുക- ഇവ ചെയ്താൽ പീലിക്കരപ്പൻ ശമിക്കും.

## വിളാമ്പഴക്കരപ്പന്റെ ലക്ഷണം

൧൩൦- കപിത്ഥഫലസംകാശസ്സ്യോടോജ്ഞേയഃ കപിത്ഥകഃ।
പരിതശ്ശോഫവാൻ പൃഷ്ഠകൎണ്ണയോൎമ്മൂലഏവവാ॥

വിളാംപഴത്തിന്റെ ആകൃതിപോലെയിരിക്കുന്ന ആകൃതിയോടും നാലുപുറം നീരോട്ടംകൂടി പുറത്തൊ കൎണ്ണമൂലങ്ങളിലൊ ഉണ്ടാകുന്ന പുളകം വിളാമ്പഴക്കരപ്പനെന്നറിക.

## വിളാമ്പഴക്കരപ്പന്റെ ചികിത്സ

### (അരച്ചുതെപ്പാൻ)

൧൩൧- തക്രേണൈവ മൂലത്വഗളയേച്ച സുരാഫയം।
പിഷ്ട്വാപ്രലേപശ്ശസ്താത്ര ഖദിരംകാഞ്ചികേനവാ॥

ഏങ്കായയകത്തിന്റെ വെരുമ്മൽതൊലി കടുക്ക ദെവതാരം ഇവ മൊരിൽ അരച്ചുതെക്കുക- കരിങ്ങാലിക്കാതല കാടിയിൽ അരച്ചുതെക്കയുമാം- വിളാമ്പഴക്കരപ്പൻ ശമിക്കും.

### (അമൃതേന്ദ്രയവാദി കഷായം)

൧൩൨- അമൃതേന്ദ്രയവാംകോലകദംബഖദിരാദിഭിഃ।
വികംകതകന്ദൈഢൎയ്യവിശാലാവൃഷധാന്യകൈഃ॥
൧൩൩- പടോലമൃതനിംബവിസപ്തപൎണ്ണീമരുഘഷകൈഃ।
ത്രായന്തികടുകാബ്രാഞ്ചീവിഫലിതൈമാകഷായിതാഃ॥
൧൩൪- മധുനപീതാഭ്യതോയദാമധുസ്സഫ്യാദ്യതാപിവാ। മധുസ്സഫീമധുപെതൊയലോകംപാഥോന്യനാശനഃ॥

ചിററമൃത കടപ്പാലയരി അംകൊലത്തിന്റെ വെര കടമ്പിൻതൊലി കഞ്ഞിക്കൊട്ടത്തിൻവെരുമ്മൽതൊലി തൈലവങ്ങം

ൽതൊലി വെയംകതവെരുമ്മൽതൊലി കരുവെപ്പിൻതൊലി കാട്ടുവെള്ളരിവെര ആടലൊടകത്തിൻവെര കൊത്തമ്പാലയരി പടൊലം ചെറുവഴുതിനവെര വെപ്പിൻതൊലി കരപ്പാമ്പട്ട ചുക്ക ബ്രഹ്മി കടുകരൊഹിണി ഇവകൊണ്ട കഷായം വെച്ചു തെൻ മെമ്പൊടിചെൎത്ത സെവിപ്പിക്ക- വിളാമ്പഴക്കരപ്പൻശമിക്കും.

(ത്രിഫലാമൃതാദി തൈലം)

൬൩൭- ത്രിഫലാമൃതയൊൎദ്ദാരുബലയൊൎയ്യഷ്ടിമുസ്തയൊഃ॥
വില്വാമൂലസ്യചക്വാഥെരാജക്ഷവകഭൃംഗയൊഃ॥
൬൩൮- ഉപൊദകാപപ്പടയൊൎജ്ജാതികിംശുകയൊരപി।
ദൂൎവ്വാപടൊലവല്ല്യൊശ്ചവെത്രാഗ്രഫലയൊരപി॥
൬൩൯- സംയൊജ്യസ്വരസന്തെഷ്വകല്ക്കീകൃത്യസധാന്യകം।
സവിളംഗംസമഞ്ജിഷ്ഠംസെന്ദ്രരെഖംസകൌടജം॥
൬൪൦- ജ്യൊതിഷ്മതീയുതംസൈലംസകണംഖസകുംകുമം।
ദാൎവ്വീമധുകദെവാഹ്വചന്ദനതഗരകൌശികം॥
൬൪൧- വിപചെൽപാനനാളികെരസ്യസ്നെഹസ്യലഘ്വഗ്നിനാ।
പാനാഭ്യഞ്ജനയൊരസ്യശസ്യതെപൃഥഗെവവാ॥

ത്രിഫല ചിററമൃത ദെവതാരം കുറുന്തൊട്ടിവെര ഇരട്ടിമധുരം മുത്തെങ്ങക്കിഴങ്ങ കൂവളത്തിൻവെര ഇവകൊണ്ട കഷായംവെച്ചു അതിൽ കരിന്തുമ്പ കഞ്ഞുണ്ണി വശള പപ്പടം പിച്ചകത്തില കരുമുരുക്കില കുറുക പടൊലം ചൂരൽതല നെല്ലിക്ക ഇവററിൻനീർചെൎത്ത അതിൽ കൊത്തമ്പാലയരി വിഴാലരി മഞ്ചെട്ടിപ്പൊടി കാർകൊകിലരി കടുപ്പാലയരി ചെറുപുന്നയരി ഏലത്തരി തിപ്പലി കുംകുമം മരമഞ്ഞത്തൊലി ഇരട്ടിമധുരം ദെവതാരം തകരം കച്ചൂരിക്കിഴങ്ങ ഗുല്ഗുലു ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊചെൎത്ത കാച്ചിയരിച്ചു സെവിപ്പിക്കയും തെപ്പിക്കയും വെണ്ടു- വിളാമ്പഴക്കരപ്പൻ ശമിക്കും- "പൃഥഗെവവാ" എന്നതിന്റെ അൎത്ഥം വെറെ തന്നെയുമാം എന്നാകുന്നു- അതുകൊണ്ട ത്രിഫല ചിററമൃത ഇവയൊ ദെവതാരം കുറുന്തൊട്ടിവെര ഇവയൊ ഇരട്ടിമധുരം മുത്തെങ്ങ ഇവയൊ കൂവളത്തിൻവെര തന്നെയൊ കഷായംവെച്ചു അതിൽ കരിന്തുമ്പ കഞ്ഞുണ്ണി ഇവയൊ വശള പപ്പടം ഇവയൊ പിച്ചകത്തില കരുമുരുക്കില ഇവയൊ കുറുക പടൊലം ഇവയൊ ചൂരൽതല നെല്ലിക്ക ഇവയൊ ഇടിച്ചുപിഴിഞ്ഞെടുത്ത നീരചെൎത്ത മുൻപറഞ്ഞ കല്ക്കത്തിന്റെ മരുന്നുക

ളിൽ മരമഞ്ഞത്തൊലി മുതലായ ആറ മരുന്നുകളൊട കൊത്തമ്പാലയരി മുതലായ ഒമ്പതിൽ ഏതെങ്കിലും ഒന്ന ചെൎത്ത അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിയരിച്ച സെവിപ്പിക്കയും തെപ്പിക്കയുമാം— എന്ന സിദ്ധിച്ചിരിക്കുന്നു- അങ്ങിനെ ആകയാൽ ത്രിഫലയും ചിററമൃതുംകൂട്ടി കഷായം വെയ്ക്കുമ്പൊൾ ഇടിച്ചുപിഴിഞ്ഞ ചെൎക്കുന്ന നീരിന്റെ ഭേദം കൊണ്ട അതിൽ ചെൎത്ത കാച്ചിയരിക്കുന്ന വെളിച്ചെണ്ണ അഞ്ചു പ്രകാരമായിരിക്കും- അതിൽ ഓരൊന്ന കൽക്കത്തിന്ന പറഞ്ഞ മരമഞ്ഞത്തൊലിമുതലായ ആറുകൂട്ടം മരുന്നിൽ ചെൎക്കുന്ന മരുന്നിന്റെ ഭേദംകൊണ്ട ഒമ്പതുപ്രകാരമായിരിക്കും എന്നാൽ നാല്പത്തഞ്ചു വിധമായി ഇപ്രകാരം ദെവതാരം കരന്തൊട്ടി മുതലായതുകൊണ്ട വെക്കുന്ന മൂന്നുവക കഷായങ്ങളിൽ ചെൎത്ത കാച്ചുന്നവയുമാകയാൽ പ്രത്യെകയൊഗത്തിങ്കൽ കൂടി നൂററമുപ്പതുപ്രകാരമായി- ഇതുകൂടെ വൈദ്യൻ അറിഞ്ഞ രൊഗത്തിന്റെ ബലത്തെയും ദൊഷകൊപത്തിന്റെ സാമ്പ്രാപ്തിയെയും സൂക്ഷിച്ച അറിഞ്ഞ യഥൊചിതമായി പ്രവൃത്തിച്ചുകൊൾകയും വെണം.. ഇതൊക്കെയും "പൃഥഗെവവാ" എന്നതിന്റെ താൽപൎയ്യമാകുന്നു-

൧൭൦- ശതാഹ്വാചിരബില്വാവല്ക്കസ്ഥൌണെയഫലിനീശൃതം:
സ്നാനാൎത്ഥംവാരിതൈൎത്രാഷ്ഠമഥവാത്രിഫലാശൃതം॥

ശതകുപ്പ കഞ്ഞിക്കൊട്ടത്തിൻവെരുമ്മൽതൊലി തുണിയാങ്കം ഞാഴൽപൂവ്വ ഇവയിട്ട വെള്ളംവെച്ച അതുകൊണ്ട കുളിപ്പിക്കുക- ഇവ ചെയ്താൽ ചിലാമ്പഴക്കുരുപ്പൾ ശമിക്കും·

പാടക്കുരുപ്പിന്റെ ലക്ഷണം

൧൭൧- പക്വപക്ഷീരകിരാടാഭസ്സ്ഫോടൊന്തൎജ്ജലസംയുതഃ।
പരിതശ്ശ്യാവവാനത്ര കിരാടജ്ഞതികഥ്യതെ॥

കാച്ചിയ പാലിന്റെ പാടപൊലെ കാണുന്നവക്ക തൊന്നുന്നതായി അകത്ത വെള്ളത്തൊട്ടും നാലുപുറവും നീരൊട്ടുംകൂടിയ പുളകങ്ങളെ പാടക്കുരുപ്പെന്നറിക.

പാടക്കുരുപ്പിന്റെ ചികിത്സാ

(അരച്ചുതെപ്പാൻ)

൧൭൨- മധുകംവിജയകഷായസ്ഥിപാരന്തീവല്ക്കസംയുതം।
നാളികെരസ്യദുഗ്ദ്ധെനപിഷ്ടംലെപൊത്രശസ്യതെ॥

ഏരട്ടിമധുരം കടുക്കത്തോടു താന്നിക്കത്തോടു നെല്ലിക്കവരിനെന്മേൽത്തൊലി ഇവ തേങ്ങാപ്പാലിൽ അരച്ചുതേക്കുക— പാടക്കരപ്പൻ ശമിക്കും—

(ബദരാദികഷായം)

൧൩൩— ബദരാമലകാംഭോദമധുകേന്ദ്രയവാംബുഭിഃ।
സോശീരധവദ്രുസ്ത്വക്പാഠാധാന്യകപർപ്പടൈഃ॥
൧൩൪— ക്ഷീരികിംശുകഭൂനിംബനിംബാളർക്കപീതനൈഃ।
കൈഡര്യസപ്തപർണ്ണതഗരീശാലാഭിശ്ച സാധിതഃ॥
൧൩൫— നിര്യൂഹഃ കേശിശിഖീസിതാമധുയുക്തോസ്യശാന്തയേ।
മധുസ്നുഹീമധൂപേതോ യദ്വാപേയഃ പ്രശസ്തതരം॥

ലന്തക്കുരു നെല്ലിക്ക മുത്തങ്ങക്കിഴങ്ങ ഏരട്ടിമധുരം കുടകപ്പാലയരി ഇരുവേലി രാമച്ചം മെന്മവരിനെന്മേൽത്തൊലി കൊടുത്തൂവ്വവേര പാടക്കിഴങ്ങ കൊത്തമ്പാലയരി പർപ്പടം നാല്പാമരത്തിൻതൊലി കരുമുരുക്കിൻതൊലി പുത്തരിച്ചുണ്ടവേരിനെന്മേൽതൊലി വെപ്പിൻതൊലി വെള്ളത്തഏരിക്കിൻവേരിനെന്മേൽതൊലി കല്ലാലിൻതൊലി കരുവേപ്പിൻതൊലി പാലത്തൊലി കാട്ടുവെള്ളരിവേര ഇവകൊണ്ടുകഷായംവെച്ചു മാശക്കതിപ്പലി തേൻ ഇവയൊ തേൻ പാവ ഇവയൊ മെഴുപ്പൊടി ചെത്ത ഏറവും പുലച്ചു സെവിപ്പിക്ക— പാടക്കരപ്പൻ ശമിക്കും—

൧൩൬— തൈലന്തു ഗോക്ഷുരകല്ക്കാന്മദ്ധ്യേ ഗൈരസ്യ തത്രച।
സ്നാനാർത്ഥം ബൈദരെയശിംശപാസാരസാധിതം॥

മാടക്കാൽ കരപ്പന പറഞ്ഞ മൂർവ്വാവാസുകാദി തൈലം പാടക്കരപ്പന്ന പറവന്നതാകകൊണ്ടു ആയതതേപ്പിക്ക— കരിങ്കാഞ്ഞിരവേരും ഇരുമുള്ളിൻ കാതലുമിട്ടു വെള്ളം വെച്ചു അതിൽകുളിപ്പിക്കുക— ഇവപറഞ്ഞാൽ പാടക്കരപ്പൻ ശമിക്കും.

നീർക്കരപ്പന്റെ ലക്ഷണം

൧൩൭— ബുദ്ബുദാകൃതിഭിഃസ്ഫോടൈരന്തസ്സ്രാവയുതൈർമഹാൻ।
പാണ്ഡ്യൈഃകണ്ഡൂയുതൈസ്ത്രാവഹാവാരിശൈശ്ചൈതിപാകയുക്॥

നീർപൊളപൊലെ ഉള്ള പൊളകങ്ങളോടും ഉള്ളിൽ വെള്ളത്തോടുംകൂടിയതായി വലുതായി വെളുത്ത നിറത്തോടും അധികമായ ചൊറിച്ചിലോടുംകൂടിയ നീര നീർക്കരപ്പനെന്നറിക— ഇതിന്ന അധികമായ പഴുപ്പ കാണുകയും ചെയ്യും.

## നീർക്കെട്ടിന്റെ ചികിത്സാ

### (അരച്ചുതേപ്പാൻ)

൭൮- പാരന്തീബദരീവല്കൗഖദിരാക്ഷഹരീതകീഃ।
നാളികേരസ്യ മൂലശ്ച ലേപോ പോത്രശസ്യതേ॥

തെച്ചിവേരിന്മേൽതൊലി ലന്തത്തൊലി കരിങ്ങാലിക്കാതല താന്നിക്ക കടുക്ക ഇവ തെങ്ങാപ്പാലിൽ അരച്ചുതേക്കക-നീർക്കെട്ടു ശമിക്കും.

### (പഥ്യാബദരാദികഷായം)

൭൯- പഥ്യാബദരനിർഗ്ഗുണ്ഡീമൂലകിംശുകവല്കലൈഃ।
ത്രായമാണാവിശാലാബ്ദബൃഹതീഭിശ്ചസാധിതഃ॥
൮൦. കാരവീമാക്ഷികോപേതോനിഘ്നന്തി ഹാത്രപ്രശസ്യതേ।
പ്രാഗുക്തോബദരാദിർവ്വാതൈലമംബു ചപൂർവ്വവൽ॥

കടുക്ക ലന്തക്കുരു കരുനൊച്ചിവേര കരുമുരുക്കിൻതൊലി ബ്രഹ്മി കാട്ടുവെള്ളരിവേര മുത്തങ്ങക്കിഴങ്ങ ചെറുവഴുതിനവേര ഇവ കൊണ്ട കഷായം വെച്ച കരിഞ്ചീരകം തേൻ ഇവ മേമ്പൊടി ചേർത്ത സേവിപ്പിക്ക- ബദരാദിയുമാം- പാടക്കെട്ടുന്ന അനുവദിച്ച തൈലവും കുളിപ്പാൻ വിധിക്കപ്പെട്ട വെള്ളവും ഇതിന്നും കൊൾക- ഇവ ചെയ്താൽ നീർക്കെട്ടു ശമിക്കും.

### തൈർനീർക്കെട്ടിന്റെലക്ഷണം

൮൧- മസ്തുലോവാരിഗർഭത്വപ്രായശസ്സദൃശോമതഃ।
ഗർഭത്വമസ്തുതുല്യാംബുവിശേഷോസ്യവിലോക്യതാം॥

തൈർനീർക്കെട്ടു ആകൃതികൊണ്ട നീർക്കെട്ടിന്ന സദൃശമാകുന്നു- എന്നാലും ഒരു വിശേഷമുണ്ടു- നീരിന്റെ ഉള്ളിൽ വെള്ളമുണ്ടാകുന്നത തൈർവെള്ളത്തോട സദൃശമായിരിക്കും— അതു് പരീക്ഷിച്ച അറിഞ്ഞുകൊൾക- നിറംകൊണ്ടും ഗന്ധംകൊണ്ടും രസംകൊണ്ടും തൈർവെള്ളത്തോട സദൃശമായിരിക്കയും ചെയ്യും.

### തൈർനീർക്കെട്ടിന്റെചികിത്സാ

൮൨- ജലസ്രാവാൽപുരാസർവ്വാചികിത്സാവാരിഗർഭവൽ।
പരന്തുലിപ്യതേസാരുകപാഥഃക്ഷീരിവരാഗ്രതഃ॥

നീരകെട്ടികളുന്നതിന്റെമുമ്പെ വെണ്ടുന്ന ലെപനാദികൾനിക്കരപ്പന്ന പറഞ്ഞതുപൊലെ ചെയ്തു- പൊട്ടി നീര ഒലിച്ചാൽ നാല്പാമരത്തിൻതൊലി ത്രിഫല ഇവകൊണ്ടു കഷായം വച്ചു കരിഞ്ചീരകം തെൻ ഇവ മെമ്പൊടിചെൎത്ത സെവിപ്പിക്ക തയിർനിക്കരപ്പൻ ശമിക്കും.

(ദാൎവ്വീമധുകാദി കഷായം)

൱൮൩ - ദാൎവ്വീമധുകകട്ഫലനിംബനിംബത്വക്ത്രിഫലാംബുദൈഃ।
പാടൊലവ്യാഘ്രീകുഷ്ഠവിശാലാധന്വയാഷകൈഃ॥
൱൮൪ - ആരഗ്വധമധൂകാഖ്യവല്ലീഭിശ്ചശൃതംജലം।
മാക്ഷികെണമധുസ്സൎപ്യാശ്ചപൂൎണ്ണനചഹിതഃപരം॥

മരമഞ്ഞൾതൊലി എരട്ടിമധുരം പുത്തരിച്ചുണ്ടവെരുമ്മൽതൊലി വെപ്പിൻതൊലി ത്രിഫല മുത്തെങ്ങക്കിഴങ്ങ പടൊലം ചെറുവഴുതിനവെര കൊട്ടം കാട്ടുവെള്ളരിവെര കൊടുത്തൂവ്വവെര കൊന്നവെരുമ്മൽതൊലി ഇരുപ്പക്കാതല വെണ്ണാടതൊലി ഇവകൊണ്ടു കഷായംവച്ചു തെനും പാവും മെമ്പൊടിചെൎത്ത സെവിപ്പിക്ക ഈ കഷായം തൈൎനിക്കരപ്പന്ന ഏററവും ശമനകരമാകുന്നു-

(താലപത്രാദിതൈലം)

൱൮൫- താലപത്രനിശാദൂൎവ്വാഗുളൂചീകദളീരസൈ
മാംസീമധുകമഞ്ജിഷ്ഠ സിദ്ധഃകെരഫലൊത്ഭവഃ॥
൱൮൬- സ്നെഹസ്സിലൊത്ഭവൊവാസ്യശസ്യതെഭ്യംഗകൎമ്മണി।
അസനാമലകാദിൎവ്വാമൊദകസ്യപുരൊദിതഃ॥

കരിമ്പനക്കുരുമ്പ പച്ചമഞ്ഞൾ കറുക ചിററമൃത തെങ്ങിൻപൂക്കുല ഇവററിൻനീരിൽ മാഞ്ചി എരട്ടിമധുരം മഞ്ചെട്ടിപ്പൊടി ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്തകാച്ചിയരിച്ചു തെപ്പിക്ക തയിർനിക്കരപ്പൻ ശമിക്കും- ചികിട്ടക്കരപ്പന്ന പറഞ്ഞ അസനാമലകാദിയും പററുന്നതാകുന്നു.

(ബലാമലകാദിതൈലം)

൱൮൭- ബലാമലകയൊഃകഷായെരാജകഷ്വകട്വംഗജഃ।
ദൂൎവ്വാമെചകകെതക്യൊരസനാജ്ജുനയൊരപി॥
൱൮൮- കാരവല്ലീകഹാല്യാശ്ചസാരസസനസമന്വിതെ।
കുഷ്ഠയഷ്ട്യാഹ്വമഞ്ജിഷ്ഠാരൊചനാചൊരകംകണൈഃ॥
൱൮൯- ശൈലെയനളദാലക്തദാരുധാന്യവിളംഗകൈഃ। ച

തുജ്ജാതകതക്കൊലത്രിഫലാംബുകന്നാദപക്വയഃ॥
൫൰൪- കല്ക്കിതൈസ്സാധിതസ്നേഹഃ കെരളൊവാതിലൊദ്ഭ
വഃ।പാനാഭ്യഞ്ജനയൊരസ്യയൊജിതഃ പരമൌഷധം॥

കറന്തൊട്ടിവെര നെല്ലിക്ക ഇവ കഷായംവച്ച അതിൽ ക
രിമ്പുമ്പ കഞ്ഞുണ്ണി കറുക നീലക്കൈതയുടെക്കൂമ്പ വെളുത്ത
ളിര നീർമരുതിൻതളിര മുണ്ടൻകല്ല തെങ്ങിൻപൂക്കുല ഇരു
വേലിൻനീർചെത്ത കൊട്ടം എരട്ടിമധുരം മഞ്ചെട്ടിപ്പെപ്പാടി ഗൊ
രൊചനം കച്ചൂരിക്കിഴങ്ങ കുങ്കുമം കന്മതം രാമച്ചം വെളുത്ത
എരുക്കിൻവെരമ്മാർതൊലി ദെവതാരം കൊത്തമ്പാലയരി
വിഴാലരി ഏലത്തരി ഏലവംഗത്തൊലി പച്ചില നാകപ്പൂവ്വ ത
ക്കൊലപ്പുട്ടിൽ ചന്ദനം രക്തചന്ദനം പീതചന്ദനം ഇരുവെ
ലി തിപ്പലി അത്തിത്തിപ്പലി ഇവ അരച്ചുകലക്കി വെളിച്ചെ
ണ്ണയൊ എണ്ണയൊ ചെത്ത കാച്ചിയരിച്ച സെവിപ്പിക്കയും തെ
പ്പിക്കയുംചെയ്ക- ഈ തൈലം തയിർനീക്കരപ്പന്ന നല്ലതാകുന്നു.
൫൰൫- സ്നാനായക്ഷീരിവല്ക്കാബ്ബുസൈരെയകാംബലാശൃതം।
പാരന്തിദലഭൂശാഖാവല്കൂപാചാരെശ്രൃതം പചാ॥
നാല്പാമരത്തിൻതൊലി മുത്തങ്ങക്കിഴങ്ങ കരിംകുറിഞ്ഞി
വെര കറന്തൊട്ടിവെര ഇവയിട്ട വെള്ളംവച്ച അതുകൊണ്ട കു
ളിപ്പിക്കുക- തെച്ചിയില നാല്പാമരത്തിൻതൊലി കച്ചൂരിക്കി
ഴങ്ങ ഇവയിട്ട വെള്ളംവച്ച അതുകൊണ്ടും കുളിപ്പിക്കാം- ഇവ
ചെയ്താൽ തയിർനീക്കരപ്പൻശമിക്കും-

കൽക്കരപ്പന്റെ ലക്ഷണം

൫൰൬- കഠിനൊശ്മവപിഡ്സ്സൊടൈഃ കഠിനൈരശ്മസന്നി
ഭൈഃ।തീവ്രരുഗ്ജ്വരമൂൎദ്ധാൎത്തിതൃൎദ്ദ്യരൊചകസംയുതഃ।
൫൰൭- മന്ദപാകൊമഹാകണ്ഡൂപിച്ഛിലൊഥസംസ്രുതിഃ।
പിഷ്ടമത്സ്യസമൊഗന്ധെനാശ്മകൊദ്ഭശമുന്നതഃ॥
കല്ലപൊലെ കഠിനമായി കല്ലപൊലെ കഠിനമായ പുളുക
ങ്ങളൊടുകൂടിയതായി കഠിനമായ പനി തലവെദന ഛൎദ്ദി
അരുചി ഇവയൊടുംകൂടിയതായി പതുക്കെ പതുക്കെ ഉണ്ടാകു
ന്ന പഴുപ്പൊടും കഠിനമായും ചൊറിച്ചലൊടും ചൊറിഞ്ഞ തൊ
ലി പൊയാൽ അവിടെനിന്ന വളരെ പഴുപ്പൊടുകൂടിയവെള്ള
ത്തിന്റെ വാൎച്ചയൊടും അരിപ്പിട്ടുകൊണ്ടുണ്ടാകുന്ന മത്സ്യത്തി
ന്റെ ഗന്ധംപൊലെയുള്ള ഗന്ധത്തൊടുംകൂടി ഏററവുംഉയൎന്ന
കാണപ്പെടുന്ന നീര കല്ക്കരപ്പനെന്നറിക-

## കൽക്കരപ്പന്റെ ചികിത്സാ

(അരച്ചുതേപ്പാൻ)

൯൪- കുക്കുടാണ്ഡകപാലാനി ഗൃഹധൂമം സുരാഹ്വയം। ശ
താഹ്വാം ചാപി തക്രേണ പിഷ്ട്വാ ലേപോത്ര ശസ്യതേ।

കോഴിമുട്ടയുടെ ഓട ഉള്ളിടക്കരി ദേവതാരം ശതകുപ്പ ഇവ മോരിൽ അരച്ചുതേക്കാം- കല്ലരപ്പൻ ശമിക്കും.

(സപ്തപർണ്ണാദി കഷായം)

൯൫- സപ്തപർണ്ണവരാപാഠാകൃതമാലത്വഗംബുദൈഃ।
ശാരിബാമധുകോശീരവികംകതസുരാഹ്വയൈഃ॥
൯൬- ഏലാവിശാലാസൈരേയപടോലപിചുമന്ദകൈഃ।
ത്രായമാണാനിശാദ്വന്ദ്വമൂർവ്വാപ്ലക്ഷകപീതനൈഃ॥
പാരന്തീപുഷ്പകാശ്മര്യമൂലവത്സകചന്ദനൈഃ॥
൯൭- നീപത്വക്ഖദിരംശമ്പാസാരകടുകാഭിശ്ച സാധിതഃ।
കഷായോമാക്ഷികോപേതഃ പാതവ്യാത്രുതദാരുണേ॥

പാലത്തൊലി ത്രിഫല പാടക്കിഴങ്ങ കൊന്നവെരുമ്മൽതൊലി മുത്തങ്ങക്കിഴങ്ങ നന്നാറിക്കിഴങ്ങ എരട്ടിമധുരം രാമച്ചം വയ്യംകതവെരുമ്മൽതൊലി ദേവതാരം ഏലത്തരി കാട്ടുവെള്ളരിവെര കരിംകുറിഞ്ഞിവെര പടൊലം വെപ്പിൻതൊലി ബ്രഹ്മി വരട്ടുമഞ്ഞൾ മരമഞ്ഞൾതൊലി പെരുംകുരുമ്പവെര വെളുത്ത എരുക്കിൻവെരുമ്മൽതൊലി കല്ലാലിൻതൊലി തെച്ചിപ്പൂവ് കുമിഴിൻവെര കുടകപ്പാലയരി ചന്ദനം കടമ്പിൻതൊലി ഇരുമുള്ളിൻകാതല കട്ടുകരോഹണി ഇവകൊണ്ട കഷായം വച്ചു തേൻ മെമ്പൊടിചെൎത്ത സെവിപ്പിക്ക കൊടുതായ കല്ലരപ്പൻ ശമിക്കും.

(ക്ഷാര തൈലം)

൯൮- രാജരംഭാണ്ഡഗോരംഭാദേവരംഭാമഹാലാഹിതാം।
ശ്യാമാമശ്മരംഭാം ചതുശ്ചാമൃഗമയഭാജകാൻ॥
൯൯- അന്തർദ്ധൂമമരിഷ്ടസ്യകാഷ്ഠൈർന്നൽക്ഷാരമുദ്ധൃതം। ക്ഷീ
രവല്ക്കലകഷായേണ സംശോധ്യാഥ പ്രസാദയേത്॥
൧൦൦- പ്രസന്നം തം പരിസ്രാവ്യ തത്ര കല്കീകൃതൈഃ പചേ
ത്। തൈലം മനശ്ശിലാഫേനഹരിതാലകടുത്രയൈഃ॥
൧൦൧- കാസീസലോഹതാലീസപത്രയഷ്ട്യാഹ്വസർഷപൈഃ।
നക്തമാലമധൂകോത്ഥപൂഗബീജകജാതിഭിഃ॥
൧൦൨- ചിഞ്ചാംഗകടകൈലാത്വഗപരാളശശിരാജിഭിഃ। ജ്യോ

ത്രിവൃതീസമംശോഗ്രാനഖഫിംഗുളവാലുകൈഃ॥
൧൦൨– ദ്രോണീശിരീഷമെഫാരിവിളിതകെജയാസ്ഥിഭിഃ।
ഫലിനീകുഷ്ഠപത്രൈശ്ച സുധിനൊതത്പ്ര യൊജയെൽ॥
൧൦൩– തീവ്രകാഠിന്യസംയുക്തമന്ദപാകെഷ്വപവത്സു।
തെനശൊഫാഭവെൽക്ഷീണൊഭിന്നാസ്യപ്പുടകാ
സ്ഥിരാഃ॥
൧൦൪– ക്ഷാരതൈലമിദംശ്രെഷ്ഠംശ്ലെഷ്മകസ്യമദ്ധ്യംഹരെൽ।
ത്രിഭിരവദിതൈനന്തനമിതിഫലസ്യഭാഷിതം।

നെന്ത്രവാഴ പടർവാഴ കദളിവാഴ ചെങ്കദളിവാഴ കദികാളിവാഴ പൂവ്വൻവാഴ ഇവ കൊത്തിനുറുക്കി ഉണക്കി മണ്പാത്രത്തിലിട്ട പാത്രത്തിന്റെ വായ് അടച്ച പുറമെ മണ്ണുകൊണ്ട നല്ലവണ്ണം ഇറുക്കി അടപ്പുള്ളവച്ച ചെപ്പിന്റെ വിറകുകൊണ്ട തീ കത്തിച്ച പാത്രത്തിന്റെ അകത്തുള്ള മരുന്ന ഭസ്മമായാൽ എടുത്ത ആറിയാൽ അതിലുള്ള ഭസ്മം കരടുകൂടാതെയെടുത്ത നാല്പാമരത്തിൻതൊലി കഷായംവച്ച അതിൽ കലക്കി ഉപ്പുവള്ളികൊണ്ട തെളിയിച്ച തെളിഞ്ഞാൽ ആ കഷായം വെറെ ഒരുപാത്രത്തിലൊക്ക ഊറ്റിയെടുത്ത അതിൽ മനയൊല കടൽനാക്ക പൊന്നരിതാരം ത്രികടു കാരീയം ഉരുക്ക താലീസപത്രം എരട്ടിമധുരം കടുക ഉങ്ങിൻകുരു ഇരുപ്പക്കുരു അവണക്കിൻകുരു ജാതിക്ക വിഴാലരി കടുകപ്പാലയരി ഏലത്തരി ഏലവംഗത്തൊലി കരയാമ്പൂവ്വ കാർകൊകിലരി വെരുപ്പുന്നയരി വറച്ചുണ്ടവെര വയമ്പ നാഗ്ഗണം ചായില്യം ഏലാവാലുകം ചിറ്റിക്കിഴങ്ങ ആവീരത്തിൻകുരു താന്നിക്കുരു കടുക്കക്കുരു ഞാഴൽപ്പൂവ്വ കൊട്ടം പച്ചില ഇവ അരച്ചുകലക്കി എണ്ണയും ചെർത്ത കാച്ചിയരിച്ചുകൊൾക. ഈ തൈലം മെൽപറഞ്ഞ ചികിത്സകൾകൊണ്ട ശമിക്കാതെ ഉറച്ചുനില്ക്കുന്ന കരപ്പൻ ശൂലമായവൃണത്തിങ്കൽ പ്രയോഗിക്ക. ഇത നീരുള്ളടത്ത തെച്ചാൽ മൂന്നദിവസംകൊണ്ട നീര കുറകയും ചുളകങ്ങൾപൊട്ടി ശുദ്ധിവരികയും ചെയ്യും എന്ന ഹെളാചാര്യനാൽ പറകപ്പെട്ടിരിക്കുന്നു. ശുദ്ധിവന്നാൽപിന്നെ രോപണതൈലം തെക്കുകയുംവെണ്ട. തെച്ചാൽ അധികമായി പഴുക്കും.

(സോമവൽക്കാദി തൈലം)

൧൦൫– സോമവല്കവരാലൊദ്ധ്രമധുകൈഃ ശ്വാതജൈലെ।
ജാതികിംശുകമായൂരീസുഷവീപപ്പടൊത്ഭവം॥
൧൦൬– സ്വരസംയൊജയിത്പാത്ര കല്ക്കൈസ്തൈസ്സാധുസാധി
തംവിളംഗലാക്ഷാമഞ്ജിഷ്ഠാകുഷ്ഠക്ഷനിശാദ്വയൈഃ।

൧൬൭. ഫലിനീനതദേവദാരുമാംസീസരളചന്ദനൈഃ।
ശ്രീവേഷ്ടകനഖസ്പൃക്കാലവംഗപടീരരചി॥

൧൬൮- നാളികേരോത്ഥവസ്ത്രേഹസ്ഥിലജ്ജാവാഹിതഃ ചരം।
പാനേചാഭ്യഞ്ജനേ ചാപി സ്നാനാംഭസ്സുകിരാടവൽ॥

തൊരായത്തിൻതൊലി ത്രിഫല പാച്ചോററിത്തൊലി എരട്ടിമധുരം ഇവകഷായംവെച്ച അതിൽ പിച്ചകത്തില കരുമുരുക്കില ചെറുകടലാടി പുല്ലാനിത്തളിര പപ്പടം ഇവ ഇടിച്ച പിഴിഞ്ഞെടുത്ത നീർ ചെന്ത പച്ചാലരി മുത്തങ്ങക്കിഴങ്ങ മഞ്ചട്ടി ചെപ്പാടി കുന്തുരുക്കം പരട്ടമഞ്ഞൾ മരമഞ്ഞൾത്തൊലി ഞാഴൽപ്പൂവ്വ തകരം ദേവതാരം മാഞ്ചി ചരളം ചന്ദനം തിരുവട്ടപ്പശ നാഗണം ചോനകപ്പുല്ല ഇലവംഗത്തൊലി കരിഞ്ജാലിക്കാതല ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെത്ത കാച്ചിഅരിച്ച സേവിപ്പിക്കയും തേപ്പിക്കയും ചെയ്ക- പാടക്കരപ്പന്ന പറഞ്ഞപ്രകാരം വെള്ളമുണ്ടാക്കി അതുകൊണ്ട കുളിപ്പിക്ക- ഇവചെയ്താൽ കക്കരപ്പൻ ശമിക്കും.

൧൬൯- യവാദ്യാനാംവിസർപ്പാണാം പ്രോക്താസ്തിന്നേകവിംശതേഃ ഷണ്ണാമഥാവശിഷ്ടാനാം ചികിത്സാവക്ഷ്യതേധുനാ॥

യവവിസർപ്പം മുതലായ ഇരുപത്തൊന്ന വിസർപ്പങ്ങളുടെ ചികിത്സാ ഈ അദ്ധ്യായത്തിൽ സംഗ്രഹിക്കപ്പെട്ടു ശിഷ്ടങ്ങളായ ആറ വിസർപ്പങ്ങളുടെ ചികിത്സാ അനന്തരാദ്ധ്യായത്തിങ്കൽ പറയപ്പെടുകയും ചെയ്യും

ഇതി പാശാസൊപനാമക രാമാനന്ദനാഥപണ്ഡിത പാദശിഷ്യവെൻ്റകൃതാ ആരോഗ്യകല്പദ്രുമെ ബാലചികിത്സായാം ദ്വാദശസ്തബകോനാമദ്വാദശാദ്ധ്യായഃ

---

## ആരോഗ്യകല്പദ്രുമെ ബാലചികിത്സായാം
## ത്രയോദശാദ്ധ്യായപ്രാരംഭം

---

### തീക്കരപ്പന്റെ ചികിത്സാ

(അരച്ചുതേപ്പാൻ)

൧- നാളികേരസ്യ ഭസ്മേന പിഷ്ടാപാമാർഗ്ഗത്തികാതഥാ।
ലേപേനാഗ്നിവിസർപ്പേ ഉപശമനേ പ്രശസ്യതേ॥

തേങ്ങാപ്പാലിൽ തെച്ചിവേരിന്റെതൊലി അരച്ചു കല-
ക്കി കുടിക്കേണ്ടു. ഇത സ്രുഗ്ഗേഥവും നല്ലതാകുന്നു.

(ചന്ദനാദി കഷായം)

൨- ചന്ദനാദിത്യജീവന്തീവൃഷവൃശ്ചീരയഷ്ടിഭിഃ।
പടോലശാരിബാഭ്യാഞ്ചസിദ്ധഃക്വാഥസ്സിതാന്വിതഃ॥
ചന്ദനം ശതാവരിക്കിഴങ്ങ അടപതിയൻ
കിഴങ്ങ ആടലൊടകത്തിൻവേര കൊട്ടുത്തൂവ്വവേര ഏരട്ടിമധു
രം പടൊലം നന്നാറിക്കിഴങ്ങ ഇവകൊണ്ട കഷായം വെ
ച്ചു പഞ്ചസാര മേമ്പൊടിചെൎത്ത സേവിപ്പിക്ക- തീക്കരപ്പൻ
ശമിക്കും.

(സൂൎപ്യപൎണ്ണ്യാദി കഷായം)

൩- സൂൎപ്യപൎണ്ണീബലാദ്വന്ദ്വവൃഷവൃശ്ചീവതായമൈഃ।
വൃശ്ചികാളീവിസൎപ്പഘ്നീമധുകൈശ്ചസുസാധിതഃ॥
കാട്ടുഴുന്നിൻവേര കാട്ടുപയററിൻവേര കുറുന്തോട്ടിവേ
ര ഉഴകത്തിൻവേര ആടലൊടകത്തിൻവേര തമിഴാമവേ
ര മുത്തങ്ങക്കിഴങ്ങ തേക്കടവേര് കരപ്പാമ്പട്ട ഏരട്ടിമധുരം
ഇവകൊണ്ട കഷായം വെച്ചു പഞ്ചസാര മേമ്പൊടിചെൎത്ത
സേവി ിക്ക- തീക്കരപ്പൻ ശമിക്കും.
൪- അനുദ്ധൃതഃ ബൃഹല്യൊക്താംശസ്യതത്രപരന്ത്വിദം।
സ്നാനാംലേപാദുപാരന്തിദ്രസിദ്ധംപ്രകല്പയേൽ॥
മേലാളക്കരപ്പന്ന പറഞ്ഞതെല്ലാം കരപ്പനും നല്ലതാക്കു
൫- കളിപ്പിപ്പാൻവെള്ളം ദേവതാരവും തെച്ചിയിലയുമിട്ട വെ
ക്കകയും വേണം.

(അഭീരുമധുകാദി തൈലം)

൬- അഭീരുമധുകാംഭോജബലാദ്വവാദേവചന്ദനൈഃ।
അമൃതാശാരിബാഭ്യാഞ്ച ക്വഥിതൈംഭസികല്പിതൈഃ॥
൭- ത്രിഫലാവൈരിമൂലത്വക്സലിലൊശീരചന്ദനൈഃ।
കുന്ദുരുഷ്ണനിശാദ്യശ്മകഫളീപൃഷ്ണിപാടലൈഃ॥
൮- ക്ഷീരിദ്രുമപൎണ്ണീനീപശാകതന്ദുലഖദിരാദിഭിഃ।
കതകാമയശൈലേയപ്രിയാളുസ്ഥിലവംശകൈഃ।
വ്യ- മഞ്ജിഷ്ഠാസൂൎപ്യപൎണ്ണ്യേലാഫലനീലീശ്ചസാധിതഃ।
നാളികേരാത്ഭവസ്സ്ഥഃപാകേനപാഭ്യഞ്ജനമാചിചം।
൯- പ്രയുക്തോനാശയേദേനംഗംഭീരമതിദാരുണം।
ക്ഷിപ്രമേവശിലാമജ്ജാസസിതാംവാന്വശീലയേൽ॥
ശതാവരിക്കിഴങ്ങ ഏരട്ടിമധുരം മുത്തങ്ങക്കിഴങ്ങ കറു

ന്തൊട്ടിവെര ദെവതാരം ചന്ദനം ചിററമൃത നന്നാറികിഴങ്ങ ഇവ കഷായംവെച്ചു ത്രിഫല ഏകനായകത്തിൻവെരുനാൽതൊലി ഇരുവെലി രാമച്ചം ചന്ദനം കസ്തൂരിമഞ്ഞൾ മരമഞ്ഞൾത്തൊലി തെങ്ങിൻപൂക്കുലയരി കച്ചൂരിക്കിഴങ്ങ നാല്പാമരത്തിൻതൊലി വെള്ളപ്പാടത്തൊലി കടമ്പിൻതൊലി തെക്കിൻതൊലി നാല്ക്കണം താളിമാതളത്തിൻകായയുടെതോട ചെറാമ്പരല കൊട്ടം കന്മതം മുവരത്തിൻകായയുടെ പരിപ്പ ഏലവംഗത്തൊലി മഞ്ചെട്ടിപ്പൊടി കാട്ടുഴുന്നിൻവെര കാട്ടുപയററിൻവെര ഏലത്തരി താഴമ്പൂവ്വ ഇവ അരച്ചുകലക്കി വെള്ളിച്ചെണ്ണചെൎത്ത കാച്ചിയരിച്ച സെവിപ്പിക്കയും തെപ്പിക്കയും ചെയ്ക ഗംഭീരമായിരിക്കുന്ന വിധാനമൊട്ടുകൂടിയതീക്കാരപ്പൻ വെഗെന ശമിക്കും- കന്മതം പഞ്ചസാര ചെൎത്ത സെവിപ്പിക്കയുമാം.

## മുഴക്കരപ്പന്റെ ചികിത്സാ

### (അരച്ചുതെപ്പാൻ)

൪൦- ശൈഗ്രുകണ്വപിണ്ഡാഭദെവദാരുശതാഹ്വാമധുകാംബുദൈഃ।
ലിംപെൽ ഗൃഹാദിവിസർപ്പനുത്സവിശാലാംമാംശിലാജതു॥

ദെവതാരമൊ ശതകുപ്പയൊ കൂട്ടക്കയൊ ചുക്ക കന്മതംഇവയൊ മൊരിൽ അരച്ചുതെക്കുക- മുഴക്കരപ്പൻ ശമിക്കും-

### (ശുണ്ഠ്യാദി കഷായം

൪൧- ശുണ്ഠീപടോലദെവാഹ്വമുസ്താരിഷ്ടാമൃതാഗ്നിഭിഃ।
ഉശീരനാഗരഭൂനിംബകടുകാഭിശ്ച സാധിതഃ॥
൪൨- കഷായഃകാരവീചൂൎണ്ണസഹിതൊത്രപ്രശസ്യതെ।
കൈശികീചൂൎണ്ണയുക്തൊവാപ്യുന്മാദ്യാഢ്യതൊപി വാ॥

ത്രിഫല പടൊലം ദെവതാരം മുത്തങ്ങക്കിഴങ്ങ വെപ്പിൻതൊലി രാമച്ചം കൊടുവെലിക്കിഴങ്ങ ചിററരത്ത ചുക്ക പുത്തരിച്ചുണ്ടവെരിം നാൽതൊലി കടുകരൊഹിണി ഇവ കൊണ്ടുകഷായംവെച്ചു കരിഞ്ചീരകമൊ മാശിക്കായൊ പാടയൊ മെപ്പൊടി ചെൎത്ത സെവിപ്പിക്ക- മുഴക്കരപ്പൻ ശമിക്കും.

### (ആക്രാദാദി കഷായം)

൪൩- അക്രൊശകണാദാരുജീരകത്രയയഷ്ടിഭിഃ।
വിളംഗധാന്യകൈലെന്ദ്രഭൊക്തടപലാശപത്രൈഃ॥
൪൪- ശ്വേതലയകജംപാമൂലചികംകതകവെരിഭിഃ।

പ്പില ഇരുവേലി നാന്മുകപ്പുല്ല പച്ചില എലവംഗത്തൊലി തുണിയാങ്കം ദെവതാരം പുലിച്ചുവടിയൻവെര ചെന്നിക്കിഴങ്ങ തമിഴാമവെര ജാതിക്ക തിരുവട്ടപ്പശ നറുമ്പശ മുഞ്ഞശിപ്പി പുന്നപ്പൂവ നാകപ്പൂവ കുംകുമം അകില താലീസപത്രം ഗുല്ഗുലു ചെഞ്ചല്യം പാവ ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിയരിച്ച തെപ്പിക്ക- ത്രിഫലയിട്ട വെള്ളം വെച്ച അതുകൊണ്ട കുളിപ്പിക്ക- ഇവ ചെയ്താൽ മുഴക്കരപ്പൻ ശമിക്കും.

ചെക്കരപ്പന്റെ ചികിത്സാ

(അരച്ചുതെപ്പാൻ)

൨൫- അമൃതാരജസാസാൎദ്ധംപിഷ്ടാമലകജംരജഃ॥
നാളികെരസ്യദുഗ്ദ്ധെനലിംപെൽകച്ഛശാന്തയെ॥

ചിററമൃതിന്റെ ഊറലും നെല്ലിക്ക വറുത്തുപൊടിച്ച പൊടിയും സമമായി ചെൎത്ത തെങ്ങാപ്പാലിൽ അരച്ചുതെക്കുക- ചെക്കരപ്പൻ ശമിക്കും-

(നിശാവൽക്കാദി കഷായം)

൨൬. നിശാവല്കവൃഷാഭീരുനിശാഭൂനിംബതൊയദൈഃ।
വിശാലാമലകൊപെതൈഃ കഥശ്ച മധുമാൻഹിതഃ॥

മരമഞ്ഞത്തൊലി ആടലൊടകത്തിൻവെര ശതാവരിക്കിഴങ്ങ വരട്ടുമഞ്ഞൾ പുത്തരിച്ചുണ്ടവെരുമ്മൽതൊലി കാട്ടുവെള്ളരിവെര നെല്ലിക്ക ഇവകൊണ്ട കഷായംവെച്ച തെൻമെല്പൊടിചെൎത്ത സെവിപ്പിക്ക- ചെക്കരപ്പൻ ശമിക്കും.

(മധൂകപുഷ്പാദി കഷായം)

൨൭- മധൂകപുഷ്പമഞ്ജിഷ്ഠാമധുകാരിഷ്ടപൎപ്പടൈഃ॥
കളംബാവിരളാവല്കദ്രുമാമലകചന്ദനൈഃ॥
൨൮- ദാൎവ്വീകണാദുരാലഭാമൂലമുസ്താഗുളൂചിഭിഃ।
ദ്രാണാപുഷ്പവൃഷൊശീരപാഠാധാന്യയവാഷകൈഃ॥
൨൯- കൈകശികീശാരിബാദാന്തിപടൊലകടപാംബുഭിഃ॥
വരണാജ്ഞ്വഭൂനിംബകുഫളിപുഷ്പജൊംഗകൈഃ॥
൩൦- പാരന്തികുസുമാളുക്ഷിശാലാഭിശ്ചസാധിതഃ।
കഷായൊദാരുണെതസ്മിൻപാതവ്യൊമാക്ഷികാനിതഃ॥

ഇരിപ്പപ്പൂവ മഞ്ചെട്ടി ഇരട്ടിമധുരം ചെപ്പിൻതൊലി പൎപ്പടം കടമ്പിൻതൊലി കഞ്ഞിക്കൊട്ടകത്തിൻവെരിന്മെൽ

തൊലി കരക നെല്ലിക്ക ചന്ദനം മരമഞ്ഞൾതൊലി തിപ്പലി അതിതിപ്പലി മുക്കാപ്പിരകത്തിൻവെര മുത്തങ്ങക്കിഴങ്ങ പാലത്തൊലി ഇരുവേപ്പ് ആടലൊടകത്തിൻവെര രാമച്ചം പാടക്കിഴങ്ങ കൊത്തംപാലയരി കൊടുത്തൂവ്വവെര മാശിക്ക നന്നാറിക്കിഴങ്ങ പാവ്വള്ളിക്കിഴങ്ങ പടൊലം കടകപ്പാലയരി ഇരുവെലി നീർമാതളത്തിൻതൊലി നീർമരുതിൻതൊലി പുത്തരിച്ചുണ്ടവെര നന്മൽതൊലി തെങ്ങിൻപൂക്കുലയരി അകില തെച്ചിപ്പൂവ്വ വെളുത്താവണക്കിൻവെര നെന്മൽതൊലി കാട്ടുവെള്ളരിവെര ഇവകൊണ്ടകഷായംവച്ച തെൻമെമ്പൊടി ചെർത്തസെവിപ്പിക്ക- പ്രബലമായചെക്കരപ്പൻ ശമിക്കും.

(ബലാത്രയാദി തൈലം)

൨൮- ബലാത്രയാമൃതാഭാർഗ്ഗവരീധാത്രീശൃതെജലെ।
ദ്രാക്ഷാകലിംഗപരണ്ണവരകന്യാദലൊത്ഭവം॥
൨൯- പാരന്തീകസുമൊത്ഥഞ്ച സംയൊജ്യസ്വരസംപൃഥഃ।
കല്കൈസ്ത്രുകൈലാഫലത്രയനിശാദ്വയൈഃ॥
൩൦- മധുകൊശീരതക്കൊലസലിലാംബുദചന്ദനൈഃ।
ശിംശപാസാരശൈലെയഖദിരൈശ്ച സുസാധിതഃ॥
൩൧- നാളികെരാംബുവസ്സ്വസ്ഥസ്ഥിലജാവാതദാത്തിനുൽ।
പാനാദ്യഭ്യഞ്ജനാദ്യാത്രസ്നാനാംഭൊചിരല്ലാശ്രുതം॥

കുറുന്തോട്ടിവെര വെങ്കുറുന്തൊട്ടിവെര ഊരകത്തിൻവെര ചിററമൃത ദെവതാരം ശതാവരിക്കിഴങ്ങ നെല്ലിക്ക ഇവകൊണ്ടകഷായംവെച്ചതിൽ കരക കടകപ്പാലത്തളിര നീർമാതളത്തില വെലിപ്പരുത്തിയില തെച്ചിപ്പൂവ്വ ഇവററിൻനീര ചെർത്ത കൊട്ടം ഏലത്തരി ത്രിഫല വരട്ടുമഞ്ഞൾ മരമഞ്ഞൾതൊലി ഇരട്ടിമധുരം രാമച്ചം തക്കൊലപ്പുട്ടിൽ ഇരുവെലി മുത്തങ്ങക്കിഴങ്ങ ചന്ദനം ഇരുമുള്ളിൻകാതല കന്മതം കരിങ്ങാലിക്കാതല ഇവഅരച്ചുകലക്കി എണ്ണയാ വെളിച്ചെണ്ണയൊചെർത്ത കാച്ചിയരിച്ച സെവിപ്പിക്കയും തെപ്പിക്കയും ചെയ്ക കഞ്ഞിക്കൊട്ടകത്തിലുള്ള വെള്ളംവച്ച അതുകൊണ്ടകുളിപ്പിക്കക ഇവചെയ്താൽ ചെക്കരപ്പൻ ശമിക്കും.

ഇടിവാൾക്കരപ്പന്റെ ചികിത്സാ

൩൨- ഇച്ഛാകണൈക്ഷണ്മലെള്ള്യാതമൊശനിംദ്ദൂരതസ്യ ജാൽ।
ഇരണ്ണമമിവാംബോധിദ്ദീപ്യതെയളുപക്രമൈഃ॥

൨൯ *

വാതപിത്തകഫങ്ങൾ തുല്യമായി കോപിക്കനിമിത്തമായിട്ടു ഉണ്ടായ ഇടിവാൾക്കരപ്പന്ന ചികിത്സിക്കാതെ ഇരിക്കയത്രെ വേണ്ടതു — എന്തുകൊണ്ടെന്നാൽ ആയത ഇടിത്തീയ്യ ജലവർഷം കൊണ്ടു ജ്വലിക്കുന്നതുപോലെ ചികിത്സകൾകൊണ്ടു ജ്വലിക്കുമെന്നല്ലാതെ ശമിക്കയില്ല ഇതത്രെ ഇവിടെ നിമിത്തമാകുന്നതു —
൩൩ — അന്യസ്യ യുക്ത്യാസംസിദ്ധൈരൌഷധൈശ്ശാന്തിരിഷ്യതേ। കശ്ചിൽ പ്രശാമ്യേൽ സർവ്വോപി യാപ്യോ ഭവതി വാ ന വാ॥
പ്രകാരാന്തരേണ സംഭവിച്ചതായാൽ നല്ല വണ്ണം സിദ്ധങ്ങളായ ഔഷധങ്ങളെ യുക്തിയെ അനുസരിച്ച പ്രയോഗിച്ചാൽ വളരെക്കാലംകൊണ്ടു ഒന്ന ശമിച്ചു എന്ന വരാം — വളരെ യത്നം ചെയ്യാൻ അധികമായ ഉപദ്രവംകൂടാതെ കഴിഞ്ഞുകൂട അതകെ വിധത്തിലാകയും ചെയ്യും.

(അരച്ചുതേപ്പാൻ)

൩൪ — അജയാകരവീരാസ്ഥിശാരിബാവരണത്വചഃ।
തക്രപിഷ്ടാസ്സമാലിംപേദ്ദേശേനൌപവനാന്തരേ॥
വാതാധികമായ ഇടിവാൾക്കരപ്പന്ന കാട്ടാട അലരിക്കുരു നന്നാറിക്കിഴങ്ങ നീർമാതളത്തിൻതൊലി ഇവ മോരിൽ അരച്ചുതേക്കുക —

൩൫ — അമൃതാമലകാംഭോദരജഃപാരന്തികാത്വചാ।
നാളികേരസ്യ ദുഗ്ദ്ധേന ലിംപേൽ പിത്താധികേ ത്വചി॥
പിത്താധികമായ ഇടിവാൾക്കരപ്പന്ന ചിററമൃത നെല്ലിക്ക മുത്തങ്ങക്കിഴങ്ങ ഇവററിന്റെ ഊറൽ തെല്ലിച്ചെറുമരത്തൊലി ഇവ തേങ്ങാപ്പാലിൽ അരച്ചുതേക്കുക —

൩൬ — കൈശികീവിരളാവല്ക്കകാരവീരദേവദാരുഭിഃ।
കിംശുകസ്യ രസേ പിഷ്ടൈഃ പ്രലേപശ്ശ്ലേഷ്മാധികേ॥
മാശിക്ക കഞ്ഞിക്കൊട്ടത്തിൽ വെരുമ്മർത്തൊലി കരിഞ്ചീരകം ദേവതാരം ഇവ കരുമുരുക്കിലനീരിൽ അരച്ചുതേക്കുക — ഇത കഫാധികമായ ഇടിവാൾക്കരപ്പന്ന ചെയ്യേണ്ടതാകുന്നു.

൩൭ — വാതപിത്താധികേ തത്ര ത്വക്പാടീരത്രികാരജഃ।
ശതാഹ്വാസഹിതം പിഷ്ടാം വസ്ത്രാലേപഃ ഇഷ്യതേ॥
വാതപിത്താധികമായ ഇടിവാൾക്കരപ്പന്ന നിലമ്പരണ്ട ചിററമൃതിന്റെ ഊറൽ ശതകുപ്പ ഇവ ഓവർ വെള്ളത്തിൽ അരച്ചുതേക്കുക.

൩൮ — സ്ഥൌണേയജയാസ്ഥീനി പിഷ്ട്വാ ധാന്യാമ്ലവാരി

ച്ച അതിൽ പുണ്ഡരീകക്കുറിമ്പ ഞെരിഞ്ഞാംപുളിയില തെ
ങ്ങിൻപൂക്കുലയരി കരളകത്തില കൊടിഞ്ഞാലി കടുക്കമരത്തി
ൻഇല ഇവററിൻനീർചേൎത്ത ദേവതാരം കരിംകുറിഞ്ഞിവേ
ര അരത്ത ശതകുപ്പ തകരം കൊട്ടം ചന്ദനം രക്തചന്ദനം
പീതചന്ദനം ഇരുവേലി രാമച്ചം എരട്ടിമധുരം ത്രികട ഏ
ലത്തരി വിഴാലരി പച്ചില ഇവ അരച്ചുകലക്കി വെളിച്ചെണ്ണ
ചേൎത്ത വെളിച്ചെണ്ണയുടെ മൂന്നിൽ ഒരുഭാഗം എണ്ണയും അത്ര
നെയ്യും അത്ര തൈരും ചേൎത്ത കാച്ചിയരിച്ചു സേവിപ്പിക്ക ഇടി
വാൾക്കരപ്പൻ കാലതാമസംകൂടാതെ ശമിക്കും- ഇതിന്ന ത്രിവി
ക്രമതൈലമെന്ന പേരാകുന്നു- ഇത ഹേമാചാൎയ്യനാൽ പറക
പ്പെട്ടതാകുന്നു- അതുകൊണ്ട ഇതിന്ന പറഞ്ഞ ഫലത്തിന്ന നീ
ക്കം വരുമോ എന്ന സംശയംകൂടെ ആൎക്കും യുക്തമല്ല.

(ബലാരാസ്നാദി തൈലം)

൯൪- ബലാരാസ്നാമൃതായഷ്ടിനിശ്വാസസാധുസാധിതഃ।
ഫലത്രയേണകരസ്യത്സ്നഫസ്ഥലജംഏവ വാ॥
൯൫- അഭ്രംശായപ്രശസ്തസ്ത്വാത്രഫലത്രയശൃതംജലം।
സ്നാനായ മാധവംധാത്രീഫലസ്വരസേനസാധിതം॥

കുറുന്തോട്ടിവേര അരത്ത ചിററമൃത എരട്ടിമധുരം ഇവക
ഷായംവെച്ച ത്രിഫല അരച്ചുകലക്കി വെളിച്ചെണ്ണയോ എണ്ണ
യോചേൎത്ത കാച്ചിയരിച്ചു തേപ്പിക്ക- ത്രിഫലയിട്ടിട്ടോ നെല്ലി
ക്ക ഉണ്ണിയാങ്കാ ഇവയിട്ടിട്ടോ വെള്ളംവെച്ച അതുകൊണ്ട കുളി
പ്പിക്ക- ഇവ ചെയ്താൽ ഇടിവാൾക്കരപ്പൻ ശമിക്കും.

ഘോരക്കരപ്പന്റെ ചികിത്സാ

(അരച്ചുതേപ്പാൻ)

൯൬- തക്രംബസ്ഥകചോരന്തീപൃഥ്വീകാണിമുദ്ഗവഹ്നിനാ। പ
ക്വാപിഷ്ടാ ദ്രാസമാലേപോരക്തപിത്തവിനാശനഃ॥

ചെമ്പരത്തിപ്പൂവ്വ തെച്ചിപ്പൂവ്വ ഇവ മന്ദാഗ്നികൊണ്ട മോ
രിൽ പുഴുങ്ങി അരച്ചു തേക്കുക- ഘോരക്കരപ്പൻ ശമിക്കും.

൯൭- ക്ഷീരിദ്രുകിംശുകാളക്ദ്രൂവ്വാപാരന്തീകോമളവാൻ। പല്ല
വാൻവാസമ ഏരണ്ഡപ്രാഗ്വൽപിഷ്ടാപ്രലേപയേൽ॥

നാല്പാമരത്തിൻതളിര കരുമുരുക്കിൻതളിര നാഗ്യത്തിത്ത
ളിര കാകത്തളിര തെച്ചിത്തളിര ഇവ മോരിൽ പുഴുങ്ങി അ
രച്ചു തേക്കയുമാം

(മേഘനാദാദി കഷായം)

൩൭ - മേഘനാദകരഞ്ജത്വങ്ബീപിപ്പൂലനിശാദ്വയൈഃ|
അരിഷ്ടവല്ലീസർപ്പാക്ഷീമൂലാഭ്യാംച ശൃതം ജലം॥
൩൮ - പായയേൽ സർപ്പിഷായുക്തം തൈലയോഗാവുദാഹൃ
തൗ ശല്യകോത്ഥദംഷ്ട്രീജസ്യ വിഷസ്യ വിനിവർത്തകൗ॥

ചെറുചീരവേര ഉങ്ങിൻതോലി അമരിവേര വരട്ടമഞ്ഞൾ മരമഞ്ഞത്തൊലി വെപ്പിൻതോലി കരളകത്തിൻവേര ഇവകൊണ്ട കഷായംവെച്ച നെയ്യ മേമ്പൊടിചേർത്ത സേവിപ്പിക്ക- മുൻപറഞ്ഞ ലേപനവും ഈ കഷായവും ശല്യകവിസർപ്പത്തിന്ന കാരണമായ വിഷത്തെ ശമിപ്പിക്കും-

൩൯ - വിനിവൃത്തേത്രപൂർവ്വോക്തേ ത്വയഥാദോഷമുപക്രമഃ|
സർവ്വോപ്യത്രാന്തസന്ധേയഃ കിമിന്യദവശിഷ്യതേ॥

വിഷത്തിന്ന നല്ലവണ്ണം നിവൃത്തിവന്നാൽ ദോഷകോപത്തെ പരീക്ഷിച്ച അറിഞ്ഞ അതാതദോഷംകൊണ്ട ഉണ്ടാകുന്ന വിസർപ്പങ്ങൾക്ക മുൻപറഞ്ഞ പ്രകാരമുള്ള ചികിത്സകളെ ദോഷാനുസാരേണ ഇതിന്നും ചെയ്ക എന്നല്ലാതെ ഇവിടെ ഒരു വിശേഷവും അവശ്യമായി പറയേണ്ടതായി കാണപ്പെടുന്നില്ല-

൪൦ - ഏകപഞ്ചാശതോപ്യേതാ വിസർപ്പാണാമുപക്രമഃ|
തത്തദ്ദോഷാനുരോധേന നിബന്ധേനൈയതാമയാ॥

ഇത്രമാത്രമുള്ള പ്രകരണംകൊണ്ട അറിയപ്പെടുന്ന വിസർപ്പങ്ങൾക്ക ദോഷാനുരോധേന ചികിത്സകൾ എന്നാൽ പറയപ്പെട്ടു ഇതിനെക്കാൾ അധികമായി ഗ്രഹിക്കേണ്ടവർ പൂർവ്വശാസ്ത്രങ്ങളിൽനിന്ന ഗ്രഹിച്ചുകൊൾകയും ചെയ്യുമല്ലോ-

ഇതി വാരശ്രേഷ്ഠോപനാമകരാമാനന്ദനാഥപണ്ഡിത

പാരശവചന്ദ്രകൃതാ ആരോഗ്യകല്പദ്രുമേ ബാല

ചികിത്സായാം ത്രയോദശസ്തബകോ

നാമത്രയോദശാദ്ധ്യായഃ



---

## ആരോഗ്യകല്പദ്രുമെ ബാലചികിത്സായാം.

---

### ചതുർദ്ദശാദ്ധ്യായ പ്രാരംഭഃ

### വിസർപ്പസാമാന്യചികിത്സാം

(ക്ഷീരിദ്രുപല്ലവാദി ലേപനം)

൧- ക്ഷീരിദ്രുപല്ലവാംഭോദപാരന്തീമൂലവല്ക്കലം ।
കുഷ്ഠയഷ്ട്യാഹ്വയോപേതം വിപിഷ്യാദധിമസ്തുനാ ॥
൨- പിഷ്ടാ ലേപനകർമ്മാദൌ വിസർപ്പേഷു പ്രശസ്യതേ ।
സർവ്വേഷ്വപ്രഭാവോത്ര ഹേതുഃ ഫലനിദർശിതഃ ॥

നാല്പാമരത്തിൻതളിര മുത്തങ്ങക്കിഴങ്ങ തെച്ചിവെരുമ്മൽ തൊലി കൊട്ടം എരട്ടിമധുരം ഇവ തയിർവെള്ളത്തിൽ പുഴുങ്ങിയരച്ചു തേക്കുക- എല്ലാ വിസർപ്പങ്ങളും ശമിക്കും. ഈ ലേപനം എല്ലാ വിസർപ്പങ്ങൾക്കും ശമനമായത എങ്ങിനെയെന്നാൽ ഔഷധപ്രഭാവംനിമിത്തമായിട്ടുതന്നെ എന്നുള്ള സമാധാനം ഫലാഖ്യാനാൽ കാണിക്കപ്പെട്ടിരിക്കുന്നു എന്ന അറിഞ്ഞുകൊൾകയും വേണം.

(മഞ്ജിഷ്ഠാദി ലേപനം)

൩- മഞ്ജിഷ്ഠാകുഷ്ഠയഷ്ട്യാഹ്വാലാക്ഷാവർണ്ണവതീതഗഃ ।
വികങ്കതക്ഷീരിതാഗശ്രേയാശാരിബാന്വിതാഃ ॥
൪- നാളികേരസ്യദ്രവേണ പിഷ്ടാഃ കിംശുകപത്രജഃ ।
രസഞ്ചതത്ര സംയോജ്യ ലിംപേദ്ദാഹപരിമർദ്ദിതാഃ ॥

മഞ്ചട്ടിപ്പൊടി കൊട്ടം എരട്ടിമധുരം കൊലരക്ക വെള്ളാരത്തൊലി വെഷ്ണംകതവെരുമ്മൽതൊലി ഏകനായകത്തിൻവെരുമ്മൽതൊലി കട്ടക്ക നറുനാറിക്കിഴങ്ങ ഇവ തേങ്ങാപ്പാലിൽ അരച്ചു കരുമുരുക്കിലന്നീര വിഴ്ത്തി ഉരസിച്ചെത്ത പുരട്ടുകയുമാം.

(തിലകതാഗാദിലേപനം)

൫- തിലകതാഗാരാലോധ്രശിരീഷാക്ഷാസ്ഥിശാരിബാഃ ।
ശാകപത്രരസേപക്വാഃ പിഷ്ടാഃ സംയോജ്യ സർപ്പിഷാ ॥
൬- കകാടാന്ധദ്രവേണാപി മർദ്ദനാന്നിർജ്ജലീകൃതാഃ ।
പ്രലിംപേത്തീവ്രദാഹേഷു സർവ്വേഷു പ്രബലേഷു ച ॥

മയിലെള്ളിൻതൊലി ത്രിഫല പാച്ചോറ്റിക്കുരു വാകക്കുരു താന്നിക്കക്കുരു നന്നാറിക്കിഴങ്ങ ഇവ തേക്കിൻകുമ്പിന്റൊ

നീരിൽ പുഴുങ്ങിയരച്ച നെയ്യുംകോഴിമുട്ടയുടെ വെള്ളയും ചെൎത്ത ഉരസി നീരറുത്തഅധികമായ നീരോടുകൂടിയവിസൎപ്പങ്ങൾക്കുംപ്രബലങ്ങളായഎല്ലാവിസൎപ്പങ്ങൾക്കും തെക്കുക.എന്നാൽഅവകൾ ശമിക്കും.

(കൈശികീമധുകാദി കഷായം)

൧. കൈശികീമധുകദ്രാക്ഷാമധൂകമഗധൊത്ഭവൈഃ।
കൊശാതകീയുഗാംഭൊദപാഠാദുസ്പൎശപൎപ്പടൈഃ॥
൨. പാരന്തികുഫളീപുഷ്പദാൎവ്വീഭിശ്ച്ഛൃതംജലം।
കാരവ।മധുസംയുക്താവിസൎപ്പകുലനാശനം॥

മാശിക്കു,എരട്ടിമധുരം,മുന്തിരിങ്ങപ്പഴം, ഇരിപ്പക്കാതൽ, തിപ്പലി,പുട്ടൽപീരകത്തിൻവേര,ചെറു ചിരകത്തിൻവേര,മുത്തെങ്ങക്കിഴങ്ങ പാടക്കിഴങ്ങു,കൊടിത്തൂവവേര,പൎപ്പടം, തെച്ചിപ്പൂവ്വ,തെങ്ങിൻപൂക്കുലയരി, മരമഞ്ഞത്തൊലി ഇവകൊണ്ടു കഷായംവെച്ച കരിഞ്ചീരകം, തെൻ ഇവ മെമ്പൊടിചേൎത്തസെവിപ്പിക്ക. എല്ലാവിസൎപ്പങ്ങളും ശമിക്കും

(അമൃതൊശീരാദി കഷായം)

൩. അമൃതൊശീരപാഠാബ്ദഭൃനിംബവൃഷപൎപ്പടൈഃ॥
മൂൎവ്വാശമ്യാകമൂലതാ ഗഭയാരജനീദ്വയൈഃ।
൧൦. സപ്തച്ഛദകദംബാൎക്കനക്തമാലവികംകതൈഃ।
വിരളാമലകീവൈരിജംബൂദ്വയകപീതനൈഃ॥
൧൧. ദ്രൊണപുഷ്പവിസൎപ്പഘ്നീപാരന്തീമുകുളാജ്ജുനൈഃ।
ജ്യൊതിഷ്മതീന്ദുരെഖൈലാവിളംഗകുടചാംബുഭിഃ॥
൧൨. ധനികാശിശിരദ്വന്ദ്വജീരകത്രയനാഗരൈഃ।
ത്രായമാണാവിശാലാൎക്കാഗകൊശാതകീദ്വയൈഃ॥
൧൩. ശാരിബാകുഫളീപുഷ്പശിംശപാകതകാസ്ഥിഭിഃ।
കൈശികീകടുകാകൌന്തിപത്മകൊഗ്രാസനൈരപി॥
൧൪. സിദ്ധഃകഷായൊമധ്വാഢ്യൊ മധുസ്നുഹ്യായുതൊപിവാ।
മധുസ്നുഹിമധുഭ്യാംവായുതസ്ത്രൈഷ്ഠഫിതഃപരം॥

ചിററമൃത,രാമച്ചം, പാടക്കിഴങ്ങ,മുത്തങ്ങക്കിഴങ്ങ, പുത്തരിച്ചുണ്ടവേരുമ്മൽതൊലി,ആടലോടത്തിൻവേര പൎപ്പടം, പെരുങ്കുരുമ്പവേര,കൊന്നവേരിന്മേൽതൊലി,കടുക്ക, വരട്ടുമഞ്ഞൾ, മരമഞ്ഞത്തൊലി,പാലത്തൊലി, കടമ്പിൻതൊലി, വെള്ളഎരുക്കിൻവേരിന്മെൽതൊലി,ഉങ്ങിൻതൊലി, വയ്യങ്കതവേരുമ്മൽതൊലി. കഞ്ഞിക്കൊട്ടത്തിൻവേരുമ്മൽതൊലി നെല്ലിത്തൊലി, ഏകനായകത്തിൻവേരുമ്മൽതൊലി, ഞാവൽതൊ

ലി,ഞാറവേരുമ്മൽതൊലി,കല്ലാലിൻതൊലി,തുമ്പപ്പൂവ്വ, കര പ്പാമ്പട്ട തെച്ചിമൊട്ട, നീർമരുതിൻതൊലി, ചെറുപ്പന്നയരി കാർകൊകിലരി,ഏലത്തരി വിഴാലരി, കുടകപ്പാലയരി, ഇരു വേലി, കൊത്തമ്പാലയരി,ചന്ദനം, രക്തചന്ദനം,ജീരകം,ക രിഞ്ചീരകം, പെരുഞ്ചീരകം,ചുക്ക,ബ്രഹ്മി, കാട്ടുവെള്ളരിവേര, അല്ലാരിത്തെങ്ങ, പുട്ടൽപീരകത്തിൻവേര, ചെറുപാരകത്തിൻ വേര,നന്നാറിക്കിഴങ്ങ, തെങ്ങിൻപൂക്കുലയരി, ഇരുമുള്ളിൻകാ തല, തൊറാമ്പരല, മാശിക്ക, കടുകരോഹിണി, അരെണുകം പതിമുകം,വയമ്പ,വേങ്ങക്കാതല,ഇവകൊണ്ടു കഷായംവെച്ച തേനൊ പാവൊ പാവ,തേൻഇവയൊ മേല്പൊടിചേൎത്ത സേ വിപ്പിക്ക. എല്ലാവിസൎപ്പങ്ങളും ശമിക്കും.

(താലീസപത്രാദി കഷായം.)

൧൭. താലീസപത്രപത്രാക്ഷധാത്രീഹൈമവതീഫലൈഃ।
ദീപ്യദ്വയവിസൎപ്പഘ്നീജീരകത്രയവാലുകൈഃ॥

൧൮. സഹദേവീഹരിക്രാന്താത്രിപാദീശക്രവല്ലിഭിഃ।
മത്സ്യാക്ഷീഭൃംഗരാജാഭ്യാംഗൊവൎദ്ധന്യാചഗുൻഡ്രയാ॥

൧൯. അമൃതാസൊമകുശ്മാണ്ഡിപടൊലീകാണ്ഡകൈരപി।
ശാരിബാത്രയജീവന്തീജലദാഭിരുകന്ദകൈഃ॥

൨൦. വിശാലേക്ഷ്വാകുദുസ്പൎശ്മൂൎവ്വാകൊശാതകീദ്വയൈഃ।
ശമ്യാകവരണാരിഷ്ടശാരടീവൎണ്ണിനീദ്വയൈഃ॥

൨൧. സുഷവീകിംശുകദ്വന്ദ്വദൂൎവ്വാമ്രബകുളച്ഛദൈഃ।
നന്ദ്യാവൎത്തവടാശ്വത്ഥജലജത്രയകുഡ്മളൈഃ॥

൨൨. ഫലിനീചംപകദ്രൊണപാരന്തീദ്വിജവൃക്ഷജൈഃ।
കുസുമൈശ്ചപലാശസ്യവരാളകുസുമെനച॥

൨൩. വിളംഗധാന്യകൈലെന്ദുരെഖാകുടചഭാസദ്വരൈ।
ശിംശപാഖദിരദ്വന്ദ്വചന്ദനത്രിതയൈരപി॥

൨൪. സിദ്ധഃകദ്വാഥശ്ശൃതശ്ശീതഃഫാണ്ടൊവാമാക്ഷികാന്വിതഃ।
കൈശികീമധുയുക്തൊവാവിസൎപ്പകുലദൎപ്പനൽ॥

താലീസപത്രം, പച്ചില, താനിക്ക, നെല്ലിക്ക,കടുക്ക,അയ മോതകം. കുറാശാണി, കരപ്പാമ്പട്ട, ജീരകം, കരിഞ്ചീരകം, പെരിഞ്ചീരകം, ഏലാവാലുകം, പുവ്വാംകുറുന്തല, വിഷ്ണുക്രാ ന്തി, നിലംപരണ്ട, ഉഴിഞ്ഞ,മീനങ്ങാണി, കഞ്ഞുണ്ണി, വയറ തിരുതാളി, ചിററമൃത, സൊമവള്ളി, കുമ്പളവള്ളി, പടോലവ ള്ളി,നന്നാറിക്കിഴങ്ങ,പാൽവള്ളിക്കിഴങ്ങ,ചെമ്പറവള്ളിക്കിഴങ്ങ, അടപതിയൻകിഴങ്ങ, മുത്തെങ്ങക്കിഴങ്ങ,ശതാവരിക്കിഴങ്ങകാട്ടു

വെള്ളരിവേര, കയ്യഞ്ചുരവേര, കൊട്ടത്തൂവ്വവേര, പെരുംകുരുമ്പവേര, പുട്ടൽപീാകത്തിൻവേര, ചെറുപീരകത്തിൻവേര, കൊന്നത്തൊലി, നീർമാതളത്തിൻതൊലി, വേപ്പിൻതൊലി, പാലത്തൊലി, വേണ്ണാടത്തൊലി, തെച്ചിവേരുമ്മൽതൊലി പുല്ലാനിത്തളിര, വെൺമുരുക്കിൻതളിര, കരുമുരുക്കിൻതളിര, കറുകത്തളിര, എരിഞ്ഞിത്തളിര, നന്ത്യാവ്വട്ടത്തിൻമൊട്ട, പെരാൽമൊട്ട, അരയാൽമൊട്ട, താമരമൊട്ട, ആമ്പൽമൊട്ട, നൈതൽമൊട്ട, ഞാഴൽപുവ്വ, ചമ്പകപ്പൂവ്വ, തുമ്പപ്പൂവ്വ, തെച്ചിപ്പൂവ്വ, പ്ലാശിൻപുവ്വ, കരയാംപൂവ്വ, വിഴാലരി, കൊത്തമ്പാലയരി ഏലത്തരി, കാർകോകിലരി, കുടകപ്പാലയരി, ചെറുപ്പുന്നയരി, ഇരുമുള്ളിൻകാതല, കരിങ്കരിങ്ങാലിക്കാതല, വെൺകരിങ്ങാലിക്കാതല, ചന്ദനം, രക്തചന്ദനം, പീതചന്ദനം ഇവകൊണ്ട കഷായംവച്ച തേനൊ മാശിക്ക, തേൻ ഇവയൊ മെമ്പൊടിചേത്ത സേവിപ്പിക്ക. മേല്പറഞ്ഞ മരുന്നുകൾ ചതച്ച വെള്ളത്തിൽ ഇട്ട ഒരു രാത്രി കഴിഞ്ഞാൽ പുലച്ചെ ആയത തിരുമ്പിപ്പിഴിഞ്ഞരിച്ച സേവിപ്പിക്കയുമാം. ഇതിന്ന ശീതകഷായമെന്ന പേരാകുന്നു. മേൽപറഞ്ഞ മരുന്നുകൾ ചതച്ച വെള്ളത്തിലിട്ട അപ്പോൾത്തന്നെ തിരുമ്പിപ്പിഴിഞ്ഞരിച്ചും സേവിപ്പിക്കാം. അ പ്രകാരമായാൽ അതിന്ന ഫാണ്ടകഷായമെന്ന പേരാകുന്നു.

(സോമവല്ല്യാദി തൈലം.)

൨൩. സോമവല്ല്യമൃതാകാണ്ഡബലാമൂലശ്രുതെജലെ ।
ശാകപല്ലവസാരാഢ്യൈ സംപിഷ്യപരികല്ക്കിതൈഃ ॥
൨൪. രാസ്നാഖദിരതക്കൊലഫലിനീമിസിചന്ദനൈഃ
സൊശീരജലദൈസ്സിദ്ധസ്സ്നേഹഃകെരഫലൊത്ഭവഃ ॥
൨൫. തിലജൊവാനിഹന്ത്യാശുപാനാദഭ്യഞ്ജനാദപി। സവ്വാ
നപിസപ്പാൻസൊമാച്ചിസ്തമാംസീപൊദയംഗതാ ॥

സോമവള്ളി, ചിററമൃത, കുറുന്തോട്ടിവേര ഇവകൊണ്ട കഷായംവച്ച അതിൽ തേക്കിൻകൂമ്പിന്റെ നീരുചേത്ത അരത്ത, കരിങ്ങാലിക്കാതല, തക്കോലപ്പുട്ടൽ, ഞാഴൽപുവ്വ, ശതകുപ്പ, ചന്ദനം, രാമച്ചം, മുത്തെങ്ങക്കിഴങ്ങ ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചേത്ത കാച്ചിയരിച്ച സേവിപ്പിക്കയും തേപ്പിക്കയും ചെയ്ക. ഈ തൈലം മറവുകൂടാതെ ഉദയപവ്വതത്തിങ്കൽ പ്രകാശത്തെ പ്രാപിച്ച ചന്ദ്രപ്രഭ ഇരുട്ടിനെ നശിപ്പിക്കുന്നതുപോലെ വേഗേന എല്ലാ വിസപ്പങ്ങളെയും നശിപ്പിക്കും.

(ബലാശാകത്വഗാദി തൈലം)

൨൬. ബലാശാകത്വഗാംഭോദശാരിബാസനവില്വജൈ।
നിഷ്ഠ്യാഥൈവസുകാനന്താവസതീവരവല്ലിജം॥
൨൭. യൊജയിത്വാരസന്തത്രസംപിഷ്യപരികല്കിതൈഃ।
ഭാണ്ഡീഹിമത്രയൊശീരബംഭരാർജകകുമളൈഃ॥
൨൮ മൂർവ്വാമധുകമഞ്ജിഷ്ഠാമധൂകതഗരൈരപി।
സിദ്ധഃകരോത്ഭവസ്നേഹസ്തിലജൊവാതഥാവിധഃ।

കുറുന്തോട്ടിവേര, തേക്കിൻതൊലി, മുത്തെങ്ങക്കിഴങ്ങ, നന്നാറിക്കിഴങ്ങ, വേങ്ങാക്കാതല, കൂവളത്തിൻവേര, ഇവകൊണ്ടു കഷായംവച്ച അതിൽ താർതാവൽ, കറുക, സൊമവള്ളി ഇവററിൻനീർചേത്ത നിലവാകവേര, ചന്ദനം, രക്തചന്ദനം, പീതചന്ദനം, രാമച്ചം, ചമ്പകമൊട്ട, പെരുംകുരുമ്പവേര, എരട്ടിമധുരം, മഞ്ചെട്ടിപ്പൊടി, ഇരുപ്പക്കാതല, തകരം ഇവ അരച്ച കലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചേത്ത കാച്ചിയരിച്ച സേവിപ്പിക്കയും തെപ്പിക്കയും ചെയ്ക. ഫലം മേൽപറഞ്ഞപ്രകാരമാകുന്നു.

(ദൂർവ്വാഖദിരപത്രാദി തൈലം)

൨൯. ദൂർവ്വാഖദിരപത്രാളിവരീകന്ദഭവൈരസൈ।
ശാകത്വഗ്യഷ്ടികുഷ്ഠാബ്ദസലിലൊശീരചന്ദനൈഃ॥
൩൦. എലാവിളംഗമഞ്ജിഷ്ഠാഫലത്രയസുരാഹ്വയൈഃ।
സ്ഥൌണെയഫലിനീചൊരനതൈശ്ചപരികല്കിതൈഃ।
൩൧. വിപകൊനാളികേരസ്യസ്നേഹസ്തിലജഏവചാ।
പാനാഭ്യഞ്ജനയൊഗേനവിസർപ്പകുലനാശനഃ॥

കറുക, കരിങ്ങാലിത്തളിര, കഞ്ഞുണ്ണി, ശതാവരിക്കിഴങ്ങ ഇവററിൻനീരിൽ തേക്കിൻതൊലി, എരട്ടിമധുരം, കൊട്ടം, മുത്തെങ്ങക്കിഴങ്ങ, ഇരുവേലി, രാമച്ചം, ചന്ദനം, ഏലത്തരി, വിഴാലരി, മഞ്ചെട്ടിപ്പൊടി, ത്രിഫല, ദേവതാരം, തുണിയാങ്കം, ഞാഴൽപൂവ, കച്ചൂരിക്കിഴങ്ങ, തകരം, ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചേത്ത കാച്ചിയരിച്ച സെവിപ്പിക്കയും തേപ്പിക്കയും ചെയ്ക. എല്ലാ വിസപ്പങ്ങളും ശമിക്കും

(ബലാനളദാദി തൈലം)

൩൨. ബലാനളദനിർഗ്ഗുണ്ഡീഗുളൂചീമധുകാംബുദൈഃ।
കഷായെവിഹിതെഭൃംഗശാകദൂർവ്വാംബുപല്ലവാൻ॥

൩൩. നിഷ്പീഡ്യ്യതദ്രസംതുല്യംയൊജയിത്പാത്രകല്ക്കിതൈഃ।
സ്ഥൌണെയജലദവ്യാഘ്രീവചാവരണവല്കലൈഃ॥

൩൪. കുഷ്ഠോശീരാശ്വഗന്ധൈലാനഖശൈലെയചൊരകൈഃ
ശാരിബാവെല്ലമഞ്ജിഷ്ഠാഫലത്രയനിശാദ്വയൈഃ॥

൩൫. നീലീമൂലവിസൎപ്പഘ്നീമൂൎവ്വാസരളദാരുഭിഃ।
മധൂകകുഹളീപുഷ്പകൌന്തീതഗരപത്മകൈഃ॥

൩൬. ശ്രീവെഷ്ടേനചസംസിദ്ധസ്നെഹഃകെരഫലോത്ഭവഃ।
തിലജൊവാഥവായൊജ്യഃപാനാഭ്യഞ്ജനയൊരിഹ॥

കുറുന്തോട്ടിവേര, രാമച്ചം, കരുനൊച്ചിവേര, ചിററമൃത, എരട്ടിമധുരം, മുത്തങ്ങക്കിഴങ്ങ ഇവകൊണ്ട കഷായംവെച്ച കഞ്ഞുണ്ണി, തേക്കിൻകുമ്പ, കറുക, ഇരുവേലിയില ഇവററിൻനീർ ചേൎത്ത തുണിയാങ്കം, മുത്തങ്ങക്കിഴങ്ങ, ചെറുവഴുതിനവേര, വയമ്പ, നീർമാതളത്തിൻതൊലി, കൊട്ടം, രാമച്ചം, അമുക്കുരം, ഏലത്തരി, നാഗ്ഗണം, കന്മതം, കച്ചൂരിക്കിഴങ്ങ, നന്നാറിക്കിഴങ്ങ, വിഴാലരി, മഞ്ചെട്ടിപ്പൊടി, ത്രിഫല, വരട്ടുമഞ്ഞൾ, മരമഞ്ഞൾതൊലി, അമരിവേര, കരപ്പാമ്പട്ട, പെരുംകുരുമ്പവെര, ദേവതാരം, തിരുവട്ടപ്പശ ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചേൎത്ത കാച്ചിയരിച്ച സെവിപ്പിക്കയും തെപ്പിക്കയും ചെയ്ക. എല്ലാവിസൎപ്പങ്ങളും ശമിക്കും.

(ബലാമൃത രസായനം)

൩൭. അരുഷ്കരഫലാന്യഷ്ടശതാന്യഷ്ടഗുണെംഭസി।
വിപച്യാഷ്ടാംശശെഷെസ്മിൻപൃഥഗഷ്ടാംശസമ്മിതം॥

൩൮. കിംശുകസ്വരസംകൃഷ്ണധാത്രീഫലരസംതഥാ।
രസംപടൊലവല്യാശ്ചവിശാലാംഭ്രംഗയൊരപി।

൩൯. ത്ര്യംശെനസമ്മിതംസൊമവല്യാഃഖദിരപത്രജം।
പഞ്ചാംശെനഷഡംശെനത്രായന്ത്യാശ്ചൊദിതംരസം॥

൪൦. സംയോജ്യാദ്ധ്തുലാമാനംക്ഷിപ്ത്വാചപ്രാക്തനംഗുളം।
പച്യമാനെഥസാന്ദ്രെസ്മിന്നെലാകുടചധാന്യകാൻ।

൪൧. ജ്യൊതിഷ്മതീവിളംഗെന്ദ്രരെഖാകൌശികകൈശികീഃ.
ജീരകത്രയപാരന്തീദ്രൊണപുഷ്പമധുസ്രഹീഃ

൪൨. രാസ്നാഞ്ചഖദിരകാഥൈകല്കാന്കൃത്യശൃതംഘൃതം।
ഗുളംതുല്യംസമായൊജ്യഘൃതകല്കൌഷധൈഃകൃതം

൪൩. രജഃകൃത്വാഘൃതത്ര്യംശമിതംതദവകീൎയ്യച।
ദാൎവ്വ്യാവിലൊഡ്യതൽപാത്രമവതാൎയ്യചശീതളെ।

൪൪. തത്രദത്വാഘൃതാദ്ധാംശസമ്മിതംമാക്ഷികംനവം।

പുരാണഘൃതപാത്രെന്ധസ്ഥാപയെച്ചശുഭെഗൃഹെ॥
൪൭. എതദ് ബാലാമൃതംനാമരസായനമനുത്തമം।
ഫെളെനഭാഷിതംസൎവ്വവിസൎപ്പകുലനാശനം॥
൪൮. കാസശ്വാസക്ഷയഛൎദ്ദിമദാത്യയനിബൎഹണം।
അൎശ്ശോതിസാരഗ്രഹണീദോഷവിദ്രധിഗുന്മനൽ॥
൪൯. നിഹന്ത്യാനാഹമഷ്ഠീലാംപ്രത്യഷ്ഠീലാംചദാരുണാം॥
തൂനീംപ്രതിതൂനീഞ്ചാപിജലകുമ്മന്തഥൊദരം॥
൫൦. പാണ്ഡ്വാമയഞ്ചശൊഫഞ്ചകുഷ്ഠശ്വിത്രാനിലാമയാൻ।
വാതാസ്രമതിഗംഭീരംവായൊരാവരണാനിച॥
൫൧. നാളീവ്രണാംശ്ച ഗ്രന്ഥിഗണ്ഡമാലാമദാരുജീഃ।
ഗുദകുഷ്ഠകപാലാൎശ്ശോഭഗന്ദരഗരാണിച॥
൫൨. മെധാഗ്നിബലലാവണ്യജനനംശുക്ലവൎദ്ധനം
ഭൂതപ്രെതപിശാചാദിസൎവ്വോപദ്രവനാശനം।

എണ്ണൂറ ചെരിൻകുരു ശുദ്ധിചെയ്ത തൂക്കിക്കണ്ട തൂക്കത്തിൽ എട്ടിരട്ടി വെള്ളത്തിൽ അത ചതച്ചിട്ട കഷായംവെച്ച എട്ടിൽഒരുഭാഗം ശെഷിച്ചാൽ അതിൽ എട്ടിലൊരു ഭാഗത്തൊട തുല്യമാക്കി കരുമുരുക്കിലനീരും മെൽപ്രകാരംതന്നെ കരുനെല്ലിക്ക, പടോലം, കാട്ടുവെള്ളരി, കഞ്ഞുണ്ണി ഇവററിൻനീരും മൂന്നിൽ ഒരു ഭാഗത്തൊട തുല്യമാക്കിസൊമവള്ളിയുടെ നീരും അഞ്ചിൽ ഒരു ഭാഗത്തൊടസമമാക്കികരിങ്ങാലിയിലനീരും ആറിൽ ഒരു ഭാഗത്തോടസമമാക്കി ബ്രഹ്മിനീരും ചെൎത്ത അരിച്ച അതിൽ അരത്തുലാം പഴയ ശൎക്കര കലക്കി കുറുക്കി സാന്ദ്രമായാൽ എലത്തരി,കുടകപ്പാലയരി, കൊത്തമ്പാലയരി, ചെറുപ്പുന്നയരി, വിഴാലരി,കാൎക്കോകിലരി, ഗുൽഗുലു, മാശിക്ക, ജീരകം,കരിഞ്ചീരകം, പെരിഞ്ചീരകം,തെച്ചിപ്പൂവ്വ, തുമ്പപ്പൂവ്വ,പാവ, അരത്തഇവ കരിങ്ങാലിക്കഷായത്തിൽ അരച്ചുകലക്കി അതിൽചെൎത്ത കാച്ചിയരിച്ചെടുത്ത നെയ്യ അരത്തുലാം ചെൎത്ത ൧൨൦നെയ്യിന്റെ കല്ക്കങ്ങൾതന്നെ പൊടിച്ചുണ്ടാക്കിയപൊടി നെയ്യിന്റെ മൂന്നിൽഒരു ഭാഗത്തൊട സമമാക്കി എടുത്ത വിതറിഇളക്കിച്ചെൎത്ത വാങ്ങി ആറിയാൽ നെയ്യിൽപകുതി പുതിയതെൻ ചെൎത്തുമയങ്ങിയ നെയ്പാത്രത്തിലാക്കി നന്നായിട്ടുള്ള ഗൃഹത്തിന്റെ അകത്ത സൂക്ഷിച്ച വയ്ക്കുക. ൧൨൦ രസായനത്തിന്നു ബാലാമൃതമെന്ന പെരാകുന്നു. ഫെളാചാൎയ്യനാൽ പറകപ്പെട്ടതുമാകുന്നു. ഇത സേവിപ്പിച്ചാൽ എല്ലാ വിസൎപ്പങ്ങളും ശമിക്കം. കാസം, ശ്വാസം, ക്ഷയം, ഛൎദ്ദി, മദാത്യയം, അൎശ്ശസ്സ അതി

സാരം, ഗ്രഹണീദോഷം, വിദ്രധി, ഗുന്മം, ആനാഹം അഷ്ഠീലാ, പ്രത്യഷ്ഠീലാ, തൂനി, പ്രതിതൂനി, ജലകുമ്മം, പാണ്ഡുരോഗം, നീര, കുഷ്ഠം, ശ്വിത്രം, വാതവ്യാധി, വാതശോണിതം, വായുവിൻെറ ആവരണങ്ങൾ, നാളീവ്രണം അബ്ബുദം, മുഴ ഗണ്ഡമാലാ, മദം, അരുചി, ഗുദകുഷ്ഠം, കപാലാശ്സ്സ, ഭഗന്ദരം, വിഷം ഇവയും ശമിക്കും. ബുദ്ധിബലത്തെയും അഗ്നിബലത്തെയും ശരീരത്തിന്ന കാന്തിയേയും ശുക്ലവൃദ്ധിയേയും ഉണ്ടാക്കും. ഭൂതപ്രേതപിശാചാദികളുടെ ഉപദ്രവങ്ങളെ ശമിപ്പിക്കും. ചെരിൻ കുരുശുദ്ധി ചെയ്യേണ്ടുന്നതിൻെറ വിധി ദ്രവ്യശുദ്ധി വിധിയിങ്കൽ പറകപ്പെട്ടകയും ചെയ്യും.

(വജ്ജ്യങ്ങൾ)

൭൯. ദധിശുക്താകുലസ്ഥാംശ്ചതൈലാഭ്യംഗംഗവാംപയഃ।
അഗ്നിസേവാമഹസ്സ്വപ്നംവിശേഷണാത്രവജ്ജയെൽ॥

മെൽപറഞ്ഞ രസായനം സെവിപ്പിക്കുമ്പൊൾ തൈര, ചുത്തപ്പുളി, മുതിര, എള്ളെണ്ണ, പശുവിൻപാലാതീക്കൊൾക, പകലുറക്കം ഇവ വിശേഷിച്ചും വജ്ജ്യങ്ങളാകുന്നു. ഇതിൽ മുതിര ഭക്ഷിച്ചാൽ വിരോധമെന്ന തന്നെയല്ലാ അരച്ച മേൽതേച്ചാലും വിരോധമാകുന്നു. പനിയും തലവേദനയും ഛർദ്ദിയുമുണ്ടാക, സവ്വാംഗം വീക്കുക, ശരീരത്തിങ്കൽ എല്ലാടവും കല്ലൻപൈസപോലെ അവിടവിടെ ചൊറിച്ചൽ, ചുട്ടനീറൽ ഇവയൊടുകൂടി ചുവന്ന തടിച്ച ചിലമണ്ഡലങ്ങൾ കാണുക ഈ വക ഉപദ്രവങ്ങളെ ഉണ്ടാക്കുന്നതാകയാൽ മെൽപറഞ്ഞവ ഒക്കയും വിശെഷിച്ച വജ്ജ്യങ്ങളാകുന്നു. എന്ന താൽപയ്യം.

(പഞ്ചസാര രസായനം)

൭൨. മധൂകശിശിരചന്ദനശിംശപാഖദിരൈഃകൃതെ।
നിഷ്ക്വാഥെ സിതയായുക്തെതൽപാദാംശെനതുല്യയ

൭൩. വിപച്യസാന്ദ്രതാംനീതെവരായഷ്ടിമധുസ്നഹീ।
സിതാദ്ധാംശമിതാഃകൃത്വാചൂൎണ്ണീകൃത്യാവകീൎയ്യച।

൭൪. യോജയെദവതാൎയ്യാഥസിതാതുല്യംചമാക്ഷികം।
ദത്വാനിധായമൃൽപാത്രെപുരാണെസ്ഥാപയെച്ചതൽ॥

൭൫. തദിദംപഞ്ചസാരാഖ്യംരസായനമനുത്തമം।
വിസപ്പകുഷ്ഠശമനംദുഷ്ടവ്രണനിബൎഹണം॥

ഇരുപ്പക്കാതല, ഇരുമുള്ളിൻകാതല, ചന്ദനം, രക്തചന്ദനം കരിങ്ങാലിക്കാതല ഇവകൊണ്ടു കഷായംവച്ച അതിൻെറനാലിലൊരുഭാഗം പഞ്ചസാരചെത്ത കുറുക്കി സാന്ദ്രമായാൽത്രി

ഫല, എരട്ടിമധുരം, പാവജവപൊടിച്ചുണ്ടാക്കിയ പൊടി പഞ്ചസാരയുടെ നാലിൽ ഒരു ഭാഗമാക്കി വിതറി ഇളക്കിച്ചെൎത്തവാങ്ങി ആറിയാൽ പഞ്ചസാരയോട സമം തെൻ ചേൎത്തപഴകിയ മണ്പാത്രത്തിലാക്കി വെക്കുക. ഈ രസായനത്തിന്നപഞ്ചസാരമെന്ന പേരാകുന്നു. ഇത സേവിപ്പിച്ചാൽ വിസൎപ്പവും കുഷ്ഠവും ശമിക്കും.

(ശാരിബാദിഗുളം)

൩൬. ശാരിബാനിംബനിൎഗ്ഗുണ്ഡീനീലീനീരദനിൎമ്മിതെ।
നിൎയ്യാസസ്യാഢകെ ക്ഷിപ്ത്വാപുരാണസ്യ ഗുഡസ്യ ഷോഡശ॥
൩൭. പലാനിപൌണ്ഡരീകസ്യഗുളസ്യാഗ്നാവധിശ്രിതെ।
സാന്ദ്രീഭൂതെവരായഷ്ടിജീരകത്രയകൈശികീഃ॥
൩൮. വിശാലാമൂലശമ്യാകതാ ൟ ായന്തിശ്ചചൂൎണ്ണിതാഃ।
കൎഷാംശാസ്സംവികീൎയ്യാഥതൽപാത്രമവതാരയെൽ॥
൩൯. തമാദായഗുളംതസ്മാന്മധുനാലൊഡ്യലെഹയെൽ।
പ്രാതസ്സൎവ്വവിസൎപ്പാണാംസദൎപ്പംശമയെദ്ധ്രുവം।

നന്നാറിക്കിഴങ്ങ, വേപ്പിൻതൊലി, കരുനൊച്ചിവേര, അമരിവെർ, മുത്തെങ്ങക്കിഴങ്ങ ഇവ അഞ്ചും കൂടി പലം ൧൬പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ച പതിനാറനാഴിയാക്കി അതിൽ പതിനാറ പലം പഴയ ശൎക്കര കലക്കി കുറുക്കി സാന്ദ്രമായാൽ ത്രിഫല, എരട്ടിമധുരം, ജീരകം, കരിഞ്ചീരകം, പെരിഞ്ചീരകം മാശിക്ക, കാട്ടുവെള്ളരിവേര, കൊന്നത്തൊലി, ബ്രഹ്മി ഇവ പൊടിച്ച മുമ്മൂന്നുകഴഞ്ച എടുത്ത വിതറി ഇളക്കിവാങ്ങി പാത്രത്തിലാക്കി വെക്കുക. ഈ ഗുളം എല്ലാവിസൎപ്പങ്ങളെയും ശമിപ്പിക്കുന്നതാകുന്നു. ഇത തേൻചെൎത്ത സേവിപ്പിക്കയും സേവിപ്പിക്കുന്നത രാവിലെ ആയിരിക്കയും വെണം. പഴെ ശൎക്കര പുണ്ഡരീകക്കരിമ്പിന്റെ നീരുകൊണ്ട ഉണ്ടാക്കിയതാകിൽ ഉത്തമമാകുന്നു.

(വിശാലാദിഗുളം)

൪൦. വിശാലാവൈരിമൂലതാ ഗഭയാമൃതവല്ലിഭിഃ॥
നിഷ്ക്വാഥെസാധിതെജീൎണ്ണഗുളംതൽപാദസമ്മിതം।
൪൧. സംയൊജ്യാധിശ്രിതെസാന്ദ്രെവിളംഗഘനകൈശികീഃ
കീരകെലൈചസഞ്ചൂൎണ്ണ്യതൽപാദാംശെനസമ്മിതം।
൪൨. രജൊവികീൎയ്യസംയൊജ്യദ്വ്യൈതൽപാത്രമുദ്ധരെൽ
ശീതീഭൂതംപ്രഗെചാമുംമധുനാലൊഡ്യലെഹയെൽ॥
൪൩. ഗുളൊയമഖിലാൻഹന്യാദ്വിസൎപ്പാനചിരൊത്ഥിതാൻ॥

കുഷ്ഠംദുഷ്ടവ്രണാനൎശഃകപാലാശ്ചനാശയെൽ ॥

കാട്ടുവെള്ളരിവേര, ഏകനായകത്തിൻവേരുമ്മൽതൊലി, കടുക്ക, ചിററമൃത, ഇവകൊണ്ടകഷായംവെച്ച ആ കഷായത്തിൽ അതിൻെറ നാലിലൊരുഭാഗത്തോടു സമം പഴയ ശൎക്കര കലക്കികുറുക്കി സാന്ദ്രമായാൽ വിഴാലരി, മുത്തെങ്ങക്കിഴങ്ങ, മാശിക്ക, ജീരകം, കരിഞ്ചീരകം ഇവ പൊടിച്ചുണ്ടാക്കിയ പൊടി ശൎക്കരയുടെ നാലിൽ ഒരു ഭാഗത്തോടുസമം ചേൎത്തവാങ്ങി ആറിയാൽ അതിൽനിന്ന വേണ്ടതെടുത്ത അല്പം തേൻചേൎത്തരാവിലെ സേവിപ്പിക്ക. ഉണ്ടായിട്ട വളരെക്കാലം കഴിയാത്ത വിസൎപ്പങ്ങൾ ഒക്കയും കുഷ്ഠംമുതലായ രോഗങ്ങളും ശമിക്കം.

(ശമ്യാകവല്ലൂാദി പൊടി)

൩൪. ശമ്യാകവല്ലൂവൈകുണ്ണപടൊലശശിരാജയഃ ।
പാരന്തീകുസുമൈസ്തുല്യാഃപിഷ്ടാഃകിംശുകപത്രജെ ॥

൩൫. രസെവിശുഷ്കാശ്ചരായായാം സൽകൃതൊപാവിചൂൎണ്ണിതാഃ । മധുനാമിശ്രിതാലീഢാവിസൎപ്പാൻഘ്നന്തിദാരുണാൻ ॥

കൊന്നത്തൊലി, തുമ്പപ്പൂവ്വ, പടോലം കാൎക്കൊകിലരിഇവ സമം ഒക്കക്കൂടിയെടത്തോളം തെച്ചിപ്പൂവ്വ ഇങ്ങിനെകൂട്ടി കരുമുരുക്കിലനീരിൽ ഏഴ പ്രാവശ്യംഅരച്ച നിഴലിലുണക്കിപൊടിച്ച അതിൽനിന്ന വേണ്ടത എടുത്ത തേൻചേൎത്ത സേവിപ്പിക്ക. എല്ലാവിസൎപ്പങ്ങളും ശമിക്കം.

(ചന്ദ്രരെഖാദി പൊടി)

൩൬. ചന്ദ്രരെഖാവിളംഗൈലാധാന്യേന്ദ്രയവഭാസ്പരൈഃ ।
സമാനാംത്രിഫലാംകൃത്വാസൎവ്വൈരപിമധുസ്രഹീം ॥

൩൭. സൎവ്വേഷാമൎദ്ധഭാഗെനപാരന്തികുസുമാനിച ।
കൃത്വാസഞ്ചൂൎണ്ണ്യസൎവ്വാണിശാകപല്ലവജെരസെ ॥

൩൮. ത്രിഃപിഷ്ട്വാപരിശൊഷ്യാഥചൂൎണ്ണയിത്വാസശൎക്കരാം ।
തന്മാത്രാംമധുനാദദ്യാദ്വിസൎപ്പവിനിവൃത്തയെ ॥

കാൎക്കോകിലരി, വിഴാലരി ഏലത്തരി, കൊത്തമ്പാലയരി, കുടകപ്പാലയരി, ചെറുപ്പുന്നയരി ഇവസമംഇവആറുംകൂടിയെടത്തോളം ത്രിഫല കാൎക്കോകിലരി മുതൽ ആറും ത്രിഫലയും കൂടിയെടത്തോളം പാവ മേൽപറഞ്ഞ മരുന്നുകൾ ഒക്കക്കൂടിയതിൻെറ പകുതിക്ക സമം തെച്ചിപ്പൂവ്വ ഇങ്ങിനെ കൂട്ടിപൊടിച്ച തേക്കിൻകൂമ്പിൻെറ നീരിൽ മൂന്നുപ്രാവശ്യം അരച്ച ഉണക്കി പൊടിച്ച അതിൽനിന്ന വേണ്ടതഎടുത്ത സമമായി പഞ്ചസാ

രചേൎത്ത തേനിൽ ചാലിച്ച സേവിപ്പിക്ക. എല്ലാവിസൎപ്പങ്ങളും ശമിക്കും.

(ഏലൊപകുഞ്ചികാദി പൊടി.)

൬൯. ഏലൊപകുഞ്ചികാംഭോദവിളംഗകമധുസ്രഹീഃ ।
സമാംശാസ്സൎവ്വതുല്യഞ്ചരജശ്ചിന്നരുഹൊത്ഭവം ॥
൭൦. ശാകപല്ലവപാരന്തിപുഷ്പവെത്രാഗ്രജെരസെ । ക്രമെ
ണപിഷ്ടാസംശൊഷ്യചൂൎണ്ണയിതാസശൎക്കരാം ॥
൭൧. തന്മാത്രാംമധുനാദദ്യാൽസാവിസൎപ്പാൻനിയച്ഛതി ।
പക്ഷെണശീലിതാതീവ്രാനപിതാൎക്ഷ്യഇവൊരഗാൻ ।

ഏലത്തരി, കരിഞ്ചീരകം, മുത്തെങ്ങക്കിഴങ്ങ, വിഴാലരിപാവ ഇവ സമം ഒക്കക്കൂടിയെടത്തോളം ചിററമൃതിൻെറ ഉൗറൽഇഞ്ചിനെക്കൂട്ടി തേക്കിൻകൂമ്പ, തെച്ചിപ്പൂവ്വ, ചൂരൽതല, ഇവററിൻ നീരിൽ ക്രമേണ അരച്ചുണക്കി പൊടിച്ച അതിൽനിന്ന വെണ്ടത എടുത്ത സമമായി പഞ്ചസാരചേൎത്ത തേനിൽചാലിച്ച സേവിപ്പിക്ക ഈപൊടി ഗരുഡൻ സൎപ്പങ്ങളെ നശിപ്പിക്കുന്നേതുപോലെ വിസൎപ്പങ്ങളെ ശമിപ്പിക്കും പതിനഞ്ചദിവസംസേവിപ്പിച്ചാൽമതി ശക്തി കുറഞ്ഞതുകൾക്ക അത്രതന്നെ വേണ്ടിവരികയുമില്ല.

(അഭയാദി പൊടി)

൭൨. അഭയാകൈശികീധാന്യവിളംഗാമലകാംബുദൈഃ ।
ജ്യോതിഷ്മതീംസമാനാംശാംകൃതാസവ്വൈശ്ചതൈസ്സമാം ॥
൭൩. മധുസ്രഹീഞ്ചസഞ്ചൂൎണ്ണ്യസൊമവല്ലീനിശാരസെ ।
ഖാദീരെപിചനിഷ്ഷാഥെ പിഷ്ടാസംശൊഷ്യചൂൎണ്ണയെൽ ॥
൭൪. ദദ്യാച്ചസസിതാക്ഷൌദ്രാംതന്മാത്രാമനുപായയെൽ ।
ഖാദിരഞ്ചൊദകംകിഞ്ചിൽകവൊഷ്ണംസാവിസൎപ്പനൽ।

കടുക്ക, മാശിക്ക, കൊത്തമ്പാലയരി, വിഴാലരി, നെല്ലിക്ക, മുത്തെങ്ങക്കിഴങ്ങ ഇവ സമം ഒക്കക്കൂടിയെടത്തോളം ചെറുപ്പുന്നയരി ചെറുപ്പുന്നയരിയോടുകൂടിയ മേൽപറഞ്ഞ മരുന്നുകളൊടുസമം പാവ ഇഞ്ചിനെചേൎത്ത സോമവള്ളി പച്ചമഞ്ഞൾ ഇവററിൻെറ നീരുകളിലും കരിങ്ങാലിക്കാതലിൻകഷായത്തിലും ക്രമേണ അരച്ചുണക്കി പൊടിച്ച അതിൽനിന്ന വേണ്ടതെടുത്ത സമമായി പഞ്ചസാരചേൎത്ത തേനിൽ ചാലിച്ചസേവിപ്പിച്ച അതിൻെറമേലെ കരിങ്ങാലിക്കാതലിൻ കഷായം

അല്പമായ ചൂടോടുകൂടിയത അല്പമായി സേവിപ്പിക്ക. എല്ലാ വിസൎപ്പങ്ങളും ശമിക്കും.

(തിക്തഘൃതം)

൭. ത്രായന്തീപൎപ്പടാരിഷ്ടപടൊലകടുകാവ്യഷൈഃ ।
പാഠാമൂലെനദാൎവ്വ്യാചപലമാരെത്രജ്ജ്യതെജലെ ॥
൮. പ്രസ്ഥാഷ്ടകമിതെഷ്ടാംശശിഷ്ടെസംപിഷ്യകല്കിതൈഃ।
ത്രായമാണാബ്ദഭൂനിംബകൃഷ്ണാകുടചചന്ദനൈഃ ॥
൯. കഷാംശൈസ്സൎപ്പിഷഃപക്വംപലദ്വാദശകംജയെൽ ।
തിക്തംവിസൎപ്പാൻകുഷ്ഠാംശ്ചപിടകാദാഹതൃൾഭ്രമാൻ ॥
൰. കണ്ഡൂപാണ്ഡ്വാമയൌഗണ്ഡമാലാനാഡീവ്രണാപചീഃ
വിസ്ഫോടംവിദ്രധിംഗുന്മംശോഫഞ്ചശ്വിത്രകാമിലെ ॥
൰൧. മദൊന്മാദൌഹൃദ്രോഗംവ്യംഗഞ്ചഗ്രഹണീഗദം ।
അശ്ശ്വരക്തപിത്തഞ്ചപ്രദരഞ്ചമഹൊദരം ॥
൰൨. ഭഗന്ദരമപസ്മാരംതിമിരഞ്ചവിനാശയെൽ। അതികൃഛ്രാ
നിതൊന്ന്യാംശ്ചതാംസ്താൻപിത്താശ്രയാൻഗദാൻ ॥

ബ്രഹ്മി, പൎപ്പടം, വേപ്പിൻതൊലി, പടോലം, കടുകരോഹണി, ആടലോടത്തിൻവെര, പാടക്കിഴങ്ങ, മരമഞ്ഞത്തൊലി ഇവഓരൊപലം എട്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ച എട്ടിൽഒരു ഭാഗം ശേഷിപ്പിച്ച പിഴിഞ്ഞരിച്ച ബ്രഹ്മി, മുത്തങ്ങക്കിഴങ്ങ, പുത്തരിച്ചുണ്ടവെരുമ്മൽതൊലി, തിപ്പലി, കുടകപ്പാലയരി, ചന്ദനം, ഇവ മുമ്മൂന്നുകഴഞ്ച അരച്ചുകലക്കി പന്ത്രണ്ട പലം നെയ്യ ചേൎത്ത കാച്ചിയരിക്കുക. ഠരം നെയ്യിന്ന പെര തിക്തമെന്നാകുന്നു. ഇത സേവിപ്പിച്ചാൽ എല്ലാ വിസൎപ്പങ്ങളും കുഷ്ഠങ്ങളും കുരുക്കളും ചുട്ടുനീറൽ, തണ്ണീർദാഹം, തലതിരിച്ചൽ, ചൊറി, പാണ്ഡുരോഗം, ഗണ്ഡമാലാ, നാഡീവ്രണം, അപചി, ചിരങ്ങ, വിദ്രധി, ഗുന്മം, ശോഫം, ശ്വിത്രം, കാമിലാ, മദം, ഉന്മാദം, ഹൃദ്രോഗം, വ്യംഗം, ഗ്രഹണിരോഗം, അൎശ്ലസ്സ, രക്തപിത്തം,അസൃഗ്ദരം, മഹോദരം, ഭഗന്ദരം, അപസ്മാരം, തിമിരം ഇവയും ഏററവും, കൃഛ്റസാധ്യങ്ങളായി പിത്താശ്രയങ്ങളായിരിക്കുന്ന മററും പല രോഗങ്ങളും ശമിക്കും.

(മഹാതിക്തഘൃതം)

൰൩. വിശാലാവൃഷദുസ്സൎശ്മൂൎവ്വാഗൊപാംഗനാദ്വയൈഃ ।
പാഠാമുസ്താവരീഭിശ്ചനിംബശമ്യാകയൊസ്തഥാ ॥
൰൪. സപ്തപൎണ്ണകഭൂനിംബദാൎവ്വീണാഞ്ചഹരിദ്രയാ।
ത്രായമാണാകണാദ്വന്ദ്വപടൊലൊശീരപൎപ്പടൈഃ।

വൃ൩. ത്രിഫലാപത്മകൊശ്രാഭിയ്യഷ്ടീന്ദ്രയവചന്ദനൈഃ ।
കടുകാതിവിഷാശ്ലിന്നഋഹാഭിശ്ചഘൃതംപചെൽ ॥
വൃ൪. സലിലെഷ്ടഗുണെപിഷ്ട്വൈർദ്വിഗുണാമലകീരസം।
തദെതത്തുമഹാതിക്തംപൂർവ്വസ്മാദ്വീര്യ്യവത്തരം ॥

കാട്ടുവെള്ളരിവേര, ആടലോടകത്തിൻവെര, കൊടുത്തൂവ്വവെര, പെരുംകുരുമ്പവേര, നന്നാറിക്കിഴങ്ങ, പാവ്വള്ളിക്കിഴങ്ങ, പാടക്കിഴങ്ങ, മുത്തങ്ങക്കിഴങ്ങ, ശതാവരിക്കിഴങ്ങ, വെപ്പിൻതൊലി, കൊന്നവേരുമ്മൽതൊലി, പാലത്തൊലി, പുത്തരിച്ചുണ്ടവേരുമ്മൽതൊലി, മരമഞ്ഞത്തൊലി, വരട്ടുമഞ്ഞാൾ, ബ്രഹ്മി, തിപ്പലി, അത്തിത്തിപ്പലി, പടൊലം, രാമച്ചം, പപ്പടം, ത്രിഫല, പതിമുകം, വയമ്പ, എരട്ടിമധുരം, കുടകപ്പാലയരി, ചന്ദനം, കടുകരോഹണി, അതിവിടയം, ചിററമൃതഇവ അരച്ച നെയ്യിൽ എട്ടിരട്ടി പച്ചവെള്ളത്തിൽ കലക്കി നെയ്യും നെയ്യിലിരട്ടി നെല്ലിക്കനീരുംചേൎത്തകാച്ചിയരിക്കുക. ഒരം നെയ്യിന്ന മഹാതിക്തമെന്ന പേരാകുന്നു. തിക്തത്തെക്കാൾ അധികമായ വീൎയ്യവുമുണ്ട തിക്തംകൊണ്ട ശമിക്കുന്നതായി പറകപ്പെട്ട രോഗങ്ങൾ തന്നെ ഇതുകൊണ്ട അത്ര്യയുംകാലതാമസം കൂടാതെ ശമിക്കും.

(പാരന്തീമൂലവല്ക്കാദി ഘൃതം)

വൃ൫. പാരന്തീമൂലവല്ക്കസ്യകഷായൈതിക്തഘൃതൌഷധൈഃ।
മഹാതിക്തൌഷധൈൎവ്വാസിദ്ധംസൎപ്പിരനുത്തമം ।
വൃ൬. വിസൎപ്പെഷുചസൎവ്വെഷുവിശെഷെണപ്രശസ്യതെ ।
കുഷ്ഠെഷുചാഥവായൊജ്യഃപാരന്തീപുഷ്പജൊരസ ॥

തെച്ചിവേരുമ്മൽതൊലികൊണ്ട കഷായംവെച്ച അതിൽ തിക്തത്തിന്ന പറഞ്ഞ മരുന്നുകളൊ മഹാതിക്തത്തിന്ന പറഞ്ഞ മരുന്നുകളൊ അരച്ചകലക്കി നെയ്യചേൎത്ത കാച്ചിയരിക്കുക. അ പ്രകാരമായാൽ വിസൎപ്പകുഷ്ഠങ്ങൾക്ക വിശെഷിച്ച ആ നെയ്യ ശമനമായിരിക്കയും ചെയ്യും. തെച്ചിപ്പൂവ്വ വാട്ടിപ്പിഴിഞ്ഞ നീര ചേൎത്തിട്ടും കാച്ചാം.

(ദൂൎവ്വാമൃതാദി ഘൃതം)

വൃ൭. ദൂൎവ്വാമൃതാവരീധാത്രീസ്വരസെപിഷ്ടകല്ക്കിതൈഃ ।
മധുകത്രിഫലാവെല്ലമധുസ്നുഹികണാദ്വയൈഃ॥
വൃ൮. കാരവീകൈശികീഭ്യാഞ്ചപക്വംസൎപ്പിൎവ്വിസൎപ്പനൽ ।
ശൊഫകണ്ഡൂതികുഷ്ഠഘ്നംദുഷ്ടവ്രണനിബൎഹണം ॥

(അമൃതാബലാദി കഷായം)

൨൦. അമൃതാബലയൊരംശത്രയാഭ്യാംദാരുരാസ്നയൊഃ । കൊ
രണ്ഡൈരണ്ഡയോശ്ചാപിതത്തുല്യേനാംശകെനച ॥
൨൧. സക്ഷീരസ്സാധിതഃകഫാഥസ്സസീതൊവാത്രശസ്യതെ ।
ക്ഷീരംവിനാചാസംസിദ്ധൊജീരകാജ്യയുതൊവിവാ॥

ചിററമൃത, കുറുന്തോട്ടിവേര ഇവ മുമ്മൂന്ന ഭാഗം ദേവതാരം, അരത്ത, കരിങ്കുറിഞ്ഞിവേര, അവണക്കിൻവേര ഇവ ഒന്നരശ്ശഭാഗം ഇങ്ങിനെചേൎത്ത പാലും ചേൎത്ത കഷായംവെച്ച കുറുക്കി പഞ്ചസാര മേപ്പൊടിചേൎത്ത സേവിപ്പിക്ക പാലുചേൎക്കാതെവെച്ച കുറുക്കി ജീരകവും നെയ്യും മേപ്പൊടിചേൎത്തിട്ടുംസെവിപ്പിക്കാം ഫലം മേൽപ്രകാരംതന്നെ.

(നീരോടുകൂടിയ രക്തസ്തംഭത്തിന്ന രാസ്നാദികഷായം)

൨൨. രാസ്നൈരണ്ഡബലായാശകോരണ്ഡസുരദാരുഭിഃ ।
ചോരകാഭീരുമുസ്താഭിഃവ്വാശെക്ഷുരകനാഗരൈഃ ।
൨൩. അമൃതാതിവിഷാഭ്യാഞ്ചനിൎയ്യൂഹസ്സംപ്രസാധിതഃ। മിശ്രിതൊഘൃതതൈലാഭ്യാംപീതഃപ്രശമയെൽപ്രഗെ ॥
൨൪. വായുംസശൂലംജംഘൊരുപൃഷ്ഠപാൎശ്വഹനൂൽഗതം ।
ശോഫഞ്ചരക്തസംഭൂതംക്ഷിപ്രമേവനസംശയഃ ॥

അരത്ത, അവണക്കിൻവേര, കുറുന്തോട്ടിവേര, കൊടിത്തൂവ്വവേര. കരിങ്കുറിഞ്ഞിവേര, ദേവതാരം, കച്ചൂരിക്കിഴങ്ങ,ശതാവരിക്കിഴങ്ങ, മുത്തെങ്ങക്കിഴങ്ങ, ആടലോടകത്തിൻവേര, വയൽച്ചുള്ളിവേര, ചുക്ക, ചിററമൃത,അതിവിടയം ഇവകൊണ്ട കഷായംവെച്ച നെയ്യ, എണ്ണ ഇവ മേപ്പൊടിചേൎത്ത രാവിലെ സേവിപ്പിക്ക. വാതം, വിലക്കം. രക്തസ്തംഭം നിമിത്തമായി മുട്ടിന്നുതാഴെ തുടകൾ പുറം, ഇരുഭാഗങ്ങൾ, ഹനു, ഒരം പ്രദേശങ്ങളിലുണ്ടാകുന്ന നീര ഇവ താമസംകൂടാതെ ശമിക്കും നിശ്ചയം.

(അമൃതാ തൈലം.)

൨൫. അമൃതാരസമാദായദ്രോണമത്രാൎദ്ധകാൎഷികൈഃ ।
കദളീപകഫയഷ്ട്യാഹ്വകുഷ്ഠാബ്ദനതചന്ദനൈഃ ॥
ശാരിബാപത്മകിഞ്ജല്ക്കവാജിഗന്ധാഫലത്രയൈഃ ।
൨൬. ഏലാമൃണാളമഞ്ജിഷ്ഠാമുസലീകന്ദചോരകൈഃ ।
മാംസീശൈലെയദാൎവ്വീത്വങ്നാഗകെസരവാരിഭിഃ॥

൮൭. ക്ഷീരിദ്രുമകുളൊശീരമധൂകൊൽപലഗൈരികൈഃ ,
കടുകാഞ്ജനയുക്തൈശ്ചകല്ക്കിതൈഃകേരസംഭവഃ॥

൮൮. സ്നേഹഃപ്രസ്ഥാസ്തിലോത്ഥോവാചാചിതഃ പരമൌഷധം । തസ്യാഭ്യംഗെചസെകെചപാനാദൌചയഥോചിതം ॥

൮൯. പ്രയുക്തമമൃതാതൈലംനാന്മെദംനാതിവത്തതെ ।
രക്തസ്തംഭോൽഭവഃകശ്ചിദ്വികാരൊപ്യതിദാരുണഃ ॥

ചിററമൃതിൻനീരപതിനാറിടങ്ങഴി ഉണ്ടാക്കിഅതിൽ കദളിപ്പഴം, എരട്ടിമധുരം, കൊട്ടം, മുത്തെങ്ങക്കിഴങ്ങ, തകരം, ചന്ദനം, നന്നാറിക്കിഴങ്ങ, താമരയല്ലി, അമുക്കുരം, ത്രിഫല, ഏലത്തരി, താമരവളയം, മഞ്ചെട്ടിപ്പൊടി, നെലപ്പനക്കിഴങ്ങ, കച്ചൂരിക്കിഴങ്ങ, മാഞ്ചി, കന്മതം, മരമഞ്ഞത്തൊലി,നാകപ്പൂവ്വ, ഇരുവേലി നാല്പാമരത്തിൻമൊട്ട, രാമച്ചം, ഇരുപ്പക്കാതല, ചെങ്ങഴിനീക്കിഴങ്ങ, കാവിമണ്ണ, കടുകരോഹണി, അഞ്ജനക്കല്ല ഇവ ഒന്നരക്ഴെകഴഞ്ച അരച്ചകലക്കി നാനാഴി വെളിച്ചെണ്ണയൊ എണ്ണയൊചേത്ത കാച്ചിയരിച്ചതേപ്പിക്കയൊധാരയിടുകയൊ സേവിപ്പിക്കമുതലായതൊ ചെയ്താൽ കൊടുതായ രക്തസ്തംഭവും ശമിക്കും.

(ചന്ദനാമലകാദി തൈലം.)

൯൦. ചന്ദനാമലകോശീരമധുകൈരമൃതാസമൈ । സിദ്ധെകഷായെമഞ്ജിഷ്ഠാകുഷ്ഠയഷ്ട്യാഹ്വചന്ദനൈഃ ॥

൯൧. സൊശീരസലിലൈഃപകച്ഛ്നേഹഃകെരഫലോൽഭവഃ ॥
തിലജൊവാനിഹന്ത്യാശുരക്തസ്തംഭാൻസുദാരുണാൻ ।

ചന്ദനം, നെല്ലിക്ക, രാമച്ചം, ഇരട്ടിമധുരം ഇവസമം ഒക്കക്കൂടിയെടത്തോളം, ചിററമൃത ഇങ്ങിനെ തൂക്കിച്ചേത്ത കഷായംവച്ച മഞ്ചെട്ടിപ്പൊടി, കൊട്ടം. ഇരട്ടിമധുരം, ചന്ദനം, രാമച്ചം, ഇരുവേലി ഇവ അരച്ചകലക്കി വെളിച്ചെണ്ണയൊ എണ്ണയൊചേത്ത അതിനോടുസമം പാലും ചേത്തകാച്ചിയരിച്ചതേപ്പിക്ക. കൊടുതായ രക്തസ്തംഭം ശമിക്കും.

(മുസ്താമൃതാദി തൈലം)

൯൨. മുസ്താമൃതാബലാഭീരുരചിതെപാദശേഷിതെ ।
നിഷ്ക്വാഥെചന്ദനോശീരശാരിബാഫ്ലനയഷ്ടിഭിഃ ॥

൯൩. കുഷ്ഠലോധ്രബലാഭിശ്ചകല്ക്കിതാഭിഃപയസ്സമഃ ।
വിപക്വൊനാളികേരസ്യസ്നേഹസ്തിലജഏവവാ ॥

൩൮. അഭ്യംഗസെകപാനാദികൎമ്മണാവിനിയച്ഛതി ।
രക്തദോഷഭവാൻസൎവ്വാൻവികാരാന്ദ്രാഗസംശയാ॥

മുത്തങ്ങക്കിഴങ്ങ, ചിററമൃത കുറുന്തോട്ടിവേര, ശതാവരിക്കിഴങ്ങ, ഇവകൊണ്ടു കഷായംവെച്ച നാലിലൊന്ന ശേഷിച്ചാൽ പിഴിഞ്ഞരിച്ച ചന്ദനം,രാമച്ചം, നന്നാറിക്കിഴങ്ങ, മുത്തങ്ങക്കിഴങ്ങ, ഇരട്ടിമധുരം,കൊട്ടം, പാച്ചൊററിത്തൊലി, കുറുന്തോട്ടിവേര, ഇവഅരച്ചകലക്കി വെളിച്ചെണ്ണയൊഎണ്ണയൊ ചെൎത്ത അതിനൊടുസമം പാലും ചേൎത്തകാച്ചി അരിച്ച തേപ്പിക്കമുതലായത ചെയ്യിക്ക രക്തഃദാഷംനിമിത്തമായി ഉണ്ടാകുന്ന വ്യാധികൾ ഒക്ക ശമിക്കും.

(പിണ്ഡതൈലം)

൩൯. ശാരിബാസൎജ്ജമഞ്ജിഷ്ഠാമധൂച്ഛിഷ്ടൈൎവ്വിപാചിതഃ ।
ശുദ്ധൊദകെബലാകഷായെകാഞ്ചികെവാശൃതെജലെ॥

൩൩. ശാരിബാമൃതവല്ലീഭ്യാംസ്നേഹഃകേരഫലോൽഭവഃ ।
തിലജൊവാഹിതൊഭ്യംഗെമൂൎദ്ധ്നോന്യത്രയച്ഛതി ॥

൩൰. തദെതൽപിണ്ഡതൈലന്തുരക്തസ്തംഭാവതാരിതാൻ ।
വികാരാൻപൎവ്വശോഫാൎത്തിദാഹാദീനഖിലാനപി ॥

നന്നാറിക്കിഴങ്ങ, ചെഞ്ചല്യം മഞ്ചെട്ടിപ്പൊടി,വെളുത്തമെഴ ഇവ കല്ക്കമാക്കി ചേൎത്ത പച്ചവെള്ളത്തിലൊ കുറുന്തൊട്ടിക്കഷായത്തിലൊ കാടിയിലൊ നന്നാറിക്കിഴങ്ങ, ചിററമൃത ഇവററിൻ കഷായത്തിലൊ ചേൎത്ത കാച്ചിയരിച്ച വെളിച്ചെണ്ണയൊ എണ്ണയൊ തലഒഴിയെ ശേഷം ഉള്ളേടത്ത തെപ്പിക്കക രക്തസ്തംഭംനിമിത്തമായിട്ടുണ്ടായ സന്ധിശോഫം മുതലായ സകലവ്യാധികളും ശമിക്കും.

(കാരസ്കരഘൃതം.)

൩൨. കാരസ്കരഫലാസ്ഥീനികല്ക്കീകൃത്യവിപാചിതം ।
ക്ഷീരെണസൎപ്പിസ്തംഹന്തിലേപനാദശനാദപി ।।

കാഞ്ഞിരത്തിൻകുരു മൊരിയുംമുളയും കളഞ്ഞ പാലിൽഅരച്ചകലക്കി നെയ്യചേൎത്ത കാച്ചിയരിച്ച പുരട്ടുകയൊസേവിപ്പിക്കയൊ ചെയ്ക. രക്തസ്തംഭം ശമിക്കും.

൩൩. ശതാവരീരസെതൈസ്തുകല്ക്കിതൈഃപയസാസമം ।
വിപകംസൎപ്പിരഭ്യംഗപാനാഭ്യാംതദ്വികാരജിൽ ।।

ശതാവരിക്കിഴങ്ങിൻെറ നീരിൽ കാഞ്ഞിരത്തിൻകുരു മേൽപ്രകാരം അരച്ചകലക്കിനെയ്യചേൎത്ത അതിനൊടുസമംപാലും

ചെൎത്ത കാച്ചിയരിച്ച പുരട്ടുകയും സേവിപ്പിക്കയും ചെയ്ക. രക്തസ്തംഭം ശമിക്കും.

൪൦. സാമാന്യേനചികിത്സൈഷാരക്തസ്തംഭസ്യദൎശിതാ।
സംക്ഷിപ്യൈവംപ്രപഞ്ചസ്തുബോദ്ധ്യഃപ്രാചീനതന്ത്രതഃ॥

രക്തസ്തംഭസാമാന്യചികിത്സ സംക്ഷെപിച്ച ഇങ്ങിനെ കാണിക്കപ്പെട്ടു. പൂൎവ്വന്മാരുണ്ടാക്കിയ നിബന്ധനങ്ങളിൽനിന്ന തന്നെ വിസ്തരത്തെ ഗ്രഹിച്ചുകൊൾകയും വെണം.

## രക്താനവസ്ഥാ സാമാന്യ നിദാനം.

൪൧. രക്താശയഗതൊവായുഃകുപിതൊരക്തമാക്ഷിപൻ।
ഇതസ്തതൊനയന്നംഗെതാംസ്താൻവ്യാധീൻസമാവഹെൽ॥

൪൨. രക്താനവസ്ഥാജന്യാംസ്താനാഹുഃകാരണകാൎയ്യയൊഃ।
ഐക്യാദ്രക്താനവസ്ഥിതിതെചാഷ്ടാദശധാസ്മൃതാഃ॥

രക്താശയത്തിങ്കലെ വായുകോപിച്ചരക്തത്തെ അങ്ങുമിങ്ങും തള്ളി ഒരെടത്തും സ്ഥിതിനിയമംകൂടാതെ സഞ്ചരിപ്പിച്ചഅതിനെയും നിമിത്തമാക്കിതീൎത്ത അനെകാകാരങ്ങളായ രൊഗങ്ങളെ ഉണ്ടാക്കും. അതുകൾക്ക രക്താനവസ്ഥഎന്ന പേരാകുന്നു. പതിനെട്ടുവിധത്തിൽ അതുകളെ ഇതിന്നുതാഴെ വിവരിച്ചുകാണിപ്പാൻ പോകുന്നു. മലയാളികൾ അതുകളെത്തന്നെ രക്താനവസ്ഥാഎന്ന പദത്തിന്റെ അവയവാൎത്ഥത്തെ പിടിച്ച കുറയക്കാലം ചോരവാപ്പ് എന്ന വ്യവഹരിച്ചു. പിന്നെ ആ വാക്കിൽനിന്ന ചോര എന്നതിനെ തള്ളി വാപ്പെന്നുതന്നെ വ്യവഹരിച്ചുവരുന്നു.

൪൩. വാതാസ്രഭെദാസ്തെസൎവ്വെഹാരീതെനനിരൂപിതാഃ।
ബാലാനാമെവദൃശ്യന്തഇതീന്ദുഃപൃഥഗഭ്യധാൽ॥

ഹാരീതാചാൎയ്യൻ അതുകളെ വാതശോണിതത്തിൽ തന്നെ ചെരുന്നവയാകുന്നു എന്നവിചാരിച്ച വേറെ പറയാതെ ഇരുന്നു. ഇന്ദു എന്ന ആചാൎയ്യൻ അതുകൾ ബാലന്മാൎക്കുതന്നെ ഉണ്ടായികാണ്കെനിമിത്തമായിട്ട അതുകളെ വേറെ പറഞ്ഞിരിക്കുന്നു.

൪൪. ബാഹ്യാന്തരുഭയസ്ഥിത്യാതിസ്രഃകെവലവാതജാഃ।
പിത്താനിലഭവാസ്തിസ്രഃകഫാനിലഭവാസ്തഥാ।

൪൫. നിജാശ്ചാഗന്തവസ്താസ്സ്യുരിത്യഷ്ടാദശധാഹിതാഃ।
താസാമഷ്ടംദശാനാംതുവക്ഷ്യെനാമാന്യനന്തരം।

പതിനെട്ടു വിധത്തിൽ രക്താനവസ്ഥ സംഭവിക്കുന്നതിന്റെ വിവരം, കേവലവാതംനിമിത്തമായി രക്തക്ഷോഭത്തെ ആശ്രയിച്ചുണ്ടാകുന്നത ബാഹ്യമായിട്ടും ആന്തരമായിട്ടും ഉഭയാശ്രയമായിട്ടും വരുന്നതാകയാൽ മൂന്നുപ്രകാരമാകുന്നു. മെൽപ്രകാരം വായുവിന്ന കഫപിത്തങ്ങളിൽ വെച്ച ഒന്നിന്റെ സംസൎഗ്ഗമുണ്ടായാലും സംഭവിക്കുന്നതാകയാൽ പിത്തസംസൎഗ്ഗത്തിങ്കലും കഫസംസൎഗ്ഗത്തിങ്കലും മൂമ്മൂന്നായി സംഭവിക്കും. എന്നാലാകെ ഒമ്പത. അതുകൾ നിജങ്ങളായും ആഗന്തുക്കളായും വരാമെന്നിരിക്കയാൽ ആകെ പതിനെട്ടുപ്രകാരേണ കാണപ്പെടുകകൊണ്ട പതിനെട്ടുണ്ട എന്ന പ്രസിദ്ധമായിരിക്കുന്നു. പതിനെട്ടിന്റെയും പേര ഇതിന്നുതാഴെ കാണിക്കുന്നു.

൪൭. രസൊൽക്ലിഷ്ടഃപലൊൽക്ലിഷ്ടൊദണ്ഡൊൽക്ലിഷ്ടശ്ചവായുനാ। കെവലെനസമൽഭൃതാസ്തിസ്രസ്താഃകഥിതാഃക്രമാൽ॥

കേവലവാതംകൊണ്ടുണ്ടാകുന്ന രക്താനവസ്ഥകൾ രസൊൽക്ലിഷ്ടം, പലോൽക്ലിഷ്ടം, ദണ്ഡൊൽക്ലിഷ്ടം ഇങ്ങിനെ മൂന്നാകുന്നു. അതിൽവെച്ച രസൊൽക്ലിഷ്ടം ബാഹ്യമാകുന്നു. പലോൽക്ലിഷ്ടം ആന്തരമാകുന്ന. ദണ്ഡൊൽക്ലിഷ്ടം ഉഭയാശ്രയമാകുന്നു. ഇതുകൾക്ക ക്രമേണ മലയാളികൾ നീർവാപ്പന്നെന്നും മാംസവാപ്പന്നെന്നും ഈരടിവാപ്പന്നെന്നും പേർ നിശ്ചയിച്ചിരിക്കുന്നു.

൪൮. സൈകതൊദദ്ദ്രുരശ്ചാപിഘൊടകശ്ചസപിത്തകാൽ। സംഭൃതാമരുതസ്തിസ്രഃക്രമെണകഥിതാസ്തഥാ॥

പിത്തത്തോടുകൂടിയ വായുനിമിത്തമായിട്ടുണ്ടാകുന്ന രക്താനവസ്ഥകൾ സൈകതം ദദ്ദ്രുരം ഘോടകം ഇങ്ങിനെ മൂന്നാകുന്നു. അതുകളിൽ വെച്ച സൈകതം ബാഹ്യവും ദദ്ദ്രുരം ആന്തരവും ഘോടകം ഉഭയാശ്രയവുമാകുന്നു. സൈകതത്തെ മണൽവാപ്പന്നെന്നും ദദ്ദ്രുരത്തെ തവളവാപ്പന്നെന്നും ഘോടകത്തെ കുതിരവാപ്പന്നെന്നും മലയാളികൾ പറയുന്നു.

൪൯. ഗണ്ഡകശ്ശൃംഗകശ്ചാപിമല്ലകശ്ചകഫാന്വിതാൽ। സംഭൃതാമരുതസ്തിസ്രഃകഥിതാസ്തായഥാക്രമം॥

കഫത്തോടുകൂടിയ വായു നിമിത്തമായിട്ട ഉണ്ടാകുന്ന രക്താനവസ്ഥകൾ ഗണ്ഡകം, ശൃംഗകം, മല്ലകം ഇങ്ങിനെ മൂന്നാകുന്നു. അതുകളിൽവെച്ച ഗണ്ഡകം ബാഹ്യവും ശൃംഗകം ആന്തരവും മല്ലകം ഉഭയാശ്രയവുമാകുന്നു. ഗണ്ഡകത്തെ മുഴവാപ്പന്നെന്നും ശൃംഗകത്തെ ഇരുമുടി വാപ്പന്നെന്നും മല്ലകത്തെ ആ

നവാപ്പനെന്നും മലയാളികൾ പറയുന്നു. ഇവതന്നെ ആഗന്തുക്കളായി വരുമ്പോൾ വേറെ ചില നാമധേയങ്ങളെക്കൊണ്ട പറകപ്പെടുന്നു. അതിനെ ഇതിന്നുതാഴെ വിവരിക്കുന്നു.

൮൮. പുരൊവാതതുഷാരാബ്ധിസമീരണവിഘട്ടനാൽ ।
ഗൃധ്രച്ഛായാവഗാഹാച്ചകൃകലാസസ്യദൎശനാൽ ॥

൮൯. ശ്രവണാൽഖരനാദസ്യസ്പൎശാൽസാലപലാശയൊഃ ।
ജാതാസ്താഏവകഥ്യന്തെനാമഭെദൈഃപൃഥഗ്വിധാഃ ॥

വൎഷാരംഭത്തിങ്കലെ കിഴക്കൻകാററ, മഞ്ഞിന്മേൽ തട്ടിവരുന്ന കാററ, കടൽകാററ ഇവ ബാലന്മാരുടെ ദേഹത്തിൽ തട്ടിയാലും കഴുവെന്ന പക്ഷിയുടെ നിഴലിൽ പ്രവേശിച്ചാലും ഓന്ത വളരെക്കാലം കുട്ടികളെ നോക്കിയാലും കഴുതയുടെ ശബ്ദത്തെ കുട്ടികൾ കേട്ടാലും പയൻ, പ്ലാശ ഈ രണ്ടു വൃക്ഷങ്ങളെ കുട്ടികൾ തൊട്ടാലും അവരിൽ ചിലക്ക ചേരിൻ പകപോലെ മേൽപറഞ്ഞ വ്യാധികൾ ഉണ്ടായിക്കാണപ്പെടുന്നു. അതുകൾക്ക ലക്ഷണഭേദവും ചികിത്സാഭേദവുമുണ്ടാകയാൽ വെറെ തന്നെ ചില പേരുകൾകൊണ്ട അതുകളെ പറയുന്നു.

൯൦. ആൎദ്രകഃക്ഷോദകശ്ചാപിലാജകശ്ചയഥാക്രമം ।
ആഗന്തുഷ്വനിലൊൽഭൂതാസ്തിസ്രസ്താസ്സംപ്രകീൎത്തിതാഃ ॥

ആഗന്തുക്കളായ രക്താനവസ്ഥകളിൽ വെച്ച കേവലവാതം കൊണ്ടുണ്ടാവുന്നതുകളെ ആൎദ്രകമെന്നും ക്ഷോദകമെന്നും ലാജകമെന്നും പറയുന്നു. അതുകളിൽവെച്ച ആൎദ്രകം ബാഹ്യവും ക്ഷോദകം ആന്തരവും ലാജകം ഉഭയാശ്രയവുമാകുന്നു. ആൎദ്രകത്തെ നനവാപ്പനെന്നും ക്ഷോദകത്തെ പൊടിവാപ്പനെന്നും ലോജകത്തെ മലർവാൎപ്പനെന്നും മലയാളികൾ പറയുന്നു.

൯൧. മരുതാപിത്തയുക്തെനജനിതാസ്താഅപിക്രമാൽ ।
ജ്ഞെയാശ്ചടകസൂചീമുഖാംഗാരകസമാഹ്വയാഃ ॥

പിത്തത്തോടുകൂടിയ വായുവിനാൽ ഉണ്ടാക്കപ്പെടുന്ന മെൽപ്രകാരമുള്ള രക്താനവസ്ഥകൾ ചടകം, സൂചീമുഖം, അംഗാരകം ഇങ്ങിനെ മൂന്നാകുന്നു. അതുകളിൽവച്ച ചടകം ബാഹ്യവും സൂചീമുഖം ആന്തരവും അംഗാരകം ഉഭയാശ്രയവുമാകുന്നു. ചടകത്തെ കരിലടിവാൎപ്പനെന്നും സൂചീമുഖത്തെ സൂചിവാൎപ്പനെന്നും അംഗാരകത്തെ എരിവാൎപ്പനെന്നും മലയാളികൾ പറയുന്നു.

൭൮. മരുതാകഫയുക്തേനജനിതാസ്ഥാഅപിക്രമാൽ।
ഗ്രാവകോമത്സ്യകോഗോള ഇതിജ്ഞേയാസ്സ്വനാമഭിഃ

കഫത്തോടുകൂടിയ വായുവിനാൽ ഉണ്ടാക്കപ്പെടുന്ന മേൽപ്രകാരമുള്ളരക്താനവസ്ഥകൾ ഗ്രാവകം, മത്സ്യകം, ഗോളം ഇങ്ങനെമൂന്നാകുന്നു. അതിൽവെച്ച ഗ്രാവകം ബാഹ്യവും മത്സ്യകം ആന്തരവും ഗോളം ഉഭയാശ്രയവുമാകുന്നു. ഗ്രാവകത്തെ ചരൽവാപ്പനെന്നുംമത്സ്യകത്തെ മീനടിവാപ്പാനെന്നുംഗോളത്തെ പൊളവാപ്പനെന്നും മലയാളികൾ പറയുന്നു.

നീർവാപ്പന്റെ ലക്ഷണം

൭൯. രക്താശയഗതോവായുഃകുപിതോരക്തമാക്ഷിപൻ।
നീതപാരസാശയംതത്ര ഭിന്ദൻസഞ്ചാര്യതൽബലാൽ॥
൮൦. മണ്ഡലൈമ്മരിചാകാരൈസ്സംയുക്തംശോഫമാവഹേൽ। രസൊൽക്ലിഷ്ടംതുതംവിദ്യാദ്യസ്മാദ്ഗൽക്ലിശ്യതേരസഃ॥
൮൧. അസൃജാസപാശയാമശ്ചോഫോസ്മിന്നവ്യവസ്ഥിതഃ॥
ക്ഷയവൃദ്ധ്യോമ്മുഹുർയ്യോഗാദവനാമക്ഷമോപിച॥

രക്താശയത്തിങ്കലെ വായു കോപിച്ചരക്തത്തെ പുറത്തേക്കതള്ളിനീക്കി രസാശയത്തെ പ്രാപിപ്പിച്ച രക്തത്തെ ചെറുതായ ശകലങ്ങളാക്കി അവിടെ വ്യാപിപ്പിച്ച മുളകുമണിപ്രമാണങ്ങളായി ചുവന്ന നിറത്തിലുള്ള മണ്ഡലങ്ങളോടുകൂടിയ നീരിനെ ഉണ്ടാക്കുന്നു. അതിനെ രസൊൽ ക്ലിഷ്ടമെന്നറിക. ചോരവന്ന തന്റെസ്ഥാനത്തെആക്രമിക്കനിമിത്തമായിട്ടരസധാതുവിന വലുതായക്ലേശത്തെ മേൽപറഞ്ഞ വ്യാധിജനിപ്പിക്കുന്നതാകയാൽ അതിനെ രസൊൽക്ലിഷ്ടമെന്ന പറയുന്നു. അതിങ്കലെ നീരിന്ന കൂടക്കൂടെക്ഷയവും വദ്ധനയും വിരൽകൊണ്ടമത്താൽ താഴ്ചയുമുണ്ടായിരിക്കും. ഇതിനെ മലയാളികൾ നീർവാർപ്പനെന്ന പറയുമെന്ന മുമ്പെതന്നെപറഞ്ഞിരിക്കുന്നു.

നീർവാപ്പന്റെ ചികിത്സാ

(അരച്ചുതെപ്പാൻ)

൮൨. വൈരിമൂലത്വചഃപിഷ്ടപാതക്രൈണപരിലേപനം।
രസൊൽക്ലിഷ്ടംനിഹന്ത്യാശുഘമ്മജാലമിവാനിലഃ॥

ഏകനായകത്തിൻവേരുമ്മൽതൊലിമോരിൽ അരച്ചുതെക്കുക നീർവാർപ്പൻ ശമിക്കും.

൫൬. തുളസീപല്ലവൊത്ഥതെരസെപാരന്തികാത്വചഃ।
മൃഗശൃംഗഞ്ചസംപിഷ്യലിംപെദ്വാതൽപ്രശാന്തയെ।
തുളസിനീരിൽ തെച്ചിവേരുമ്മൽതൊലി, കലംകൊമ്പ ഇവ അരച്ചു തേക്ക. നീർവാർപ്പൻ ശമിക്കും.
൫൭. രക്താനവസ്ഥാസെപ്തൌദ്വൌലെപൌ സവ്വാസുസമ്മതൌ।ആഗന്തുഭ്യോവിഭിന്നാസുതിലകസ്യത്വചോപിവാ॥
എല്ലാവാപ്പുകൾക്കും മുൻപറഞ്ഞ ലെപനങ്ങൾ ഹിതങ്ങളാകുന്നു. ആഗന്തുക്കൾക്ക അതുകൾ പററുകയുമില്ല. മൈലെള്ളിൻതൊലി മൊരിലരച്ചു പുരട്ടുകയുമാം. ആയത ആഗന്തുക്കൾക്കും പററുന്നതാകുന്നു.

(അഭയാശാരിബാദി കഷായം)

൫൮. അഭയാശാരിബാദ്വന്ദ്വവഷാഭ്രവൈരിമൂലകൈഃ।
ഭൂനിംബനിംബപാരന്തീമൂലൈശ്ചകഥിതംജലം
൫൯. ഗുളസൈന്ധവസംയുക്തംമാക്ഷികാന്വിതമെവവാ।
പ്രാതഃപീതംനിഹന്ത്യാശ്ശുരസൊൽക്ലിഷ്ടംനസംശയഃ
കടുക്ക, നന്നാറിക്കിഴങ്ങ, പാവ്വള്ളിക്കിഴങ്ങ, തമിഴാമവെര, ഏകനായകത്തിൻവെര, പുത്തരിച്ചുണ്ടവേരിന്മേൽ തൊലി, വെപ്പിൻതൊലി,തെച്ചിവെരിന്മേൽതൊലി, ഇവകൊണ്ടു കഷായംവെച്ചു ഇന്തുപ്പ ശക്കര, ഇവയൊ തേൻ തന്നെയൊ മെപ്പൊടിചേൎത്ത സേവിപ്പിക്ക നീർവാർപ്പൻ ശമിക്കും.

(തിലകത്വഗാദികഷായം)

൬൦. തിലകത്വഗ്ബലാദാരുശതാവര്യ്യമൃതാജ്ജുനൈഃ।
ശതാഹ്വാവില്വാമൂലാബ്ദവിജയാശാരിബെക്ഷുരൈഃ॥
൬൧. പുനൎന്നവാഹരിദ്രാത്വഗ്വാശാസഹചരൈരപി॥
സിദ്ധഃകഷായസ്സിന്ധൂത്ഥമധുയുക്ചനിഹന്തിതം॥
മയിലെള്ളിൻതൊലി, കുറുന്തോട്ടിവേര, ദേവതാരം, ശതാവരിക്കിഴങ്ങ, ചിററമൃത വീർമരുതിൻതൊലി, ശതകുപ്പ, കൂവളത്തിൻവേര, മുത്തങ്ങക്കിഴങ്ങ, കടുക്ക, നന്നാറിക്കിഴങ്ങ, വയൽചുള്ളിവേര,തമിഴാമവെര,മരമഞ്ഞത്തൊലി,ആടലോടത്തിൻവേര,കരിംകുറുഞ്ഞിവേര, ഇവകൊണ്ടു കഷായംവെച്ചു ഇന്തുപ്പ, തെൻ, ഇവ മേപ്പൊടി ചേൎത്ത സേവിപ്പിക്ക. നീർവാർപ്പൻ ശമിക്കും.

൬൨. മൂദ്ധ്തൈലാംഗതൈലെ ചസ്നാനാംഭശ്ചാത്രയോജയെൽ। ത്രിണിവാതവിസർപ്പസ്യകഥിതാനിചികിത്സിതെ॥

തലെക്കുമെലെക്കും വാതവിസപ്പത്തിന്ന പറഞ്ഞ തൈലങ്ങൾ തെച്ചു്ക്ക വാതവിസപ്പത്തിന്നുപറഞ്ഞ വെള്ളമുണ്ടാക്കി അതുകൊണ്ടു കുളിപ്പിക്ക- ഇവചെയ്താൽ നീർവാപ്പുൻശമിക്കും

## മാംസവാപ്പിന്റെ ലക്ഷണം

ശ്ലൊ- പലൊൽക്ലിഷ്ടത്വരക്തസ്യനാദാനാദന്തരെവച്ചു।
അസ്പൃഷ്ടാവിന്ദചസ്ഫോക്രൊജ്ജജാരപൎവ്വശിരൊരുജഃ॥
ശ്ലൊ- അംശസ്ഥാംശ്ചാഗ്രസ്യപശ്ചാത്തരക്തമണ്ഡലദൎശനം।
മാംസശൊഷശ്ചകണ്ഡൂതിരഖിലാംഗെഷുസൎവ്വദാ॥

മാംസവാപ്പുകൾ രക്തത്തിന്ന അകത്തുള്ള തള്ളൽ വരുന്നതാകയാൽ രക്തമണ്ഡലങ്ങൾ സ്പഷ്ടങ്ങളാകയില്ല എങ്കിലുംനിഴൽപൊലെ കാണാം പനി സന്ധികളിൽ വെദന തലയിൽകുത്ത മാംസക്ഷയം സൎവ്വാംഗങ്ങളിലും ചൊറി ഇവ ഒക്കെയുമുണ്ടാകും- ഇതിനെചിലർ ചൊറിവാപ്പെന്നും പറയുമെന്നല്ലാതെ ചൊറിവാപ്പുൻ വെറെയായിരിക്കമൊ എന്ന സംശയിക്കെണ്ട.

## മാംസവാപ്പിന്റെ ചികിത്സാ

### ശാരിബൊന്ദ്രയവാദി കഷായം

ശ്ലൊ- ശാരിബൊന്ദ്രയവാനന്താപുനൎന്നവഫിഭദാരവഃ। ഉ
ൎവ്വീശാക്ഷുരകൈരണ്ഡപൈവരിമൂലൈശ്ചസാധിതം॥
പായയെതർസസിതാക്ഷൌദ്രം നിൎയ്യൂഹം സന്നിയച്ഛതി।
സപ്താരാത്രപ്രയൊഗെണ പലൊൽക്ലിഷ്ടം ന സംശയഃ॥

നന്നാറികിഴങ്ങ കുടകപ്പാലയരി കൊട്ടത്തൂവ്വവെര തമിഴാമവെര ചന്ദനം രക്തചന്ദനം മരമഞ്ഞളതൊലി ഞെരിഞ്ഞില അവണക്കിൻവെര ഏകനായകത്തിൻവെര ഇവകൊണ്ടു കഷായംവെച്ച പഞ്ചസാര തെൻ ഇവ മെമ്പൊടിചെൎത്ത സെവിപ്പിക്ക- എഴുദിവസം സെവിപ്പിച്ചാൽ മാംസവാപ്പുൻ ശമിക്കും

### (അമൃതെക്ഷുരകാദി കഷായം)

ശ്ലൊ- അമൃതെക്ഷുരകാശാതാപല്ലവാരിഷ്ടവല്കലൈഃ।
രാസ്നാപുനൎന്നവാദാൎവ്വീഭൂനിംബകടുകാദ്യുതൈഃ॥
ശ്ലൊ- ശ്യാമാഫലത്രയാനന്താഖരമഞ്ജരികാന്വിതൈഃ। കഷാ
യഃ പ്രസാധിതസ്തുല്പൈയസ്സ്യാൽഗുണാധികഃ।

ചിററമൃത വയൽചുള്ളിവെര അരയാലിൻകുമ്പ വെപ്പിൻതൊലി അരത്ത തമിഴാമവെര മരമഞ്ഞൾതൊലി പുത്തരിച്ചുണ്ടവെരിന്മെൽതൊലി കടുകരൊഹിണി നാല്പൊല്പകൊന്ന ത്രിഫല കൊടുത്തൂവ്വവെര വലിയകടലാടിവെര ഇവകൊണ്ട കഷായംവെച്ച പഞ്ചസാര തെൻ ഇവമെമ്പൊടിചെൎത്ത സെവിപ്പിക്ക- മാംസവാൎപ്പന്നമുൻപറഞ്ഞകഷായത്തെക്കാൾ ഈകഷായം അധികമായ ഗുണത്തൊടുകൂടിയതാകുന്നു.

൩൯- മൂൎദ്ധാംഗതൈലംസ്നാനാൎത്ഥംഭൈഷജ്യപ്രാഗുദിഷ്യതെ।
ദൂൎവ്വാതിലകവല്ക്കാഭ്യാംവിദധീതാത്രതാന്നിവാ॥

തലെക്കും മെലെക്കും എണ്ണകളും വെള്ളവുംമുൻപറഞ്ഞപ്രകാരമുണ്ടാക്കുക- അല്ലഎങ്കിൽ കറുകനീരിൽ മൈലെള്ളിൻതൊലി അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊകാച്ചിതലയിലും മെലും തെപ്പിക്ക- കറുകയും മൈലെള്ളിൻ തൊലിയുമിട്ട വെള്ളംവെച്ച അതുകൊണ്ട കുളിപ്പിക്ക- ഇവചെയ്താൽ മാംസവാൎപ്പൻ ശമിക്കും.

൪൦- അസാദ്ധ്യാവത്സരാൽപൂൎവ്വംയാപ്യാസ്യാത്വത്സരത്രയാൽ।
സാദ്ധ്യഃപരംസവിജ്ഞെയശ്ശൊഫ്രഘ്ലാതീ।സപക്ഷതഃ॥

ഒരു സംവത്സരം തികയാത്ത ബാലന്ന മെല്പറഞ്ഞരൊഗമുണ്ടായാൽ ശമിക്കയില്ല- ഒരു സംവത്സരത്തിന്റെ ശെഷം മൂന്നുസംവത്സരം തികയുന്നതിന്റെ മുമ്പിലുണ്ടായാൽ ശമിച്ചും വൎദ്ധിച്ചുമിരിക്കും- മൂന്നുസംവത്സരംതികഞ്ഞതിന്റെശെഷമായാൽ സാദ്ധ്യംതന്നെ- പതിനഞ്ചുദിവസത്തിന്നകംകണ്ടാൽ ഉടനെ രൊഗി മരിച്ചുപൊകയുംചെയ്യും.

## ഒരൊരടിവാൎപ്പന്റെ ലക്ഷണം

൪൧- ഉഭയൊല്ലിംഗസംസൎഗ്ഗാദപരൊപാൽക്ലിഷ്ടംനിത്രപമയൽ। ഉദരെസുതരാംശൊഫൊമലബന്ധശ്ചദാരുണഃ।
൪൨- തത്രസ്യാൽസഫാലിപൃഷ്ടാഭകക്ഷെസ്ഥാംശമനംനയെൽ।
കകുഭൊപമകക്ഷെസ്തുപരിത്യാഗൊഥിഭെഷജം॥

നിരവാൎപ്പന്റെയും മാംസവാൎപ്പന്റെയും ലക്ഷണങ്ങൾ സമ്മിശ്രങ്ങളായികണ്ടാൽ ആ രൊഗത്തെ ഒരൊരടിവാൎപ്പനെന്നറിക വിശെഷിച്ച വയററിൽ അധികമായ നീരും മലബന്ധവുമുണ്ടാകും വയററിന്റെആകൃതിതളികപ്പുറംപൊലെ പരന്നിരി

ക്കിൽ സാദ്ധ്യമായിവരികയും ചെയ്യും പരിചയുടെ നടുവൊലെ പൊക്കിളുന്തി ക്ഷുത്തുകണ്ടാൽ അസാധ്യമെന്നറിക–

൧൨– സൎവ്വേപിതദൊധാസ്സുദോദൊജ്ജെതയാസ്സോദെയാശ്രയാഃ।
അന്തരാന്ത്രാപിസൎവ്വസ്യഃപ്രാഗ്ഗുൽമവദ്ദപാധിഭിഃ॥

എല്ലാ വാൎപ്പുകൾക്കും വയററിൽനീര അധികമായി താഴുക കൊണ്ടു വയററിന്റെ ആകൃതി മെൽപറഞ്ഞ പ്രകാരമായാൽ വിവൃത്തി ഇല്ലഎന്നത സാധാരണമാകുന്നു– മുൻപറഞ്ഞ മാംസവാൎപ്പന്റെ കാലവ്യത്യാസംകൊണ്ടു പറകപ്പെട്ട വിശെഷംഅന്തരങ്ങളായ വാൎപ്പുകൾക്കൊക്കെയും സംബന്ധിക്കുന്നതാകുന്നു.

## ഒരാരടിവാൎപ്പന്റെ ചികിത്സാ

### (പൂതീകപല്ലവാദി കഷായം)

൧൩– പൂതീകപല്ലവാനന്താവൃശ്ചീവവിജയാഭയെഃ।
തിക്താപടോലദെവാഹ്വാഗുളൂചീധാന്യകൈരപി॥
൧൪– സിദ്ധഃകഷായഃപ്രശമീതൊഗ്ഗുളസിസ്മൃതസംയുതഃ।
ചന്ദ്രാൽക്ലിഷ്ടംനവൊത്ഥന്തു രോഗൈവവിനിയച്ഛതി॥

ആവൽ ഞെമ്പ കൊട്ടത്തൂവ്വവെര തമിഴാമവെര കടുക്ക കുരുവില്ലാക്കടുക്ക പുത്തരിച്ചുണ്ടവെരുമ്മൽതൊലി പടൊലം ദെവതാരം ചിററമൃത കൊത്തമ്പാലയരി ഇവകൊണ്ടു കഷായംവച്ച ശൎക്കര ഇന്തുപ്പ ഇവ മെമ്പൊടിചെൎത്ത രാവിലെ സെവിപ്പിക്ക– നൂതനമായ ഒരാരടിവാൎപ്പൻ ശമിക്കും.

### (ബലാവെതസവൽക്കാദി കഷായം)

൧൫– ബലാവെതസവല്കാബ്ദബൃഹതീദെവദാരുഭിഃ।
പാഠാജാജീവരാശിഗ്രുവൃശ്ചീവവൃഷഗൊക്ഷുരെഃ॥
൧൬– വരീകരിലതാകന്ദരെചരിമൂലനിശാദ്വയൈഃ।
അഗ്നിമന്ഥകണാവ്യാഘ്രീചിഫിതൊജീരകാന്വിതഃ॥
൧൭– സസിതശ്ചജയത്യാശുകഷായസ്സംചിരാത്ഥിത।
സൎവ്വലിംഗമപിക്ഷിപ്രംവിഹായകകദൊദരം॥

കുറുന്തോട്ടിവെര ആററുവഞ്ഞിത്തൊലി മുത്തങ്ങക്കിഴങ്ങ ചെറുവഴുതിനവെര ദെവതാരം പാടക്കിഴങ്ങ അശാളി ത്രിഫല മുരിങ്ങവെര തമിഴാമവെര ആടലൊടകത്തിൻവെര ഞെരിഞ്ഞിൽ ശതാവരിക്കിഴങ്ങ കരിംക്കൊടിക്കിഴങ്ങ ചെറുകനാമകത്തിൻവെര വരട്ടുമഞ്ഞൾ മരമഞ്ഞൾത്തൊലി മുഞ്ഞവെര തി

പ്പലി ഇവകൊണ്ടു കഷായംവെച്ച് ജീരകം പഞ്ചസാര ഇവ മെമ്പ്പൊടിചെയ്ത് സേവിപ്പിക്ക വയറിന്റെ നടു പരിപ്പയുടെ മൂടുപോലെ ആയിട്ടില്ലെങ്കിൽ നൂതനമല്ലാത്ത ഒരരടിവാർപ്പനും ശമിപ്പിക്കും ലക്ഷണങ്ങൾ തികഞ്ഞ കാണുകിലും സംശയിക്കേണ്ട-

(വരണത്വഗാദി തൈലം)

ൻ- വരണത്വഗ്ബലാസേവ്യദേവദാരുവരീസ്ഥിതേ।
നികുംഭൈരണ്ഡവരിപത്രോത്ഥരസേനാപിമിശ്രിതേ॥
വ്യാ- രാസ്നാവൃശ്ചീവമൂലസ്ഥലാഫലത്രയബലാദ്യൈയഃ।
ശാരിബാകുഷ്ഠയഷ്ട്യാഹ്വമഞ്ജിഷ്ഠാമുസ്തനാഗരൈഃ॥
തിലകത്വങ്ങ്ശാർദ്രമിസിചോരകത്ഥകലിഭിഃ।
വൃഃ- കാല്മാനുസാരീഭൂനിംബസേഥൗണേയപട്ടോലകൗശികൈഃ।
കല്കീതൈഃ കരജസ്നേഹോവിപകാസ്സിലജോപിവാ॥
അധഃകായസ്യതത്രൈഷു ശ്ലിരസസ്ഥപൂരാദിതാഃ।
സ്നേഹാവാതവിസർപ്പസ്യ സർവ്വേ യാജ്യാസ്സുഖാംബുവാ॥

നീർമാതളത്തിൻതൊലി കരുവന്താട്ടിവേര രാമച്ചം ദേവതാരം ശതാവരിക്കിഴങ്ങ ഇവകൊണ്ടു കഷായംവെച്ച അതിൽ ഏകനായകത്തിന്റെ ഇലയുടെ നീരുമെടുത്ത അരത്ത തഴുതാമവേര മുത്തങ്ങക്കിഴങ്ങ ഏലത്തരി ത്രിഫല കരുവന്താട്ടിവേര ഉഴകത്തിൻവേര നന്നാറിക്കിഴങ്ങ കൊട്ടം ഇരട്ടിമധുരം മഞ്ചട്ടി പ്പൊങ്ങി ചന്ദനം രക്തചന്ദനം ഞെമലെള്ളിൻതൊലി വരട്ടുമഞ്ഞൾ മരമഞ്ഞൾതൊലി ശതകുപ്പ കച്ചൂരിക്കിഴങ്ങ മുത്തശിപ്പി ഉലുവ പുത്തരിച്ചുണ്ടവേരിന്മേൽതൊലി തൂണിയാംകം ഇന്തുപ്പ ഗുഗ്ഗുലു ഇവ അരച്ചുകലക്കി വെളിച്ചെണ്ണയോ എണ്ണയോ ചെത്ത കാച്ചി അരിച്ച തലകഴിയെശേഷം ശരീരത്തിൽ തേപ്പിക്ക- തലസ്സുവാതവിസർപ്പത്തിന്നു പറഞ്ഞ തൈലങ്ങളിൽ ഏതെങ്കിലും തേപ്പിക്ക- കുളിപ്പാൻ വെള്ളവുമപ്രകാരമുണ്ടാക്കി അതുകൊണ്ടു കുളിപ്പിക്ക. ഒരരടിവാർപ്പൻ ശമിക്കും.

മണൽവാർപ്പന്റെ ലക്ഷണം

വൃഃ- മന്ധശൈലെസ്സികതാകാരൈ സ്ഫോടൈശ്ചർദ്ദ്വിസ്സംഷ്ഠതാംഗ
തൈഃ। പരീതഃപീതരുങ്മൂത്രനഖമൂത്രശകൃദ്ദഗഃ॥
വൃന- പീതതാമ്രാവഫലാസോഫജാതഭൂഷ്ണാഭ്രമോനാതഃ।
യഞ്ഛോഹാദ്ദശ്യതേജ്വരം യസ്സെസ്സികതസ്സപൂരോദിതഃ॥

നല്ലവണ്ണം വ്യക്തങ്ങളായി മണൽതരിപ്രമാണങ്ങളായി ഒന്നവണ്ണങ്ങളായ വിന്ദുക്കളോടുകൂടിയതായി മഞ്ഞളിന്റെനിറംപോലെ ഉള്ള നിറത്തോടുകൂടിയതായി കണ്ണുകൾ നഖങ്ങൾ മൂത്രം മലം ഇതുകൾക്ക മഞ്ഞനിറത്തെ ഉണ്ടാക്കുന്നതായി ചുട്ടുനീറൽ പനി തണ്ണീർദ്ദാഹം തലതിരിച്ചൽ ഇവകളോടുകൂടിയതായി യാതൊരുനീര കാണപ്പെടുന്നുവൊ അതിനെ മണൽചാർപ്പെന്നറിക.

### മണൽചാർപ്പിന്റെ ചികിത്സാ

(ബലാഗോപാത്മജാദി കഷായം)

വൃ— ബലാഗോപാത്മജാജീരകന്ദതോയദഗോക്ഷുരൈഃ।
വൃശ്ചീവപത്മകിഞ്ജൽക്കഗുളൂചീധന്വയാസകൈഃ॥
വൃ— കടുകാമലകാഭ്യാഞ്ചവിഹിതസ്സർപ്പിഷാന്വിതഃ।
സിതയാവാസിതഃക്വാഥോയംദാഹപാകാമൂത്രശസ്യതെ॥

കുറുന്തോട്ടിവേര നന്നാറിക്കിഴങ്ങ ശതാവരിക്കിഴങ്ങ മുത്തങ്ങക്കിഴങ്ങ ഞെരിഞ്ഞില തമിഴാമവേര താമരയല്ലി ചിററമൃത കൊട്ടത്തൂവ്വവേര കടുകരോഹണി നെല്ലിക്ക ഇവകൊണ്ട കഷായംവെച്ച നെയ്യൊ പഞ്ചസാരയൊ പഞ്ചസാര നെയ്യ ഇവയൊ മേപ്പൊടിചേർത്ത സേവിപ്പിക്ക മണൽചാർപ്പ ൻ ശമിക്കും.

(മൃണാളവസുകാദി കഷായം)

വൃ— മൃണാളവസുകാനന്താദാർവ്വീവൃശ്ചീവദാരുഭിഃ।
ന്യഗ്രൊധൊദുംബരനിംബതാഗമൃതാവൃഷധാന്യകൈഃ॥
വൃ— രാസ്നേക്ഷുരഹരിദ്രാരിപ്പാലകകാശീരചന്ദനൈഃ।
മൂർവ്വാഹരീതകീഭ്യാഞ്ചവിഹിതസ്സർപ്പിഷാന്വിതഃ॥
കഷായസ്സംജയത്യാശുഗാഢംതദ്ബലവാശ്മരാ

താമരവളയം താർതാവൽവേര കൊട്ടത്തൂവ്വവേര മരമഞ്ഞത്തോലി തമിഴാമവേര ദേവതാരം കടമ്പിൻതോലി അത്തിത്തോലി വെപ്പിൻതോലി ചിററമൃത ആടലോടകത്തിൻവേര കൊത്തംപാലയരി അരത്ത പയർവള്ളിവേര വരട്ടുമഞ്ഞൾ ഇരുവേലി രാമച്ചം ചന്ദനം കരുക കടുക്ക ഇവകൊണ്ട കഷായംവെച്ച നെയ്യ മേപ്പൊടിചേർത്ത സേവിപ്പിക്ക. മണൽചാർപ്പ ൻശമിക്കും.

വൃ— വാതപിത്തവിസർപ്പഘ്നസ്സഹസ്സർവ്വാത്രശസ്യതെ।
സ്നാനാംബുപാനാദാവകല്പ്യമാനൊയായുഷയൊരപി॥

വാതപിത്തങ്ങൾ കൊണ്ടുണ്ടാകുന്ന വിസർപ്പങ്ങൾക്ക പറഞ്ഞ തൈലങ്ങൾ തെപ്പിക്ക- അതുകൾക്ക പറഞ്ഞവെള്ളമുണ്ടാക്കി അതുകൊണ്ടു കുളുപ്പിക്ക- എന്നാൽ മണൽവാർപ്പൻ ശമിക്കും ഇതിന്നു താഴെ പറവാൻ പൊകുന്ന തവളവാപ്പനും കുതിരവാർപ്പനും മെൽപറഞ്ഞ എണ്ണയും വെള്ളവും തുല്യമാകുന്നു.

## തവളവാർപ്പന്റെ ലക്ഷണം

൨൯- അവ്യക്തമണ്ഡലൊപെതഃപ്രായഃപൂർവ്വൊക്തലക്ഷണഃ।
തികൊസ്യതാപരിസ്രസ്തനെത്രതാരൊചകാന്വിതഃ॥
൩൦- മുഹുസ്സ്വെദൊദകംമുഞ്ചെന്മന്ദസ്യകുളവദുജ്ജ്വലം।
ശൊഫൊവഗാഢസ്സർവ്വത്രമർദ്ദുരഃപ്രാഗുദാഹൃതഃ॥

മുൻപറഞ്ഞ മണൽവാർപ്പന്റെ ലക്ഷണങ്ങളിൽ വെച്ചുരക്തവിന്ദുക്കൾക്ക സ്പുടതഎന്നത ഒന്നൊഴികെ ശെഷങ്ങളായ ലക്ഷണങ്ങളുടെ തികവൊടും വിശെഷിച്ചു വായക്ക കയ്പു നെത്രങ്ങൾക്ക ബലഹാനി അരുചി ഇവയൊടും കൂടിയതായ തവളയുടെ ശരീരത്തിങ്കൽനിന്ന ദുന്നീര ളുടളുടെ ഒഴുകുന്നതുപൊലെ വിയർപ്പു വെള്ളത്തിന്റെ പിന്നെയും പിന്നെയുമുള്ള കനിവൊടുകൂടിയതായി ശരീരത്തിങ്കലെല്ലാടവും ആഴത്തൊടെ വ്യാപിച്ചു കാണപ്പെടുന്ന നീര തവളവാർപ്പനെന്നറിക.

## തവളവാർപ്പന്റെ ചികിത്സാ

(ദാവ്വീദുരാലഭാദി കഷായം)

൩൧- ദാവ്വീദുരാലഭാസെവ്യഗ്ഗുളൂചീധന്വികാംബുദൈഃ।
ദ്രാക്ഷാവൃശ്ചീവദെവാഹ്വാവിജയാഭിശ്ചസാധിതഃ॥
൩൨.. കഷായൊമർദ്ദുരംഹന്തിസിതാഢ്യതസമന്വിതഃ।
അഥവാസസിതാക്ഷൌദ്രജീരകാമലകീരസഃ॥

മരമഞ്ഞത്തൊലി കൊടുത്തൂവ്വ വെരരാമച്ചം ചിററമൃത കൊത്തമ്പാലയരി മുത്തങ്ങക്കിഴങ്ങ മുന്തിരിങ്ങപ്പഴം തമിഴാമവെര ദെവതാരം കടുക്ക ഇവകൊണ്ടു കഷായംവെച്ചു പഞ്ചസാര നെയ്യ ഇവയൊ പഞ്ചസാര തെൻ ജീരകം നെല്ലിക്കനീര ഇവയൊ മെമ്പൊടിചെത്തു സെവിപ്പിക്ക- തവളവാർപ്പൻ ശമിക്കും.

(പത്മകന്ദാദി കഷായം)

൯൩- പത്മകന്ദവരീലൊദ്ധ്രദ്രാവ്ഷ്ടീവൃശ്ചീവതൊയകൈഃ।
സമംഗാവെരിപാഠാഭിശ്ചന്ദനനവസാധിതം॥
൯൪- നികഷാഥമഥവാക്ഷൌദ്രസിതാസൎപ്പിൎവ്വിമിശ്രിതം।
പായയെല്ലൂൎദ്ധ്രാത്തസ്യതദെതൽപരമൌഷധം॥

താമരക്കിഴങ്ങ ശതാവരിക്കിഴങ്ങ പാച്ചൊററിയത്തൊലി മരമഞ്ഞത്തൊലി തമിഴാമവെര മുത്തെങ്ങക്കിഴങ്ങ പറച്ചുണ്ടവെര ഏകനായകത്തിൻവെര പാടക്കിഴങ്ങ ചന്ദനം ഇവകൊണ്ട കഷായംവച്ച തെൻ പഞ്ചസാര നെയ്യ ഇവ മെമ്പൊടി വെച്ച സെവിപ്പിക്ക- തവളവാൎപ്പന രോംകഷായം പരമൌഷധമാകുന്നു

കുതിരവാൎപ്പന്റെ ലക്ഷണം

൯൫- വിദ്ര്യാദ്ദ്രൎവല്ലിംഗൈഗൎഗ്ഗാടകഞ്ചപൂരാദിഭിഃ।
ഇയാൻവിശെഷൊയസ്തുത്രഹരിദ്രപന്നസിരൊദ്ഗമഃ॥

തവളവാൎപ്പന്ന പറഞ്ഞ ലക്ഷണങ്ങൾ ഒക്കയും കുതിരവാൎപ്പനുമുണ്ടാകും- അത്രയുമല്ല പച്ചനിറത്തിൽ ചില ഞരമ്പുകൾ പൊങ്ങിക്കാണുകയും ചെയ്യും- ഇതല്ലാതെ ഒരു വിശെഷവുമില്ല.

കുതിരവാൎപ്പന്റെ ചികിത്സാ

(ശാകവൽക്കാദി കഷായം)

൯൬- ശാകവൽക്കാമൃതാധാത്രീതഗശിക്ഷുരപുനൎന്നവൈഃ।
പാശാംശൊപാംഗനാസെവ്യവിശാലാഭിശ്ചസാധിതഃ॥
൯൭- ശൎക്കരാമാക്ഷികൊപെതാനിപീതാപിനിയച്ഛതി।
സൈകതംമൂത്രംതദ്വൽഗൊക്ഷുരകഞ്ചനസംശയഃ॥

തെക്കിൻതൊലി ചിററമൃത നെല്ലിത്തൊലി വയൽച്ചുള്ളിവെര തമിഴാമവെര ആടലൊടകത്തിൻവെര നന്നാറിക്കിഴങ്ങ രാമച്ചം കാട്ടുവെള്ളരിവെര ഇവകൊണ്ട കഷായംവച്ച പഞ്ചസാര തെൻ ഇവ മെമ്പൊടി വെ'ത്ത സെവിപ്പിക്ക- മണൽവാൎപ്പൻ തവളവാൎപ്പൻ കുതിരവാൎപ്പൻ ഇവ ശമിക്കും.

(വെതസാമ്ലാദി കഷായം)

൯൮- വെതസാമ്ലനിശാദാരുപുനൎന്നവവൃഷെക്ഷുരൈഃ।
രാസ്നംപടൊലക്ഷീരിദ്രുപാരന്തീമൂലവല്ക്കലൈഃ॥
൯൯- ലാജെക്ഷുഡാഡിമതഗശിരമൃതാബ്ദഫലൈരപി।
നിൎയ്യൂഹസ്സാധിതഃക്ഷിപ്രംഗൊക്ഷുരകംപിനിയച്ഛതി॥

ഞെരിഞ്ഞാംപുളിക്കിഴങ്ങ വരട്ടുമഞ്ഞൾ ദേവതാരം തമിഴാമവേര ആടലോടകത്തിൻവേര വയൽച്ചുള്ളിവേര അരത്ത പടോലം നാല്പാമരത്തിൻതൊലി തെച്ചിവേര ഈൽതൊലി ഇവകൊണ്ട കഷായം വെച്ച പഞ്ചസാര തേൻ ഇവ മേമ്പൊടി ചെൎത്ത സേവിപ്പിക്ക. കുതിരവാൎപ്പൻ ശമിക്കും.

### മുഴവാൎപ്പന്റെ ലക്ഷണം

൫൩ - കണ്ഡൂശൈലഃ കഠിനൈസ്ത്രികോണൈസ്തുല്യൈഃ കഠിനോദ്ഭ
ഢഃ। ഛൎദ്ദ്യരോചകഹൃല്ലാസശിരശ്ശൂലപ്രസുപ്തികൃൽ॥
൫൪ - ജ്വരനിദ്രാമദാലസ്യഗാത്രഗൌരവസംയുതഃ।
യസ്സ്യൊല്ലൊഭശ്യതെ സൊത്ര ഗണ്ഡകഃ പ്രാഗ്ദ്രദാഹൃതഃ॥

ചൊറിച്ചിലോടുകൂടി കഠിനങ്ങളായ മുഴകളോടുകൂടി കഠിനമായി ഉറച്ച നില്ക്കുന്നതായി ഛൎദ്ദി അരുചി നെഞ്ചുകലിപ്പ തലയിൽകുത്ത ശരീരത്തിന്ന തരിപ്പ ഇവയെ ഉണ്ടാക്കുന്നതായി പനി അധികമായ ഉറക്കം മദം ആലസ്യം ശരീരത്തിന്ന ഗൌരവമുണ്ട എന്ന തോന്നുക ഇവയോടുകൂടി യാതൊരു നീരകാണപ്പെടുന്നു അത മുഴവാൎപ്പനാകുന്നു.

### മുഴവാൎപ്പന്റെ ചികിത്സ

(ബലാസപ്തച്ഛദാദി കഷായം)

൫൫ - ബലാസപ്തച്ഛദാഭീരുരാസ്നാശല്യാകപല്ലവൈഃ।
ഏലാശതാഹ്വാവൃശ്ചീവചാരമഞ്ജിരികായുതൈഃ॥
൫൬ - സപടോലകണാദാരുഛിന്നാമാക്ഷികാന്വി
തഃ। പ്രാതൎന്നിപീതൊ നിഘ്നൊ ഗണ്ഡകം വിനിയച്ഛതി॥

കുറുന്തോട്ടിവേര പാലത്തൊലി ശതാവരിക്കിഴങ്ങ അരത്ത കൊന്നത്തളിര ഏലത്തരി ശതകുപ്പ തമിഴാമവേര വലിയകടലാടിവേര പടോലം തിപ്പലി അത്തിത്തിപ്പലി ഇവകൊണ്ട കഷായംവെച്ച തേൻ മേമ്പൊടിചെൎത്ത സേവിപ്പിക്ക. മുഴവാൎപ്പൻ ശമിക്കും.

(ഭൂനിംബവരണാദി കഷായം)

൫൭ - ഭൂനിംബവരണാനന്താരാസ്നാമഗധജന്മഭിഃ।
ശിംശപാസാരവൃശ്ചീവശാൎങ്ഗ്യമരദാരുഭിഃ॥

൰൪- ശാരിബാവൃഷനിർഗ്ഗുണ്ഡീമൂലമേഘാരിവല്ലകൈഃ।
കടുകാരജനീദ്രാക്ഷാപടോലൈശ്ശൃതംജലം॥
൰൫- പാതവ്യംപ്രബലെതസ്മിൻമധുസ്നുഹ്യാസമന്വിതം।
മധുസ്നുഹീമധൂപേതമഥ വാതന്നിവൃത്തയെ॥

പുത്തരിച്ചുണ്ടവെരിന്മെൽതൊലി നീർമാതളത്തിൻതൊലി കൊടുത്തൂവ്വവെര അരത്ത തിപ്പലി ഇരുമുള്ളിൻകാതല തമിഴാമവെര പാലമെത്തൊലി വയൽചുള്ളിവെര ദെവതാരം നന്നാറിക്കിഴങ്ങ ആടലൊടകത്തിൻവെര കരുതെച്ചിവെര ഏകനായകത്തിൻ വെരുമ്മൽതൊലി കടുകരോഹിനി വരട്ടുമഞ്ഞൾ മരമഞ്ഞൾതൊലി പടൊലം ഇവകൊണ്ടു കഷായം വെച്ചു പാലൊ പാവ തെൻ ഇവയൊ മെമ്പൊടി ചെൎത്ത സെവിപ്പിക്ക കൊടുതായ മുഴവാപ്പൻ ശമിക്കും

൰൬- വാതശ്ലെഷ്മവിസൎപ്പാണാംസ്നേഹാസ്നാനൊദകാനിച।
ശസ്യന്തെത്രസമസ്താനിതഥാനന്തരയൊർദ്വയോഃ॥

വാതശ്ലെഷ്മവിസൎപ്പത്തിന്ന പറകപ്പെട്ട തൈലങ്ങളും വെള്ളവും മുഴവാപ്പന്നും ഇതിന്നുതാഴെ പറവാൻപൊകുന്ന രണ്ടുവിധം വ്യാധികൾക്കും പററുന്നതാകുന്നു.

## ഇരുമുടിവാപ്പന്റെ ലക്ഷണം

൰൭- കംപില്യഫലസംസ്ഥാനൈഃപാടലൈഃകഠിനൈർവൃ
തഃ। വിസ്ഫോടൈശ്ശൃംഗകംചിത്യാൽഗന്ധകസ്യാസലക്ഷണഃ॥

കംപിപ്പാലയുടെ കായപൊലെ ഉള്ള ആകൃതിയൊടും കാഠിന്യത്തൊടും കൂടിയ മുഴകളൊടും മുഴകൾ ഒഴിച്ചു ശെഷങ്ങളായ ലക്ഷണങ്ങളെക്കൊണ്ടു മുഴവാപ്പന്റെ സാദൃശ്യത്തൊടും കൂടിയ തീര ഇരുമുടിവാപ്പനെന്നറിക.

## ഇരുമുടിവാപ്പന്റെ ചികിത്സാ

### (ജപാനളദാദി കഷായം)

൰൮ ജപാനളദനിർഗ്ഗുണ്ഡീപടോലചിരബില്വാഖ്യകൈഃ।
ബലാത്രിതയവൃശ്ചീവപിശാലാശാരിബാദ്വയൈഃ॥
൰൯- അമൃതാദാരുകൊരണ്ഡശമ്യാകാരിഷ്ടവല്ലകൈഃ।
ഭൂനിംബവിജയാഭ്യാഞ്ചക്വാഥസ്സാമധുയുഗ്ജയെൽ॥

ചെമ്പരത്തിവെര രാമച്ചം കരുനൊച്ചിവെര പെരുടാലം കഞ്ഞിക്കൊട്ടകത്തിൻവെര മുത്തങ്ങക്കിഴങ്ങ കരുന്തൊട്ടിവെര വെൺതുവരന്തൊട്ടിവെര ഉഴരകത്തിൻവെര തമിഴാമവെര കാട്ടുവെള്ളരിവെര നന്നാറിക്കിഴങ്ങ പാവ്വള്ളിക്കിഴങ്ങ ചിററമൃത ദെവതാരം കരിങ്കുറുഞ്ഞിവെര കൊന്നവെരിന്മെൽ തൊലി വെപ്പിൻതൊലി പുത്തരിച്ചുണ്ടവെരിന്മെൽതൊലി കടുക്ക ഇവകൊണ്ടു കഷായം വെച്ച തെൻ മെമ്പ്പൊടി ചെർത്തസെവിപ്പിക്ക ഇരുമുടിവാപ്പ്ന ശമിക്കും.

(യഷ്ടീവിശാലാദി കഷായം)

൫൧- യഷ്ടിവിശാലാഭൂനിംബനിംബതാഗസ്ത്യാംജ്ജനൈഃ।
ശിംശപാസാരവൃശ്ചീവവിജയാമലകാംബുദൈഃ॥
൫൨- ദാർവ്വീപടൊലയഷ്ട്യാഹ്വാവീലാമൂലസുരാഹ്വയൈഃ।
മൂർവ്വാശതാഹ്വായാഭ്യാഞ്ചസിദ്ധഃകാഥശ്ചതാദശഃ॥

കാട്ടുമല്ലിവെര കാട്ടുവെള്ളരിവെര പുത്തരിച്ചുണ്ടവെരിന്മെൽതൊലി വെപ്പിൻതൊലി ചിററമൃത നീർമരുതിൻതൊലി ഇരുമുള്ളിൻകാതല തമിഴാമവെര കടുക്ക നെല്ലിക്ക മുത്തങ്ങക്കിഴങ്ങ മരമഞ്ഞത്തൊലി പടൊലം ഇരട്ടിമധുരം കൂവളത്തിൻവെര ദെവതാരം പെരുംകുരുമ്പവെര ശതകുപ്പ ഇവകൊണ്ടു കഷായംവെച്ച തെൻമെമ്പ്പൊടി ചെർത്ത സെവിപ്പിച്ച ഇരുമുടിവാപ്പ്ന ശമിക്കും

ആനവാപ്പിൻെറ ലക്ഷണം

൫൩- അവനാമവിധീനെനസർവ്വാംഗീന്നെനഭൂയസാ।
ശൊഫെനമല്ലകംവിദ്യാദസൊൽക്ലിഷ്ടാനവത്തിനം॥

നീർവാപ്പ്നും ആനവാപ്പ്നും കാഴ്ചയിൽ തുല്യമായി തൊന്നും എങ്കിലും ആനവാപ്പിൻെറ നീര അമർത്താൽ അമരാതെ സർവ്വാംഗത്തിങ്കലും വ്യാപിച്ച വളരെ വർദ്ധിച്ചിരിക്കും അതുകൊണ്ട അറിഞ്ഞുകൊൾക

ആനവാർപ്പിൻെറ ചികിത്സാ

(ഇക്ഷുരാമലകാദി കഷായം)

൫൪- ഇക്ഷുരാമലകാരിഷ്ടവിരള്ളാവല്ഗുദാരുഭിഃ।
പഥ്യാവൃശ്ചീവശമ്യാകകടുകാഭിശ്ചസാധിതഃ॥

൧൮൫- കഷായെയാമാക്ഷികൊപെതഃപ്രാതഃപീതൊനിയച്ഛ
തി। ഉന്നദ്ധശൊഫദുഷ്ട്രെക്ഷാംസർവ്വാംഗീണഞ്ചമല്ലകം॥
വയൽച്ചുള്ളിവെര നെല്ലിക്ക വെപ്പിൻതൊലി കണ്ടകിക്കാ
ട്ടകത്തിൻവെരുമ്മൽതൊലി ദെവതാരം കടുക്ക തമിഴാമവെ
ര കൊന്നാവെരുമ്മൽതൊലി കട്ടകരൊഹണി ഇവകൊണ്ടു ക
ഷായംവെച്ചു തെൻ മെമ്പൊടിചെൎത്ത സെവിപ്പിക്ക ആനവാപ്പ
ൻശമിക്കും

(ദൂർവ്വാദ്യുസ്പൎശകാദി കഷായം)

൧൮൬- ദൂർവ്വാദ്യുസ്പൎശകാംഭൊദബൃഹതീദ്വയഗൊക്ഷുരൈഃ।
പാഠാകരഞ്ജഭൂനിംബനിംബയഷ്ടീപുനൎന്നവൈഃ॥
൧൮൭- അൎക്കാൎക്കരാഗ്നിഗ്രന്ഥീമധുകൈരൂശൃതംജലം।
കണാമാക്ഷികസംയുക്തംമല്ലകസ്യമദാപഹം॥
കറുക കൊട്ടത്തൂവ്വവെര മുത്തെങ്ങക്കിഴങ്ങ ചെറുവഴുതിന
വെര വെൾവഴുതിനവെര ഞെരിഞ്ഞിൽ പാടക്കിഴങ്ങ ഉങ്ങി
ൻതൊലി പുത്തരിച്ചുണ്ടവെരുമ്മൽതൊലി വെപ്പിൻതൊലി
കാട്ടുമുല്ലവെര തമിഴാമവെര എരുക്കിൻവെരുമ്മൽതൊലി അ
ക്കാരിതെങ്ങ കരുനൊച്ചിവെര എരട്ടിമധുരം ഇവകൊണ്ടു ക
ഷായംവെച്ചു തെൻ മെമ്പൊടിചെൎത്ത സെവിപ്പിക്ക ആനവാപ്പ
ൻ ശമിക്കും.

നനവാപ്പന്റെ ലക്ഷണം

൧൮൮- ശാലിതണ്ഡുലസംകാശൈശരരുണൈരരുണംജലം।
സദ്യൊഭിന്നൈരണ്ടപാദൈർവ്വിസൃജന്തമനാരതം॥
൧൮൯- തഗ്ദൊദാഹവെവൎണ്ണ്യജ്വരാതിസരണാന്വിതം।
ശൊഫംസർവ്വാംഗസംഭൂതംദൎഭകംപരിചക്ഷതെ॥
അരിമണിപ്രമാണങ്ങളായി ചുവന്ന നിറത്തിലുള്ള ഉണ്ണില
കൾ പുറപ്പെട്ട ഉടനെ പൊട്ടുകയും അതുകളുടെ അതിസൂക്ഷ്മങ്ങ
ളായ ദ്വാരങ്ങളൂടെ ചുവന്ന നീര അകത്തുനിന്ന എല്ലായ്പൊഴും
ഒഴുകയും തപിക്കുന്ന ചിലെടത്ത വള്ളൽ ചുട്ടുനീറൽ നിറമാ
റ്റം പനി അതിസാരം ഇവയും അതുകളൊടുകൂടി സർവ്വാംഗ
ങ്ങളിലും നീരുമായിക്കണ്ടാൽ അതു നനവാപ്പനെന്നറിക.

നനവാർപ്പന്റെ ചികിത്സാ

(അരച്ചു തെപ്പാൻ)

൧൯൦- തണ്ഡുലീയകമൂലെനസംഹിതാസ്ഥിലകതചഃ।
പിഷ്ടാതക്രെണകൎത്തവ്യാസ്ഥാഭിരാലെപആൎദ്രകെ॥

ചെറുചീരവേര മൈലെള്ളിൻതൊലി ഇവ മോരിൽ അരച്ചു തേക്കുക- നനവാർപ്പൻ ശമിക്കും.

൧൨൧- അഥവാവൈരിമൂലതാഗനന്താപല്ലവാംബുഭിഃ।
നീലീമൂലവചായുക്തൈസ്സകൃപിഷ്ടൈർവ്വിലേപനം॥

൧൨൨- ലാക്ഷാവർണ്ണവതീദാന്ദാരുമഞ്ജിഷ്ഠാനീപവല്കലൈഃ।
പ്രിയാളുതാഗൃതൈർദ്ദാമസ്സൂപിഷ്ടൈസ്സമാവരേൽ॥

ഏകനായകത്തിൻവേരുമ്മൽതൊലി കറുകത്തളിര മുത്തങ്ങക്കിഴങ്ങ അമരിവേര വയമ്പ ഇവ മോരിലരച്ചു തേക്കയുമാം- അല്ലായെങ്കിൽ കൊലരക്ക നന്നാറിക്കിഴങ്ങ വെള്ളാടത്തൊലി മഞ്ചട്ടിപ്പൊടി കടമ്പിൻതൊലി മുറമരത്തിൻതൊലി ഇവ തയിർവെള്ളത്തിൽ അരച്ചുതേക്കുക- നനവാർപ്പൻശമിക്കും

൧൨൩- ഏതേത്രയോപിസർവ്വത്രകഥിതാഃക്ഷേഡകാദിഷു।
ശസ്താലേപാഃപ്രയോക്തവ്യാഏകൊവാതത്രഗോക്ഷുരഃ।

പറയപ്പെട്ട ലേപനങ്ങൾ മൂന്നും പൊടിവാർപ്പൻ മുതലായവകൾക്കും പറഞ്ഞവയാകുന്നു- ഞെരിഞ്ഞില ഒന്നുതന്നെ തയിർവെള്ളത്തിൽ അരച്ചുതേച്ചാലും നനവാർപ്പൻ മുതൽ എല്ലാ വാർപ്പുരോഗങ്ങളും ശമിക്കും.

(കുടന്നടമ്പലാമൂലാദി കഷായം)

൧൨൪- കുടന്നടമ്പലാമൂലവൃശ്ചീവസുരദാരുഭിഃ।
തണ്ഡുലീയകദുസ്പർശധന്വികാസോമവല്ലിഭിഃ॥

൧൨൫- പടോലഖദിരാരിഷ്ടശാരിബാഭിശ്ചസാധിതഃ।
കഷായസ്സർപ്പിഷായുക്തോർഭകംവിനിയച്ഛതി॥

പലകപ്പയ്യാന്നിവേര കുറുന്തോട്ടിവേര തമിഴാമവേര ദേവതാരം ചെറുചീരവേര കൊട്ടത്തൂവ്വവേര കൊത്തംപാലയരി സോമവല്ലി പടോലം കരിങ്ങാലിക്കാതല വേപ്പിൻതൊലി നന്നാറിക്കിഴങ്ങ ഇവകൊണ്ടു കഷായംവെച്ചു നെയ്യ മേപ്പൊടിചേർത്തു സേവിപ്പിക്ക- നനവാർപ്പൻ ശമിക്കും

(മൃഗശൃംഗാദി കഷായം)

൧൨൬- മൃഗശൃംഗമധുകതാഗിക്ഷുവില്വാപുനർന്നവൈഃ।
പടോലബൃഹതീമൂലകണാഭ്രനിംബത്രായദൈഃ॥

൧൨൭- പാരന്തീമുകുളാശതാഫപല്ലവാദ്യൈശ്ചസാധിതഃ।
നിര്യൂഹോഘൃതസംയുക്തസ്സൂരാസ്രുപ്രശമംനയേൽ॥

കലംപൊട്ടിവേര ഇരിപ്പത്തൊലി കുരുമ്പ കൂവളത്തിൻവേര തമിഴാമവേര പടോലം ചെറുവഴുതിനവേര തിപ്പലി പുത്ത

രിച്ചുണ്ടവെരുമ്മൽതൊലി മുത്തങ്ങക്കിഴങ്ങ തെച്ചിമൊട്ട അരയാലിൻതളിര ഇവകൊണ്ട കഷായംവെച്ച നെയ്യ മേപ്പൊടി ചെർത്ത സേവിപ്പിക്ക- നനയാർപ്പൻ താമസംകൂടാതെശമിക്കും

(നിംബാമലകാദികഷായം)

൫൨൮- നിംബാമലകവാശാക്രകരഞ്ജകരവീരകൈഃ।
നീലീഗോപത്രമജാവിലാമധുകൈക്ഷുരകൈരപി॥
൫൨൯-സമംഗാരോഹിണീഭ്യാഞ്ച ഹിതസ്സർപ്പിഷാന്വിതഃ।
കഷായസ്സദാത്തംഗ്രാഹോത്ഥംഗജംഹരിരിവാവധീത്॥

വേപ്പിൻതൊലി നെല്ലിക്ക തമിഴാമവേര ഉങ്ങിൻതൊലി അലരിത്തൊലി അമരിവേര് നന്നാറിക്കിഴങ്ങ കൂവളത്തിൻവേര എരട്ടിമധുരം വയൽച്ചുള്ളിവേര ഏകനായകത്തിൻവേരുമ്മൽതൊലി പറച്ചുണ്ടവേര കടുകരോഹിണി ഇവകൊണ്ട കഷായംവെച്ച നെയ്യ മേപ്പൊടി ചെർത്ത സേവിപ്പിക്ക- ഈ കഷായം നനയാർപ്പന്ന എറ്റവും മുഖ്യമാകുന്നു,

പൊടിവാർപ്പന്റെലക്ഷണം

൫൩൦- കണ്ഡൂമല്ലിന്നഖസംശ്ലേഷകിൽബിഷ്യസഞ്ചരേഃ।
ധൂമ്രാഭൈർമ്മണ്ഡലൈര്യുക്തശ്ശോഫഃ ക്ഷോദക ഉച്യതേ॥

ചൊറിച്ചിലോടുകൂടിയവയായും ചൊറിയുമ്പോൾ വെളുത്ത പൊടിയെ ഉതിർക്കുന്നവയായും കറുപ്പും ചുവപ്പുംകൂടിയ നിറത്തോടുകൂടിയവയായുമിരിക്കുന്ന മണ്ഡലങ്ങളോടുകൂടിയ നീരിനെ പൊടിവാർപ്പെന്ന പറയുന്നു.

പൊടിവാർപ്പന്റെചികിത്സ

(ബൃഹതീതോയദാദികഷായം)

൫൩൧- ബൃഹതീതോയദോശീരകരിവല്ലീപുനർന്നവൈഃ।
ദാരുനിദിഗ്ധികാവ്യാഘ്രീശാരിബാചോരചന്ദനൈഃ॥
൫൩൨- അമൃതാവൃഷദുസ്പർശപടോലത്രയവൈരപി।
കഷായോവിഹിതസ്സർപ്പിഷാക്ഷോദകാർത്തിഷു॥

ചെറുവഴുതിനവേര മുത്തങ്ങക്കിഴങ്ങ വെളുത്ത എരുക്കിൻവേരുമ്മൽതൊലി കരിമ്പകൊടിക്കിഴങ്ങ തമിഴാമവേര ദേവ

താരം രാമച്ചം ശതാവരിക്കിഴങ്ങ പാച്ചോററിത്തൊലി നന്നാറിക്കിഴങ്ങ കച്ചൂരിക്കിഴങ്ങ ചന്ദനം ചിററമൃത ആടലൊടകത്തിൻവെര കൊടുത്തൂവ്വവെര പടൊലം കടകപ്പാലയരി ഇവകൊണ്ടു കഷായംവെച്ചു നെയ്യു മെമ്പ്പൊടി ചെൎത്ത സെവിപ്പിക്ക. പൊടിവാൎപ്പൻ ശമിക്കും.

(പാരന്തിമുകുളാദികഷായം)

൧൯൩- പാരന്തീമുകുളാംഭൊരനിൎഗ്ഗുണ്ഡീവസുകകക്ഷുരൈഃ।
മൂൎവ്വാവൃശ്ചീവശല്യാകകടുകാദെവദാരുഭിഃ॥
൧൯൪- ബൈവരിമൂലതാഗംഭൊദവിശാലാഭിശ്ശൃതംജലം।
സിതാമധുവല്പതൊപെതംതസ്യാഹുഃപരമൌഷധം॥

തെച്ചിമൊട്ട അമുക്കുരിവെര കരുനൊച്ചിവെര താൎതാവൽവെര വയൽച്ചുള്ളിവെര പെരുംകുരുമ്പവെര തമിഴാമവെര കൊന്നവെരുമ്മൽത്തൊലി കടുകരൊഹണി ദെവതാരം ഏകനായകത്തിൻവെരുമ്മൽത്തൊലി മുത്തെങ്ങക്കിഴങ്ങ കാട്ടുവെള്ളരിവെര ഇവകൊണ്ടു കഷായംവെച്ചു പഞ്ചസാര തെൻ നെയ്യു ഇവ മെമ്പ്പൊടിചെൎത്ത സെവിപ്പിക്ക- പൊടിവാൎപ്പൻ ശമിക്കും.

മലർവാൎപ്പൻെറലക്ഷണം

൧൯൫- വിസ്ഫോടൈരരുണൈശ്ശ്വെതൈഃമല്ലികാകൃതിഭിശ്ചിതഃ।
ഗണ്ഡാദരൊരുവൃഷ്ണാംസജംഘാമദനസന്ധിഷു॥
൧൯൬- ജ്വരമൂൎദ്ധാൎത്തിഹൃല്ലാസമൂൎച്ഛാരൊമാഞ്ചകസംയുതഃ।
യശ്ശൊഫൊദൃശ്യതെബാലെജകസ്സവിചികിത്സകൈഃ॥

ചുവന്നനിറംത്തൊടുകൂടിയവയായും പഴുപ്പൊടുകൂടാത്തവയായും മലർമണിയുടെ ആകൃതിപൊലെഉള്ള ആകൃതിയൊടുകൂടിയവയായും ഇരിക്കുന്ന പൊളങ്ങളെകവിൾത്തടങ്ങളിലും വയിററത്തും തുടകളിലും പുറത്തും തൊളുകളിലും മുട്ടിനുതാഴെയും അരികളുടെ സന്ധിസ്ഥാനങ്ങളിലുമുണ്ടാകുന്നതായി പനി തലവെദന നെഞ്ഞകലിപ്പ മൊഹാലസ്യം അരുചി ഇവയൊടുകൂടിയതായിരിക്കുന്ന വീക്കത്തെ മലർവാൎപ്പനെന്നറിക.

മലർവാൎപ്പൻെറചികിത്സ

(ബലാമഗധജാദികഷായം)

൧൯൭- ബലാമഗധജാംഭൊരപാരന്തീകസുമാംബുദൈഃ।
ദാൎവ്വീപടൊലനിൎഗ്ഗുണ്ഡീപാഠെന്ദ്രയവഗൊക്ഷുരൈഃ॥

൧൨൮- വൃശ്ചീവവിജയാഭ്യാഞ്ച വിപക്വാ താമ്ലതാസംയുതാഃ।
നിഷ്ക്വാഥാ പ്രൊലാജകം ഹന്തി തീവ്രം തമജവാസ്തമാ॥
കുറന്തോട്ടിവെര തിപ്പലി അകൊരിവെര തെച്ചിപ്പൂവ് മുത്തങ്ങക്കിഴങ്ങ മരമഞ്ഞൾത്തൊലി പടൊലം കുറുന്നാച്ചിവെര പാടക്കിഴങ്ങ കടകപ്പാലയരി ഞെരിഞ്ഞില തമിഴാമവെര കടുക്ക ഇവകൊണ്ടു കഷായംവച്ച് തെനുംമെമ്പൊടിചെൎത്ത സെവിപ്പിക്ക മലർചാർപ്പൻ ശമിക്കും.

(ലവലീപല്ലവാദികഷായം)

൧൨൯- ലവലീപല്ലവാശ്വത്ഥവല്കപാഠാമൃതാശൃതഃ।
നിഷ്ക്വാഥാഘൃതസംമിശ്രസ്സമാശ്രുവിനിയച്ഛതി॥
വെള്ളിലയുടെ വെളുത്തഇല അരയാലിൻ തൊലി പാടക്കിഴങ്ങ ചിററമൃത ഇവകൊണ്ട കഷായംവെച്ച നെയ്യ് മെമ്പൊടിചെൎത്ത സെവിപ്പിക്ക മലർവാർപ്പൻ ശമിക്കും

(മൃണാളവസുകാദിതൈലം)

൧൩൦- മൃണാളവസുകാനന്താഭൃംഗരാജനിശാരസൈഃ।
കഷ്ഠപാരകയഷ്ട്യാഹ്വപൃശ്ചീപസ്സുരദാരുഭിഃ॥
൧൩൧- സൊശീരസലിലാംഭൊദൈസ്സിദ്ധഃ കെരഫലൊൽഭവഃ।
തിലജൊ വാപി തൈലസ്തു ഹന്ത്യാൎദ്രകാദിഷു ത്രിഷു॥
താമരവളയം താർതാവൽ കറുക കാഞ്ഞൂണ്ണി പച്ചമഞ്ഞൾ ഇവററിൻനീരിൽ കൊട്ടം കച്ചൂരിക്കിഴങ്ങ ഇരട്ടിമധുരം തമിഴാമവെര ദെവതാരം രാമച്ചം ഇരുവെലി മുത്തങ്ങക്കിഴങ്ങ ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിഅരിച്ച തെപ്പിക്ക- നനവാർപ്പനും പൊടിവാർപ്പനും മലർവാർപ്പനും ശമിക്കും

(ഉശീരമധുകാദിതൈലം)

൧൩൨- ഉശീരമധുകാംഭോദബലാവിലപസ്സുരദ്രുമൈഃ।
സിദ്ധെ കഷായെ വൃശ്ചീവവാജിഗന്ധാഫലത്രയൈഃ॥
൧൩൩- സൊശീരസലിലാംഭൊകൊലമൂലചൊരകചന്ദനൈഃ।
വിപക്വൊ നാളികെരസ്യ സ്നെഹസ്തിലജഏവവാ॥
൧൩൪- ആൎദ്രകം ക്ഷാരകം സൎവ്വ്യലാജകഞ്ചനിയച്ഛതി।
ശിരശ്ശൂലപ്രതിശ്യായകൎണ്ണരൊഗാംശ്ചനാശയെൽ॥

രാമച്ചം ഇരട്ടിമധുരം മുത്തങ്ങക്കിഴങ്ങ കറന്തൊട്ടിവെര കൂവളത്തിൻവെര ദെവതാരം ഇവകൊണ്ട കഷായംവെച്ച തമിഴാമവെര അമുക്കുരം ത്രിഫല രാമച്ചം ഇരുവെലി അംകൊലത്തിൻവെര കച്ചൂരിക്കിഴങ്ങ ചന്ദനം ഇവ അരച്ചുകലക്കി വെളിച്ചെണ്ണയൊ എണ്ണയൊ ചെൎത്ത കാച്ചിഅരിച്ച തെപ്പിക്കുക മുൻപറഞ്ഞ വാൎപ്പുകൾ മൂന്നും തലവെദന മൂക്കടപ്പ കണ്ണരൊഗം ഇവയും ശമിക്കും

### കരിലടിവാൎപ്പിന്റെലക്ഷണം

൧൪൩- ചടകാംഘ്രിസമാകാരൈരരുണൈൎന്നല്പകൎബുദൈഃ।
പൎവ്വശൂലജ്വരശ്വാസസഹിതശ്ചടകാമതഃ॥

കരിലഎന്നപക്ഷിയുടെ കാലിന്റെ അടിയുടെ ആകൃതിപൊലെ ഇരിക്കുന്ന ആകൃതിയൊടുകൂടി ചുവന്നനിറത്തിൽ ചില അടയാളങ്ങളൊടും സന്ധികളിൽ വെദന പനി ഏക്കം ഇവയൊടുംകൂടി കാണപ്പെടുന്നതിനെ കരിലടിവാൎപ്പെന്നറിക.

### കരിലടിവാൎപ്പിന്റെചികിത്സാ

(കകുഭാമലകാദികഷായം)

൧൪൪- കകുഭാമലകാപെല്ലാരഥരിപുഷ്കരബലാഭയൈഃ।
വൃശ്ചീവവിജയാദാരുദ്വസ്ത്രശ്വസുകെക്ഷുരൈഃ॥
൧൪൫- പടൊലകടുകാഭ്യാഞ്ചവിഹിതസ്സിതയായുതഃ।
കഷായശ്ചടകംഹന്തി വികങ്കതശൃതൊപിവാ॥

നീൎമരുതിൻതൊലി നെല്ലിക്ക അകൊരിവെര പൂവരശിൻതൊലി കറന്തൊട്ടിവെര ഊരകത്തിൻവെര തമിഴാമവെര കടുക്ക ദെവതാരം കൊടുത്തൂവ്വവെര താൎതാവൽവെര വയൽചുള്ളിവെര പടൊലം കടുകരൊഹണി ഇവകൊണ്ട കഷായംവെച്ച പഞ്ചസാര മെമ്പൊടിചെൎത്ത സെവിപ്പിക്ക- കരിലടിവാൎപ്പൻ ശമിക്കും വൈയങ്കതവെര കൊണ്ടുതന്നെ കഷായംവെച്ച പഞ്ചസാര മെമ്പൊടിചെൎത്ത സെവിപ്പിക്ക- കരിലടിവാൎപ്പൻ ശമിക്കും

(ദൂൎവ്വാഖദിരാദികഷായം)

൧൪൬- ദൂൎവ്വാഖദിരഭൂനിംബവിശാലാവസുകെക്ഷുരൈഃ।
മുസ്താഗ്ലൂചീവൃശ്ചീവവൃശ്ചികാളീനിശാദ്വയൈഃ॥

൧൪൯. പാഠാവിളംഗദന്തസ്ഥശാരിബാഭിശ്ചസാധിതഃ॥
കഷായസ്സിതാമധുപെതൊനിയമെനനിഹന്തിതം।

കരുക, കരിങ്ങാലിക്കാതല, പുത്തരിച്ചുണ്ടവേരിന്മെൽതൊലി, കാട്ടുവെള്ളരിവേര, താർതാവൽവേര, വയൽചുള്ളിവേര, മുത്തങ്ങക്കിഴങ്ങ, ചിററമൃത, തമിഴാമവേര, തെക്കെടവേര, വരട്ടുമഞ്ഞൾ, മരമഞ്ഞത്തൊലി, പാടക്കിഴങ്ങ, വിഴാലരി, കൊടുത്തൂവ്വവേര, നന്നാറിക്കിഴങ്ങ ഇവകൊണ്ടു കഷായംവെച്ച പഞ്ചസാര തേൻ ഇവ മേപ്പൊടിചേൎത്ത സേവിപ്പിക്ക. കുരിലടിവാപ്പുൻ ശമിക്കും നിശ്ചയം.

സൂചിവാപ്പുൻെറ ലക്ഷണം

൧൫൦. സൂച്യഗ്രവദന്നൈസ്സ്ഥൈവ്വിസ്പോടൈരരുണൈശ്ചിത
തീവ്രജ്വരശിരശ്ശൂലശ്ശോഫസ്സൂചിമുഖൊമതഃ॥

സൂചിയുടെ അഗ്രംപോലെ കൂൎത്ത മുഖത്തോടുകൂടിയ ചുവന്ന ഉണിലുകളോടും കഠിനമായ പനിയോടും തലവേദനയോടും കൂടിയ നീര സൂചിവാപ്പുനെന്നറിക.

സൂചിവാപ്പുൻെറ ചികിത്സാ

(വടപല്ലവാദി കഷായം)

൧൫൧. വടപല്ലവദെവാഹ്വവൃശ്ചീവബദരെക്ഷുഭിഃ।
വിജയാനക്തമാലത്വഗമൃതാമിസിധാന്യകൈഃ।
൧൫൨. വിലാമൂലകണാഭ്യാഞ്ചവിഹിതസ്സിതയാന്വിതഃ।
മാക്ഷികെണചസംയുക്തസ്സൂചിമുഖശമാവഹഃ।

പെരാലിൻതളിര, ദേവതാരം, തമിഴാമവേര, ലന്തക്കരു, കരിമ്പ, കടുക്ക, ഉങ്ങിൻതൊലി, ചിററമൃത, ശതകുപ്പ, കൊത്തമ്പാലയരി, കൂവളത്തിൻവെര, തിപ്പലി, ഇവകൊണ്ടു കഷായംവെച്ച പഞ്ചസാര, തേൻ ഇവ മേപ്പൊടി ചേൎത്ത സേവിപ്പിക്ക. സൂചിവാപ്പുൻ ശമിക്കും.

(ബലാവൃശ്ചീവമൂലാദി കഷായം)

൧൫൩. ബലാവൃശ്ചീവമൂലാബ്ദവികംകതസുരദ്രുമൈഃ।
ഗോക്ഷുരെക്ഷുരവിദൈശ്ചസിദ്ധഃകഷായശ്ചതൽഘ്നഃ।

കുറുന്തോട്ടിവേര, തമിഴാമവേര, മുത്തങ്ങക്കിഴങ്ങ, വൈയംകതവെര, ദെവതാരം, ഞെരിഞ്ഞില, വയൽചുള്ളിവെര, ച

ക്ക ഇവകൊണ്ടു കഷായംവച്ച പഞ്ചസാര തെൻ ഇവ മേപ്പൊടിചെത്ത സേവിപ്പിക്ക. സൂചിവാപ്പൻ ശമിക്കും.

എരിവാപ്പൻെറ ലക്ഷണം

൧൭൪. സൂചീമുഖസമൊലിംഗൈസ്തീവ്രദാഹസമന്വിതഃ॥
ശൊഫസ്ത്വംഗാരകൊജ്ഞെയസ്സദ്ദസ്സഫതരൊമതഃ॥

സൂചീമുഖത്തിന്ന പറഞ്ഞ ലക്ഷണങ്ങൾ ഒക്കെയും എരിവാപ്പന്നമുണ്ടാകും. വിശെഷിച്ച കഠിനമായ ചുട്ടുനീറലുമുണ്ടാകും എരിവാപ്പനെ ചിലർ അഗ്നിവാപ്പനെന്ന പറയുന്നു.

എരിവാപ്പൻെറ ചികിത്സാ
(ചന്ദനാദി കഷായം)

൧൭൫. ചന്ദനൊദുംബരാഭീരുഗ്ഗുളൂചീസൊമവല്ലിഭിഃ॥
വൃശ്ചീവദാരുദ്ദസ്സശ്പഥ്യാഭിശ്ചശൃതംജലം।
൧൭൬. സിതാമധുഘൃതൊപെതമംഗാരകശമാവഹം।
ശാരിബാചന്ദനൊശീരവരീകദൈരഥാപിവാ॥

ചന്ദനം,അത്തിത്തൊലി, ശതാവരിക്കിഴങ്ങ,ചിററമൃത,സോമവള്ളി, തമിഴാമവെര, ദേവതാരം, കൊടുത്തൂവ്വവേര, കടുക്ക, ഇവകൊണ്ടു കഷായംവെച്ച പഞ്ചസാര, തെൻ, നെയ്യ ഇവ മേപ്പൊടിചേത്ത സേവിപ്പിക്ക. എരിവാപ്പൻ ശമിക്കും. അല്ലാഎങ്കിൽ നന്നാറിക്കിഴങ്ങ, ചന്ദനം, രാമച്ചം, ശതാവരിക്കിഴങ്ങ, ഇവകൊണ്ടു കഷായം വെച്ച പഞ്ചസാര, തെൻ,നെയ്യ ഇവ മേപ്പൊടിചേത്ത സേവിപ്പിക്ക. എന്നാലും ശമിക്കും.

൧൭൭. അമൃതാതൈലമത്രെഷ്ടംസവ്വത്രചടകാദിഷു॥
ക്ഷീരിവല്ല്യാദിതൈലഞ്ചമൂഢ്നൊംഗസ്യചലെപനെ॥

കരിലടിവാപ്പന്നും സൂചിവാപ്പന്നും എരിവാപ്പന്നും അമൃതാതൈലം പററുന്നതാകുന്നു. മെലെക്കക്ഷീരിവല്ല്യാദിതൈലം പററുന്നതാകുന്നു.

ചരൽവാപ്പൻെറ ലക്ഷണം

൧൭൮. കൊലപ്രമാണൈവ്വിസ്ഫൊടൈഃ കഠിനൈരന്വിതൊഗ്ഗുരുഃ। ജംഘായാംജായതെയസ്തംഗ്രാവകാഖ്യംപ്രചക്ഷതെ।

ലന്തക്കുരുപ്രമാണങ്ങളായി കഠിനങ്ങളായിരിക്കുന്ന പുളകങ്ങളോടുകൂടെ കനത്ത കാലിൻെറ മുട്ടിങ്കൽനിന്നു താഴെ ഉണ്ടാകുന്നിത ചരൽവാപ്പനെന്നറിക.

ചരൽവാപ്പൻെറ ചികിത്സാ
(മുസ്താഗ്ലുളൂച്യാദി കഷായം)

൧൭൯. മുസ്താഗ്ലുളൂചീദുസ്പൎശധനികാനിംബചന്ദനൈഃ। സപടൊലൈഃകൃതഃകാഥൊഗ്രാവകംസകണൊജയെൽ॥

മുത്തെങ്ങക്കിഴങ്ങ ചിററമൃത, കൊടുത്തുവ്വവേര, കൊത്തമ്പാലയരി, വേപ്പിൻതൊലി, ചന്ദനം, പടോലം ഇവകൊണ്ടു കഷായംവച്ച തിപ്പലി മേപ്പൊടിചേൎത്ത സേവിപ്പിക്ക. ചരൽവാപ്പൻ ശമിക്കും.

(യൂഥീസഹചരാദി കഷായം)

൧൮൦. യൂഥീസഹചരാരിഷ്ടഗ്ലൂചീഗൊക്ഷുരെക്ഷുരൈഃ
സവ്യശ്ചീവജയാദാരുവൃഷമൂലൈഃകൃതൊപിവാ॥

കാട്ടുമുല്ലവേര, കരിംകുറിഞ്ഞിവേര, വേപ്പിൻതൊലി, ചിററമൃത, ഞെരിഞ്ഞില, വയൽച്ചുള്ളിവേര, തമിഴാമവേര, കടുക്ക, ദേവതാരം, ആടലോടത്തിൻവേര ഇവകൊണ്ടകഷായം വച്ച തിപ്പലി മേപ്പൊടിചേൎത്ത സേവിപ്പിക്ക. ചരൽവാപ്പൻ ശമിക്കും.

(ബലായൂഥ്യാദി തൈലം)

൧൮൧. ബലായൂഥ്യമൃതാവിലപനിഷ്ക്വാഥൈപിഷ്ടകല്ക്കിതൈഃ।
ത്രിഫലാകുഷ്ഠയഷ്ട്യാഹ്വസലിലൊശീരചന്ദനൈഃ॥

൧൮൨. സമഞ്ജിഷ്ഠാനതൈസ്സിദ്ധസ്നേഹഃകെരഫലൊത്ഭവഃ।
തിലജൊവാഹിതൊഭ്യംഗെതസ്യസ്യാൽ സാഷ്ടവല്ലുജഃ।

കുറുന്തോട്ടിവേര, കാട്ടുമുല്ലവേര, ചിററമൃത, കുവളത്തിൻവേര ഇവകൊണ്ടു കഷായംവച്ച ത്രിഫല, കൊട്ടം, ഇരട്ടിമധുരം ഇരുവേലി, രാമച്ചം, ചന്ദനം, മഞ്ചട്ടിപ്പൊടി, തകരം ഇവ അരച്ചുകലക്കി വെളിച്ചെണ്ണയോ എണ്ണയൊ ചേൎത്ത കാച്ചിയരിച്ച തേപ്പിക്ക. മേൽ അഷ്ടവല്ലുതൈലം തേപ്പിക്ക. ചരൽവാപ്പൻ ശമിക്കും.

## മീനടിവാപ്പുൻെറ ലക്ഷണം

ഫന്നമ്പ. മത്സ്യാംഘ്രിസന്നിഭൈസ്ഥൊമൈൎപ്പക്ഷ്മഭിന്നാധികസ്പം
ടൈഃ। ജ്വരാതിസാരതൃഷ്ണാഭിസ്സഹിതൊമത്സ്യകോമത॥

മത്സ്യത്തിൻെറ കാലുപോലെ ഇരിക്കുന്ന ആകൃതിയോടുകൂടിയ ചുവപ്പുനിറങ്ങൾ നല്ലവണ്ണം വ്യക്തങ്ങളായാവാതെ കാണ്കയും അതോടുകൂടെ പനി, അതിസാരം, തണ്ണീർദാഹം ഇവ ഉണ്ടാകയും ചെയ്താൽ ആയത മീനടിവാപ്പുനെന്നറിക. ചിലർ അതിനെ പോക്കുവാപ്പുനെന്ന പറയുന്നു.

## മീനടിവാപ്പുൻെറ ചികിത്സാ

### (അഭയാരിഷ്ടാദികഷായം)

ഫന്നർ. അഭയാരിഷ്ടവൃശ്ചീവവികംകതസുരദ്രുമൈഃ।
വൈരിമൂലകദംബത്വഗക്ക്രാഘനെക്ഷുരൈഃ॥

ഫന്നഌ. ജംബൂദ്വയവിശാലാംബുനളദാഭീരുഗൊക്ഷുരൈഃ।
രാസ്നാപടൊലപത്രൈശ്ചവിഹിതൊമാക്ഷികാന്വിത॥

ഫന്നന്ന. കഷായൊവിനിഹന്ത്യാശുപീതശ്ശൎക്കരയാപിവാ।
ശൎക്കരാമാക്ഷികാഭ്യാംവാസഹിതൊമത്സ്യകാമയം॥

കടുക്ക വേപ്പിൻതൊലി, തഴിഴാമവേര, വൈയംകതവേര ദേവതാരം, ഏകനായകത്തിൻവേരുമ്മൽതൊലി, കടമ്പിൻതൊലി, അക്കാരിത്തെങ്ങ, മുത്തെങ്ങക്കിഴങ്ങ, വയൽച്ചുള്ളിവേര ഞാവൽതൊലി, ഞാറവേരുമ്മൽതൊലി, കാട്ടുവെള്ളരിവേര, ഇരുവേലി, രാമച്ചം, ശതാവരിക്കിഴങ്ങ, ഞെരഞ്ഞില, അരത്ത പടോലം, പച്ചില ഇവകൊണ്ടു കഷായംവെച്ചു തേനൊ പഞ്ചസാരയൊ പഞ്ചസാര, തേൻ ഇവയൊ മേപ്പൊടിചേൎത്തസേവിപ്പിക്ക. മീനടിവാപ്പുൻ ശമിക്കും.

### (പ്രിയാളമജ്ജാദി കഷായം)

ഫന്നൌ. പ്രിയാളമജ്ജാനിംബത്വഗമൃതെക്ഷുരഗൊക്ഷുരൈഃ।
വജ്രവല്ലീനിശാദ്വന്ദ്വകരഞ്ജകരവീരകൈഃ।

ഫന്നവ്വ. കൊശാതകീബലാദ്വന്ദ്വധാന്യൈകെശ്ചകൃതൊപി
വാ। തഥാപീതഃകഷായസ്തംസപ്താഹെനവിനാശയേൽ॥

മുറമരത്തിൻകായയുടെ പരിപ്പ വേപ്പിൻതൊലി, ചിററമൃത, വയൽച്ചുള്ളിവേര,ഞെരിഞ്ഞില, ചങ്ങലംപരണ്ട, വരട്ടുമഞ്ഞൾ, മരമഞ്ഞൾത്തൊലി,ഉങ്ങിൻതൊലി,അലരിത്തൊലി, പുട്ടൽപീരകത്തിൻവേര, ചെറുപീരകത്തിൻവേര, കുറുന്തോട്ടിവേര, ഉഴരകത്തിൻവേര, കൊത്തമ്പാലയരി ഇവകൊണ്ടു കഷായം വച്ച പഞ്ചസാരയൊ തേനൊ പഞ്ചസാര,തേൻ ഇവയൊമേപ്പൊടിചേൎത്ത സേവിപ്പിക്ക. മീനടിവാപ്പൻ ശമിക്കും.

൧൩൩. ബലായുഗ്ധ്യാദിസംസിദ്ധസ്നേഹൊത്രാപിചശസ്യതെ। അഷ്ടവല്ലാഹ്വയശ്ചാപിവരണാദികൃതൊപിവാ॥

ബലായുഗ്ധ്യാദിതൈലവും അഷ്ടവല്ലതൈലവും വരണാദിതൈലവും തേപ്പിക്ക. മീനടിവാപ്പൻ ശമിക്കും.

## പൊളവാപ്പൻെറ ലക്ഷണം

൧൩൦. തീവ്രപാകൈമ്മുഖൈനിമ്നൈൎവ്വിസ്പൊടൈമ്മൃദുഭിൎവ്വൃതഃ സൎവ്വാംഗീണൊമഹാഞ്ജൈരാഫൊവെദ്യൊഗൊളസമാഹ്വയഃ॥

കഠിനമായപഴുപ്പൊടും മുഖത്തിങ്കൽതാഴ്ചയോടുംകൂടിമൃദുക്കളായിരിക്കുന്ന പുളകങ്ങളോടുകൂടെ ഏററവും വദ്ധിച്ചു കാണുന്നനീര പൊളവാപ്പനെന്നറിക.

## പൊളവാപ്പൻെറ ചികിത്സാ

### (വാശാനിദിശ്ധികാദി കഷായം)

൧൩൧. വാശാനിദിശ്ധികാനിംബസുരദ്രുമഫലത്രയൈഃ। കൃതഃകഷായൊമധ്വാഢ്യൊഗൊളമാശുനിയച്ഛതി॥

ആടലോടത്തിൻവേര, ചെറുവഴുതിനവേര, വെപ്പിൻതൊലി, ദേവതാരം, ത്രിഫല ഇവകൊണ്ടു കഷായം വച്ച തേൻ മേപ്പൊടി ചേൎത്ത സേവിപ്പിക്ക. പൊളവാപ്പൻ ശമിക്കും.

൧൩൨. സിദ്ധഃപ്രിയാളമജ്ജാദ്യൈൎന്നിഷ്ക്വാഥൊത്രാപിശസ്യതെ ബലായുഗ്ധ്യാദിഭിസ്സിദ്ധസ്നേഹശ്ചാപ്യഷ്ടവല്ലജഃ॥

പ്രിയാളമജ്ജാദി കഷായവും ബലായുഗ്ധ്യാദി തൈലവുംഅഷ്ടവല്ലതൈലവും പൊളവാപ്പന പറരുന്നതാകുന്നു.

൧൩൩. തിലകത്വഗ്ബലാനീലീമധുകാമലകൈശ്ശൃതം॥ സ്നാനായശസ്യതെചാംഭസ്സകലെഷ്വാൎദ്രകാദിഷു॥

മൈലെള്ളിൻതൊലി,കുറുന്തോട്ടിവേര, അമരിവേര,എരട്ടിമധുരം നെല്ലിക്ക ഇവയിട്ട വെള്ളംവച്ച അതിൽ കുളിപ്പിക്ക. നനവാപ്പുമുതലായ ഒമ്പതുകൾക്കും നല്ലതാകുന്നു.

൧൭. രക്താനവസ്ഥാഭെദാനാംലക്ഷണഞ്ചചികിത്സിതം।
സംക്ഷിപ്യാത്രൊക്തമേവംഹിജ്ഞെയൊന്യെഭ്യസ്തുവിസ്തരഃ॥

രക്താനവസ്ഥകൊണ്ടുണ്ടാകുന്ന വ്യാധികളുടെ ലക്ഷണവും ചികിത്സയും ഇപ്രകാരം സംക്ഷേപിച്ച ഇതിൽ പറകപ്പെട്ടു വിസ്തരത്തെ ഗ്രഹിക്കെണമെന്ന താൽപര്യമുള്ളവര ഇതരഗ്രന്ഥങ്ങളിൽനിന്നു അറിഞ്ഞുകൊൾകയും വേണം.

ഇതി വാഗ്ദാസൊപനാമ കരാമാനന്ദനാഥപണ്ഡിത
പാരശവെന്ദ്രകൃതാ വാരൊഗ്യകല്പദ്രുമെ ബാലചി
കിത്സായാം മഷ്ടാദശസ്തബകൊ നാമാഷ്ടാ
ദശൊദ്ധ്യായഃ

---

ആരോഗ്യകല്പദ്രുമെ ബാല ചികിത്സായാം
ഏകൊനവിംശദ്ധ്യായപ്രാരംഭഃ

---

കുണ്ഡാലക ലക്ഷണം

൧. രക്തമാംസാശ്രയഃപൂർവ്വമുൽപന്ന്യഗ്രന്ഥിസന്നിഭഃ।
തുംഗഃകാലെനപകഃശ്ചകുണ്ഡവദ്യാതിനിമ്നതാം।

൨. കുണ്ഡാലകാഖ്യൊവിജ്ഞെയസ്സവികാരഃകചചിൽഭവെൽ।ഏകാകീസ്യാൽസജാതീയൈരഥവാപരിതൊപിച॥

രക്തത്തെയും മാംസത്തെയുമാശ്രയിച്ച മുമ്പെ പൂപ്പെട്ട മുഴപൊലെ പൊങ്ങി കാലംകൊണ്ട പഴുത്ത പൊട്ടി കുണ്ഡമെന്നപോലെ നടുകൊണ്ട താഴ്ചയെ പ്രാപിച്ചുകാണപ്പെടുന്നരൊഗത്തിന്ന കുണ്ഡാലകമെന്ന പെരാകുന്നു, ആയത ശരീരത്തിങ്കൽ ഒരെടത്തമാത്രമെന്നെ ആയിട്ടും ചുററും ചിലസാഹായങ്ങളൊടുകൂടിയതായിട്ടും ശരീരത്തിങ്കൽ എല്ലാടവുമായിട്ടും ഉണ്ടാകയും ചെയ്യും.

൩. വാതപിത്തകഫൈസ്ത്രെധാസഭവെദ്വാതഹെതുകഃ।
കൃഷ്ണസ്തൊദജ്വരാദ്ധ്യശ്ചസദാഹഃപിത്തഹെതുകഃ॥

൭. രക്തസ്രാവാശ്രുപാകീചസസ്സേഹഃകഫഹേതുകഃ।
യുക്താസ്സ്തേമിത്ര്യകണ്ഡൂതിഗൌരവൈശ്വസദൃശ്യതേ॥

വാതംനിമിത്തമായിട്ടും പിത്തംനിമിത്തമായിട്ടുംകഫംനിമിത്തമായിട്ടും ഉണ്ടാകുന്നതാകയാൽ കുണ്ഡാലകം മൂന്നുവിധത്തിലാകുന്നു വാതംനിമിത്തമായി ഉണ്ടാകുന്നത കറുത്തിരിക്കും. കുത്തലും പനിയുമുണ്ടാകും. പിത്തംനിമിത്തമായി ഉണ്ടായതചുട്ടനീറലോടുകൂടിയിരിക്കും. ചോര ഒഴുകുകയും വേഗത്തിൽ പഴുക്കുകയും ചെയ്യും. കഫം നിമിത്തമായി ഉണ്ടായത സ്നിഗ്ദ്ധതയോടും ഉറപ്പോടും ചൊറിച്ചിലോടും കനത്തോടും കൂടിയിരിക്കും. ഇങ്ങിനെ കണ്ടുവരുന്നു.

കുണ്ഡാലക ചികിത്സാ

൮. ആദാവെവപ്രതീകാരംകുൎവ്വീതാതിപ്രയത്നതഃ।
കുണ്ഡാലകെഷുസൎവ്വേഷുപ്രവൃദ്ധാസ്സേഹിദുസ്തരാഃ॥

കുണ്ഡാലകങ്ങൾ ഉണ്ടായാൽ ഉടനെതന്നെ ചികിത്സകളെ ചെയ്യണം. അതുകൾ വൎദ്ധിച്ചാൽ ശമിപ്പാൻപ്രയാസമാകുന്നു.

(അരച്ചുതേപ്പാൻ)

൯. പൃഷ്ഠാശചത്ഥതചഃപിഷ്ടപാതക്രെണപരിലെപനം।
കുൎയ്യാദുൽപന്നമാത്രെഷുതെഷു കിംശുകചൎമ്മവാ॥

പൂവരശിൻതൊലിയൊ കരുമുരുക്കിൻതൊലിയൊ മോരിലരച്ച് കുണ്ഡാലകങ്ങൾ ഉണ്ടായ ഉടനെ പുരട്ടുക.
(വാതകുണ്ഡാലകത്തിന്ന ബലാതൃരുവകാസ്ഥ്യാദി കഷായം)

൧൦. ബലാതൃരുവകാസ്ഥ്യാശചമാരഹെപൃരവല്ക്കലൈഃ।
കഷായഃകൈശികാചൂൎണ്ണസഹിതസ്തംനിയച്ഛതി॥

കുറുന്തോട്ടിവേര, നീരട്ടിക്കുരു, അലരിത്തൊലി, പൂവ്വരശിൻതൊലി, ഇവകൊണ്ടു കഷായംവെച്ച മാശിക്ക മെപ്പൊടി ചേൎത്ത സേവിപ്പിക്ക. വാതകുണ്ഡാലകം ശമിക്കും.

൧൧. വാതജംനിംബഭദ്രനിംബബലാമധുകദാരുഭിഃ।
ധൂളീപിപ്പലവല്കൈൎവ്വാശൃതഃപീതസ്തഥാപ്രശമം

അല്ലാഎങ്കിൽ വേപ്പിൻതൊലി, പുത്തരിച്ചുണ്ടവേരിന്മെൽ തൊലി, കുറുന്തോട്ടിവേര, ഇരട്ടിമധുരം, ദേവതാരം, പൂവ്വരശിൻതൊലി, ഇവകൊണ്ടു കഷായം വെച്ച മാശിക്ക മേപ്പൊ

ടി ചേൎത്ത രാവിലെ സേവിപ്പിക്ക. വാതകുണ്ഡാലകം ശമിക്കും.

(പിത്തകുണ്ഡാലകത്തിന്ന പത്മകന്ദാദി കഷായം)

൯. പത്മകന്ദാമൃതാസെവ്യമുസ്താത്തുരുവകാസ്ഥിഭിഃ।
സപപ്പടൈഃകൃതഃക്വാഥഃപിത്തജഞ്ചമധൂക്ഷിതഃ॥

താമരക്കിഴങ്ങ, ചിററമൃത, രാമച്ചം, മുത്തങ്ങക്കിഴങ്ങ, നീരട്ടിക്കുരു, പപ്പടം ഇവകൊണ്ടു കഷായംവച്ചു തേൻ മേപ്പൊടി ചേൎത്ത സേവിപ്പിക്ക. പിത്തകുണ്ഡാലകം ശമിക്കും.

(പടൊലദൂൎവ്വാദി കഷായം)

൧൦. പടൊലദൂൎവ്വാശാലൂകവിസകിഞ്ജല്ക്കയഷ്ടിഭിഃ।
പുഷ്പാശ്വത്ഥസ്യപഞ്ചാംഗൈരപിസിദ്ധശ്ചതാദൃശഃ

പടോലം, കറുക, താമരക്കിഴങ്ങ, നൈതൽക്കിഴങ്ങ, ആമ്പൽക്കിഴങ്ങ, ചെങ്ങഴിനീർക്കിഴങ്ങ, താമരവളയം, താമരയല്ലി, ഇരട്ടിമധുരം, പൂവ്വരശിൻവെര, പൂവ്വരശിൻതൊലി, പൂവരശിൻകുമ്പ, പൂവരശിൻപൂവ, പൂവരശിൻകായ, ഇവകൊണ്ടു കഷായംവെച്ചു തെൻ മേപ്പൊടി ചേൎത്ത സേവിപ്പിക്ക. പിത്തകുണ്ഡാലകം ശമിക്കും.

(കഫകുണ്ഡാലകത്തിന്ന വാശാപടൊലവല്ല്യാദി കഷായം)

൧൧. വാശാപടൊലവല്ല്യബ്ദധൂളീപിപ്പലവല്കലൈഃ।
സാധിതൊമധുസംയുക്തഃകഫകുണ്ഡാലകംജയെൽ॥

ആടലോടത്തിൻവേര, പടോലവള്ളി, മുത്തങ്ങക്കിഴങ്ങ, പുവ്വരശിൻതൊലി ഇവകൊണ്ടു കഷായംവച്ചു തേൻ മേപ്പൊടിചെൎത്ത സേവിപ്പിക്ക. കഫകുണ്ഡാലകം ശമിക്കും.

(വൃഷാമലകാദി കഷായം)

൧൨. വൃഷാമലകനിൎഗ്ഗുണ്ഡീപത്മകെസരസംയുതൈഃ।
പുഷ്പാശ്വത്ഥസ്യപഞ്ചാംഗൈസ്സിദ്ധഃക്വാഥശ്ചതാദൃശഃ॥

ആടലോടത്തിൻവേര, നെല്ലിക്ക, കരുനൊച്ചിവേര, താമരയല്ലി, പൂവരശിൻപഞ്ചാംഗം, ഇവകൊണ്ടു കഷായംവെച്ചു തേൻ മേപ്പൊടി ചേൎത്ത സേവിപ്പിക്ക. കഫകുണ്ഡാലകം ശമിക്കും.

## കുണ്ഡാലകസാമാന്യ ചികിത്സാ

### (ഫെപ്പരപഞ്ചാംഗഘൃതം)

൯൩. കഷായെഫെപ്പരപഞ്ചാംഗനിൎമ്മിതെപരികല്പിതൈഃ ।
ഫെപ്പരപുഷ്പെസൎപ്പിസ്തമശെഷംവിനിയച്ശതി"
൯൪. തൈലംവാകെരസൎപ്പിൎവ്വാതദ്വൽസിദ്ധംചതൽഗ്ഗുണം ।
പാനലെപനയൊസ്സൎപ്പിസ്തൈലംതെഷുചലെപനെ ॥

പൂവരശിൻപഞ്ചാംഗംകൊണ്ടു കഷായം വെച്ച പൂവരശിൻ പൂവ അരച്ചുകലക്കി നെയ്യൊഎണ്ണയൊ വെളിച്ചെണ്ണയൊ കാച്ചി അതുകളെ ഉപയോഗിപ്പിക്ക. കുണ്ഡാലകങ്ങളൊക്ക ശമിക്കും നെയ്യ സേവിപ്പിക്കയും പുരട്ടുകയുമാം. വെളിച്ചെണ്ണയു മപ്രകാരംതന്നെ എണ്ണ പുരട്ടുക. സേവിപ്പിക്കരുതു.

### (പഞ്ചവല്ക്ക തൈലം)

൯൫. ഖദിരാരിഷ്ടഫെപ്പരദാൎവ്വീതുരുവകാജിനൈഃ ।
കിംശുകസ്വരസെസിദ്ധസ്നെഹഃകെരഫലൊൽഭവഃ॥
൯൬. തിലജൊവാപ്രിയാളദ്രുഫലജൊവാനിഹന്തിതാൻ ।
അത്രാപിതിലജൊഭ്യംഗെഫാനെന്ന്യഇതരൊദ്വയൊഃ॥

കരിങ്ങാലിത്തൊലി, വേപ്പിൻതൊലി, പൂവരശിൻതൊലി, മരമഞ്ഞത്തൊലി, നീരട്ടിത്തൊലി, ഇവ കരുമുരുക്കില നീരിൽ അരച്ചു കലക്കി വെളിച്ചെണ്ണയൊ എണ്ണയൊ മുറ എണ്ണയൊ ചെൎത്ത കാച്ചി അരിച്ച ഉപയോഗിപ്പിക്ക. കുണ്ഡാലകങ്ങൾ ശമിക്കും. എണ്ണതേപ്പിക്ക. മുറഎണ്ണ സേവിപ്പിക്ക. വെളിച്ചെണ്ണ സേവിപ്പിക്കയും തേപ്പിക്കയുംചെയ്ക. ഇങ്ങിനെ അതിൻെറ ക്രമമാകുന്നു.

### (പത്മപത്രാദി തൈലം)

൯൭. പത്മപത്രരസെസിദ്ധൊയഷ്ട്യാഹ്വനതിലൊൽഭവഃ ॥
സ്നെഹഃകെരൊൽഭവൊയദ്വാകുണ്ഡാലകവിനാശനഃ॥

താമരയിലനീരിൽ ഇരട്ടിമധുരം അരച്ചുകലക്കി എണ്ണയൊ വെളിച്ചെണ്ണയൊ ചേൎത്ത കാച്ചിപുരട്ടുക. കുണ്ഡാലകങ്ങൾ ശമിക്കും.

### (ഭസ്മപ്രയോഗങ്ങൾ.

൯൮. കദളീപത്രജംഭസ്മതൈലെനസഹലെപയെൽ ।
ഉന്മത്തസ്യഹരിദ്രായസ്തദ്വാതെഷാംപ്രശാന്തയെ॥

കദളിവാഴയുടെ ഇലയൊ ഉമ്മത്തൊ വരട്ടുമഞ്ഞളൊ ഭസ്മമാക്കി അതുകളിൽ ഏതെങ്കിലും ഒന്ന എണ്ണചെത്ത പുരട്ടുക. കുണ്ഡാലകങ്ങൾ ശമിക്കും.

ജഠരവ്രണ ലക്ഷണം

൧൯. ജിഹ്വാവൈവർണ്ണ്യമാലക്ഷ്യരൊദനഞ്ചനിരന്തരം।
സുതരാമുദരസ്സശ്ശെഹരിതാഭസിരാന്വിതം॥

൨൦. ഉദരഞ്ചസദാസ്തബ്ധമതിസാരഞ്ചസജ്വരം॥
ജഠരാന്തർവ്രണാൻവിദ്യാൽബാലകസ്യചികിത്സകഃ

നാവിന്ന പൂപ്പ, എല്ലാസമയവും കരച്ചിൽ, വയറ തൊട്ടാൽ അധികമായ കരച്ചിൽ, വയററത്തു പച്ച ഞരമ്പുകൾ വ്യക്തമായി കാണുക, വയററിന്ന സ്തംഭനം, അതിസാരം, പനി ഇവ കണ്ടാൽ വൈദ്യർ വയററിന്റെ അകത്ത വ്രണങ്ങളുണ്ടെന്നു ഊഹിച്ച ചികിത്സിക്കുക.

ജഠരവ്രണ ചികിത്സാ

(ധാത്ര്യാദി കഷായം)

൨൧. ധാത്രീപാരന്തികാമൂലവല്ലൂദസ്സശ്ദിപ്യകൈഃ।
സജീരകദ്വയൈഃകഫാഥസ്സതക്രൊജഠരവ്രണം॥

൨൨. സാധിതഃകൈശികീചൂർണ്ണസംഹിതൊവിനിയച്ഛതി।
നിംബമുണ്ഡാജമൊജൈവ്വാതഥാസിദ്ധഥാവിധഃ

നെല്ലിക്ക, തെച്ചിവെരുമ്മൽതൊലി, കൊട്ടത്തൂവ്വവേര, അയമോതകം, ജീരകം, കരിഞ്ചീരകം ഇവകൊണ്ട മോർകൂട്ടി കഷായംവച്ച മാശിക്ക മേപ്പൊടി ചേത്ത സേവിപ്പിക്ക. ജഠരവ്രണം ശമിക്കും. അല്ലായെങ്കിൽ വേപ്പിൻതൊലി, മുത്തിള, അയമോതകം ഇവകൊണ്ട മേൽപ്രകാരം കഷായംവച്ച മാശിക്ക മേപ്പൊടി ചേത്ത സേവിപ്പിക്ക ജഠരവ്രണം ശമിക്കും.

(മുണ്ഡാദി ഗുളിക.)

൨൩. മുണ്ഡാപാരന്തികാമൂലവിരളാമൂലവല്ലൂലൈഃ।
നിശാജീരകചാരങ്ങേ്ഗരീപത്രൈശ്ചതുളസീരസൈ॥

൨൪. പിഷ്ട്വൈയ്ക്ഷുദ്രശൊബീജൈസ്സമ്മിതാഗ്ഗുളികാഃകൃതാഃ।
ഛായാവിശുഷ്കാസ്തക്രെണപീതാഃകുക്ഷിവ്രണാപഹാഃ॥

മുത്തിള, തെച്ചിവേരുമ്മൽതൊലി, കഞ്ഞികൊട്ടകത്തിൻവേരുമ്മൽതൊലി, വരട്ടുമഞ്ഞൾ, ജീരകം, പുളിയാരില ഇവ തുളസിനീരിൽഅരച്ച കഴഞ്ചിക്കുരുപ്രമാണം ഗുളിക ഉരുട്ടിനിഴലിലുണക്കി മോരിൽ സേവിപ്പിക്ക. ജ്വരവ്രണം ശമിക്കും.

(കുഹളീ പുഷ്പാദിഘൃതം)

൮൫. കുഹളീപുഷ്പസംഭൂതെരസെയഷ്ട്യാഹ്വസംയുതം ।
ജീരകംകല്ക്കമാധായപക്വംസർപ്പിശ്ചതദ്ധിതം॥

തെങ്ങിൻപൂക്കുലനീരിൽ ഇരട്ടിമധുരം, ജീരകം ഇവ അരച്ചുകലക്കി നെയ്യുചേൎത്ത കാച്ചിയരിച്ച സെവിപ്പിക്ക. ജ്വരവ്രണം ശമിക്കും.

(വിരളാപത്രാദി തൈലം)

൮൬. വിരളാപത്രമാതംഗപദികാകെരചൎമ്മണാം॥
സ്വരസെചാദ്രിമദ്ദിന്യാഃകൈശികീകുഷ്ഠജീരകൈഃ॥

൮൭. കല്ക്കിതൈന്നാളികെരാംബുസമംതത്വാവിപാചിതഃ ।
നാളികേരൊൽഭവസ്നേഹഃപീതസ്സംവിനിയച്ഛതി ॥

കഞ്ഞിക്കൊട്ടകത്തില, ആനടിയൻ, ഇളനീരിൻചകിരി, മലയമക്കി ഇവററിൻനീരിൽ മാശിക്ക, കൊട്ടം, ജീരകം ഇവ അരച്ചുകലക്കി വെളിച്ചെണ്ണയും വെളിച്ചെണ്ണയോട്ട സമം ഇളനീർവെള്ളവും ചെൎത്ത കാച്ചിയരിച്ച സേവിപ്പിക്ക. ജ്വരവ്രണം ശമിക്കും.

(മായൂരികാദിതൈലം)

൮൮. മായൂരികാൎസെയാഷനിശാപാഠാബ്ദധാന്യകൈഃ ।
പാരന്തീമൂലവല്ക്കാദ്യൈഃസ്സിദ്ധൊവാസഹിതഃപരം ।

ചെറുകടലാടിനീരിൽ കൊട്ടത്തൂവ്വവേര, വരട്ടുമഞ്ഞൾ, പാടക്കിഴങ്ങ, മുത്തങ്ങക്കിഴങ്ങ, കൊത്തമ്പാലയരി, തെച്ചിവെരുമ്മൽതൊലി ഇവ അരച്ചുകലക്കി വെളിച്ചെണ്ണചേൎത്ത കാച്ചിയരിച്ചസേവിപ്പിക്ക. ജ്വരവ്രണം ശമിക്കും.

ഡാഡിമത്വഗാദി ചൂൎണ്ണം.

൮൯. ഡാഡിമത്വങ്നിശാധാത്രിപാരന്തീകുസുമാംബുദൈഃ।
ഭൂനിംബകുഹളീപുഷ്പകൈശികീലൊദ്ധ്രയഷ്ടിഭിഃ ॥

൯൦. ഏലാവിളംഗവാളാമൂലവല്ക്കൈസ്സജീരകൈഃ।
മധുസ്സ്വഹ്വാ। ചസംയുക്തൈസ്തംഹന്തിവിഹിതംരജഃ ॥

൯൧.തക്രെണാഹമ്മുഖെപീതമഥവാമാക്ഷികാന്വിതം ।
ലീഢമഹ്നിനിശായാംവാസൎപ്പിഷാവാതദാശയെൽ॥

താളിമാതളങ്ങളുടെഓട, വരട്ടമഞ്ഞൾ, നെല്ലിക്ക തെച്ചിപ്പൂവ്വ മുത്തങ്ങക്കിഴങ്ങ പുത്തരിച്ചുണ്ടവേരുമ്മൽതൊലി മാശിക്ക പാച്ചൊററിത്തൊലി എരട്ടിമധുരം ഏലത്തരി വിഴാലരി കഞ്ഞിക്കൊട്ടകത്തിൻവേരുമ്മൽതൊലി ജീരകം പാവ ഇവപൊടിച്ച രാവിലെ മോരിൽ സേവിപ്പിക്ക. അല്ലായെങ്കിൽ രാവിലെയൊ അത്താഴത്തിന്റെ മുമ്പെയൊ തേനിൽ സേവിപ്പിക്ക നെയ്യിലുമാം. ജ്വരവ്രണം ശമിക്കും.

(യവാന്യാദിഖള്ളം)

൩൭. യവാനീവിരള്ളാപത്രധാത്രീഭിർവ്വിഹിതഃഖള്ളഃ। കൈ
ശികീസൈന്ധവൊപെതസ്തമാശുവിനിയച്ഛതി॥

ജീരകം, കഞ്ഞിക്കൊട്ടകത്തിന്റതളിര നെല്ലിക്ക ഇവകൊണ്ട മുക്കുടിവച്ച മാശിക്കയും ഇന്തുപ്പും പൊടിച്ച ചേൎത്ത സേവിപ്പിക്ക. ജ്വരവ്രണം ശമിക്കും.

ഉൽബാരുസ്സിന്റെ ലക്ഷണം

൩൩. ഗൎഭാശയഗതൈൎദ്ദോഷൈർവ്രണൈർവ്വാസൃക്പ്രദൂഷണാ
ജാതസ്യസഹജാന്യംഗെപശ്ചാദ്വായാനിസൎവ്വതഃ । (ൽ॥

൩൪. നാതിദീൎഘെണകാലെനദൃശ്യന്തെസ്ഫോടകാനിതു॥
ഉൽബഃ സ്ഫോടികശീരാണിസ്രുനൊഷ്ടാനിചകാലതഃ॥

൩൫. താനിസ്യുസ്സ്രാത്തദാത്തസ്യതച്ഛേദഃകരയൊസ്തലെ ॥
ക്രമെണാംഘ്ര്യൊശ്ചകെശാനാംഭ്രംശസ്യാപിചവിച്യുതിഃ।

ഗൎഭാശയത്തിങ്കൽ വാതാദിദോഷകോപം നിമിത്തമായിട്ടൊ ഗൎഭാശയത്തിങ്കലെ വ്രണങ്ങൾ നിമിത്തമായിട്ടൊ ദേഹാരംഭകമായ രക്തത്തിന്നൊ ആരബ്ധമായ ദേഹത്തിങ്കൽ ചേൎന്നിരിക്കുന്ന രക്തത്തിന്നൊ അശുദ്ധി സംഭവിച്ചാൽ അതുനിമിത്തമായിട്ട ജനിച്ച ബാലന്മാൎക്ക സഹജങ്ങളായിട്ടൊ ജനിച്ചതിന്റെശേഷം ഉടനെതന്നെയൊ ശരീരത്തിങ്കൽ എല്ലാടവും ചില പുണ്ണുകൾ ഉണ്ടായികാണപ്പെടുന്നു. അതുകളെ ഉൽബാരുസ്സഎന്ന പറയുന്നു. മലയാളികൾ പറങ്കിപ്പുണ്ണെന്നപറയുന്നു. കാലംകൊണ്ട വക്കതടിച്ചും നടുകുഴിഞ്ഞും ചമയുകയുംചെയ്യും മേൽപറഞ്ഞ വ്യാധി ഉള്ളവരുടെ കയ്യിന്റെയും കാലിന്റെയും അടികളിലെ തോലുകൾ അടൎന്നുപോകയും ചെയ്യും തലയിലെ രോമങ്ങൾ അധികമായി കൊഴികയും ചെയ്യും ഒരം രണ്ട ലക്ഷണങ്ങൾ തൽക്കാലം കാണുകയുമില്ല.

സപ്തധാസ്യുഃപൃഥഗ്ദൊഷൈസ്സംസൃഷ്ടൈസ്സന്നിചിതൈരപി
സാമാന്യെന ചികിത്സാത്രതെഷാംസമഭിധീയതെ

മേൽപറഞ്ഞ വ്യാധിവാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും വാതപിത്തങ്ങൾകൊണ്ടും വാതകഫങ്ങൾകൊണ്ടും പിത്തകഫങ്ങൾകൊണ്ടും സന്നിപാതംകൊണ്ടും സംഭവിക്കുന്നതാകയാൽ ഏഴുവിധമാകുന്നു. ഏഴിൻെറയും സാമാന്യ ചികിത്സാ ഇതിന്നുതാഴെ കാണിക്കപ്പെടുന്നു.

ഉൽബാരുസ്സിൻെറ ചികിത്സാ.

(ഭൂനിംബാദി കഷായം)

൩൩. ഭൂനിംബക്ഷീരിവൃക്ഷത്വഗരിഷ്ടതരുപല്ലവൈഃ ।
മധുസ്നുഹ്യാ ചസംസിദ്ധഃകാഥസ്തംമധുയുഗ് ജയേൽ ॥

പുത്തരിച്ചുണ്ടവെരുമ്മൽതൊലി, നാല്പാമരത്തിൻതൊലി, വെപ്പിൻതളിര ഇവകൊണ്ടും പാവുകൊണ്ടും കഷായംവച്ച തേൻ മെപ്പൊടിചേൎത്ത സേവിപ്പിക്ക. പുത്തരിച്ചുണ്ടവേരുമ്മൽതൊലി മുതലായ ആറു മരുന്നുകളും പാവുംകൂട്ടി കഷായംവച്ച മേൽപ്രകാരം സേവിപ്പിക്കയുമാം. എന്നാൽ പറങ്കിപ്പുണ്ണു ശമിക്കും.

(ശാകപല്ലവാദി കഷായം)

൩൬. ശാകപല്ലവനിൎഗ്ഗുണ്ഡീമൂലയഷ്ട്യാഹ്വതൊയദൈഃ ।
പാരിന്തീകുസുമാരിഷ്ടബൃഹതീമൂലചന്ദനൈഃ॥

൩൭. മധുസ്നുഹീവിശാലാക്ഷരാഗരൊഗാരിവല്കലൈഃ ।
പടൊലാമലകാഭ്യാഞ്ചസിദ്ധൊമാക്ഷികസംയുതഃ ॥

൩൮. കഷായഃകൈശികീചൂൎണ്ണസഹിതൊവാനിയച്ഛതി ।
ഉൽബാരുംഷിഗഭീരാണിദുൎന്നൊഷ്ഠാന്യപിചധ്രുവം ॥

തേക്കിൻതളിര, കരുനൊച്ചിവേര, ഇരട്ടിമധുരം, മുത്തെങ്ങക്കിഴങ്ങ, തെച്ചിപ്പൂവ്വ, വേപ്പിൻതൊലി, ചെറുവഴുതിനവെര, ചന്ദനം, പാവ, കാട്ടുവെള്ളരിവെര, അക്ലാരിത്തെങ്ങ, കൊന്നവേരുമ്മൽതൊലി, പടൊലം, നെല്ലിക്ക ഇവകൊണ്ട കഷായം വച്ച തേനൊ മാശിക്കയൊ മേപ്പൊടി ചേൎത്ത സേവിപ്പിക്ക വക്കതടിച്ചും നടുകുഴിഞ്ഞുമിരുന്നാലും പറങ്കിപ്പുണ്ണ ശമിക്കും.

(കുഹളീ കുസുമാദികഷായം)

൩൦. കുഹളീകുസുമാനന്താപല്ലവാരിഷ്ടവല്കലൈഃ ।
സുഷവീശാകപത്രാഭ്യാംമധുസ്നുഹ്യാഹ്വസാധിതഃ ॥

